# ആമുഖം

**"എന്നാൽ ദൈവത്തെ സ്നേഹിക്കുന്നവർക്ക്, നിർണ്ണയ പ്രകാരം വിളിക്കപ്പെട്ടവർക്ക് തന്നെ, സകലവും നൻമയ്ക്കായി കൂടി വ്യാപരിക്കുന്നു എന്നു നാം അറിയുന്നു." റോമർ 8:28**

ജീവിതത്തിൽ വൈവിധ്യമാർന്ന പ്രതികൂലവും അനുകൂലവുമായ സാഹചര്യങ്ങളിൽ കൂടി ഞാൻ കടന്നുപോയി. പലതും രേഖപ്പെടുത്തി വയ്ക്കുവാൻ കഴിഞ്ഞിട്ടില്ല. ഞാനും എന്റെ കുടുംബവും യാത്ര ചെയ്ത ജീവിതപാതയിലെ ദൈവീക നടത്തിപ്പിനെപ്പറ്റി അൽപമെങ്കിലും എഴുതണമെന്ന് ഉറ്റവരും ഉടയവരും നിർബന്ധിച്ചപ്പോൾ ദൈവമഹത്വത്തിനു വേണ്ടി എഴുതുകയാണ്. സാഹിത്യഭംഗിയേക്കാൾ സത്യസന്ധതയും ആത്മാർത്ഥതയും നിറഞ്ഞ ഭാഷയിൽ എഴുതുമ്പോൾ സാധാരണ വായനക്കാർക്ക് കൂടുതൽ മനസ്സിലാകും എന്നു പ്രതീക്ഷിക്കുന്നു. ഇതിലെ ഓരോ സംഭവവിവരണവും വ്യക്തിമാഹാത്മ്യത്തിനോ ആത്മപ്രശംസയ്ക്കോ ആയിത്തീരാതെ, വായിച്ചു മനസ്സിലാക്കുന്ന ഏവരുടെയും ജീവനും രക്ഷയ്ക്കും ഒരു വഴികാട്ടിയായിത്തീരണമെന്ന് പ്രാർത്ഥിക്കുന്നു. കുടുംബജീവിതത്തിൽ ഉണ്ടായ ചെറുതും വലുതുമായ സംഭവങ്ങൾ ദൈവനിയോഗത്താൽ ആയിരുന്നു എന്ന സത്യം ഏവരും മനസ്സിലാക്കണം.

എന്റെ ഭാര്യ ഗേളിക്ക് 2003 മുതൽ 2009 വരെ ഏഴു കൊല്ലക്കാലം ഉണ്ടായിരുന്ന കാൻസർ രോഗാവസ്ഥ ദൈവഹിതാനുസരണം ആയിരുന്നു. എന്റെ സഭാജീവിതവുമായി ബന്ധപ്പെടുത്തി അവയെ ഞാൻ വേദപുസ്തകാടിസ്ഥാനത്തിൽ ഇവിടെ കുറിക്കുന്നു. സഹതാപം കിട്ടുന്നതിനു വേണ്ടിയല്ല ഇത് എഴുതുന്നത്. ഇതിലെ ചില നിഗമനങ്ങൾ ദൈവാലോചനയുടെ ഫലമാണ്. സത്യത്തിന്റെ ആത്മാവ് എന്ന മറ്റൊരു കാര്യസ്ഥനെ എന്നേക്കും നിങ്ങളുടെ കൂടെ ഇരിക്കേണ്ടതിന് നിങ്ങൾക്ക് തരും എന്നു വാഗ്ദാനം ചെയ്ത രക്ഷകന്റെ വാഴ്വിന് ഇത് ഇടയാകണം.

വ്യക്തികളെപ്പറ്റിയുള്ള പരാമർശങ്ങൾ ഒഴിവാക്കാൻ പറ്റാത്തതും ചില സംഭവങ്ങളുടെ വിവരണം അവരെ ചേർത്തു രേഖപ്പെടുത്തേണ്ടതുമാണ്. അവർ എല്ലാവരും തന്നെ എന്റെയും കുടുംബാംഗങ്ങളു

ടെയും ജീവിതപരീക്ഷകളിൽ താങ്ങും തണലും ആയിരുന്നവർ മാത്രമല്ല ദൈവരാജ്യത്തിന്റെ കെട്ടുപണിക്ക് ഇപ്പോഴും പ്രവർത്തിക്കുന്നവരുമാണ്. ഇതിലെ അക്ഷരങ്ങളും സംഭവങ്ങളും ജീവൻ നൽകുന്ന ആത്മാവിന്റെ ശുശ്രൂഷയ്ക്ക് ഇടയായിത്തീരണം. എന്നാൽ ദൈവസന്നിധിയിൽ ഒരു ജഡവും പ്രശംസിക്കാതിരിക്കട്ടെ.

ഈ പുസ്തകരചനയിൽ വിവിധ രീതിയിൽ എന്നെ സഹായിച്ച പല മാന്യ വ്യക്തികളുമുണ്ട്. അവരുടെ അദ്ധ്വാനഫലമായാണ് ഇപ്രകാരം ഇതു പ്രസിദ്ധീകരിക്കുവാൻ ഇടയായത്. അവരാരും നന്ദി പ്രതീക്ഷിച്ചല്ല ഇതു ചെയ്തതെന്നെനിക്കറിയാം. പക്ഷേ ഈ പുസ്തകം പ്രകാശനം ചെയ്യുന്നതിന് ശുശ്രൂഷയുടെ ഭാഗമായി ഇതിനെ അവർ കണ്ടതുകൊണ്ടാണ്.

ഭാരിച്ച ഉത്തരവാദിത്വങ്ങൾക്കിടയിലും ഈ കൃതിക്ക് അവതാരിക എഴുതിത്തന്ന വന്ദ്യ ഡോ. ടി. ജെ. ജോഷ്വാച്ചനും അഭിപ്രായം എഴുതിയ വന്ദ്യ ഡോ. കെ. എം. ജോർജ് അച്ചനും, ശ്രീ. ജറി അമൽദേവും ഞങ്ങളുടെ ജീവിതാനുഭവങ്ങൾ വ്യക്തിപരമായി മനസ്സിലാക്കിക്കൊണ്ടുതന്നെയാണ് ഇപ്രകാരം ചെയ്തുതന്നത്.

അതുപോലെതന്നെ ഒരു കുറിപ്പ് എഴുതിത്തന്ന എന്റെ സുഹൃത്ത് പോൾ മണലിൽ ഈ പുസ്തകത്തിന്റെ രൂപകൽപനയുടെ വിവിധ ഘട്ടങ്ങളിൽ എനിക്കു തുണയായി. അതുമൂലമാണ് യഥാർത്ഥത്തിൽ ഇതു പുസ്തകരൂപം പ്രാപിച്ചത്.

ഇതിന് അക്ഷരശുദ്ധി വരുത്തിത്തന്ന എന്റെ ആത്മമിത്രങ്ങളാണ് ഡോ. ജോസ് പാറക്കടവിൽ (എഡിറ്റർ, മലങ്കര സഭാ പത്രിക), സി. വി. സോളമൻ, പി.എ. അലക്സാണ്ടർ (എഡിറ്റർ, ജോർജിയൻ മിറർ), സജു സി. ദാനിയേൽ (മാനേജിങ് എഡിറ്റർ, ജോർജിയൻ മിറർ), പ്രൊഫ. തോമസ് പി. വർഗീസ്, അഡ്വ. ജയിംസ് കുര്യൻ, ശ്രീ. ജേക്കബ് ചെറിയാൻ (കോറസ്), ഫിലിപ് മാത്യു (മനോരമ മുൻ ഉദ്യോഗസ്ഥൻ) തുടങ്ങിയവർ.

കയ്യെഴുത്തുപ്രതി സസൂക്ഷ്മം പല പ്രാവശ്യം തെറ്റുകൂടാതെ കംപ്യൂട്ടറിൽ ആക്കിയ എ.എസ്.എൻ.മേനോൻ (മനോരമ മുൻ ഉദ്യോഗസ്ഥൻ), രൂപകൽപന ചെയ്ത എം. എം. ഗീത, ഇവർ ജോലി ചെയ്യുന്ന സ്ഥാപനമായ എ.ബി. കമ്യൂണിക്കേഷൻ ഉടമ ശ്രീ. കെ. ആർ. ബാലകൃഷ്ണൻ (ബാലൻ) എന്നിവർ ഇതിനുവേണ്ടി നിസ്വാർത്ഥമായി സഹായിച്ചു.

ഈ പുസ്തകം അപഗ്രഥിച്ചു വായിച്ച ശേഷം തെറ്റുകൾ തിരുത്തി പുസ്തകത്തിനു പേരു നിർദേശിച്ചത് എറണാകുളം ലൂർദ്ദ് ഹോസ്പിറ്റൽ ഡയറക്ടർ വന്ദ്യ ഫ്രാൻസിസ് സേവ്യർ അച്ചനാണ്. വ്യക്തിപരമായി അദ്ദേഹം എന്റെ കുടുംബസുഹൃത്തു മാത്രമല്ല, ഗേളി ഉൾപ്പെ

ട്ടിരുന്ന ഗായകസംഘത്തിലെ അംഗവുമായിരുന്നു. അച്ചൻ നിർദ്ദേശിച്ച പേര് ദൈവനിയോഗമായിരുന്നു.

ഇവർക്കൊക്കെയും സ്നേഹോപഹാരങ്ങൾ അർപ്പിക്കട്ടെ. എല്ലാറ്റിനും ഉപരിയായി അതിശയകരമായി എന്നെ നയിക്കുകയും നടത്തുകയും ചെയ്യുന്ന ദൈവത്തിന് നന്ദികരേറ്റുന്നു.

ഇണയെയും തുണയെയും നഷ്ടപ്പെടുന്നവർക്ക് ആശ്വാസത്തിന്റെയും പ്രത്യാശയുടെയും സുവിശേഷം നൽകുവാൻ കർത്താവിൽ ശരണപ്പെട്ടുകൊണ്ട് ഒരു ചെറുവേളയിലെ ജീവിതകഥ ഇവിടെ തുടങ്ങട്ടെ.

എന്ന്,

അഡ്വക്കറ്റ് വർഗീസ് പി. തോമസ്
(പൊന്നച്ചൻ)
ആരാധന, 1426/35, തട്ടാരേത്തു ലെയിൻ,
പാലാരിവട്ടം, കൊച്ചി - 682025.
ഫോൺ : 0484 - 2333992, 9497197385

എറണാകുളം
2010 സെപ്റ്റംബർ 30

ഈ പുസ്തകത്തിന്റെ വില എറണാകുളം, പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി നടത്തുന്ന ചാരിറ്റി (ദരിദ്രർക്കും രോഗികൾക്കും) പ്രവർത്തനങ്ങൾക്ക് ഉപയോഗിക്കുന്നതാണ്. Trustee, St. George Orthodox Valiyapally, Palarivattom, Kochi-682 025. Phone: 0484-2346096

# MALANKARA ORTHODOX SYRIAN CHURCH

(Catholicate of the East)

**Dr. Geevarghese Mar Osthathios**
Sr. Metropolitan
President of Mission Board

Mavelikkara
22-08-2010

**ക**ർത്താവിൽ നമ്മുടെ വാൽസല്യവാൻ വർഗീസ് പി. തോമസിന് വാഴ്വ്.

'ഗേളി ഒരു സുന്ദര സങ്കീർത്തനം' എന്ന ഗ്രന്ഥം വായിച്ചു. അതിൽ ഒരു അനുഗ്രഹസന്ദേശം എഴുതുവാൻ എന്നോട് ആവശ്യപ്പെട്ടത്, എന്നോടുള്ള സ്നേഹം മൂലമാണ് എന്നു മനസ്സിലാക്കുന്നു.

നല്ലവരുടെ കഷ്തയെക്കുറിച്ച് ധാരാളം ചോദ്യങ്ങൾ ഉയരുന്നുണ്ട്. എന്തുകൊണ്ട് നല്ലവർ കഷ്ടതയനുഭവിക്കുന്നു, എന്ന ചോദ്യത്തിന് ഉത്തരം നൽകാത്ത മതമാണ് ക്രിസ്തുമതം. കർമവും പുനർജന്മവും കൊണ്ട് ഈ ജൻമത്തിൽ തന്നെ ശിക്ഷ ലഭിച്ച് പരബ്രഹ്മത്തിൽ ലയിക്കും എന്ന് ഹിന്ദുമതം പഠിപ്പിക്കുന്നു. അഹുരമസ്ദാ എന്ന നല്ല ദൈവം നന്മ വരുത്തുന്നുവെന്നും അംഗ്രമന്യു എന്ന ചീത്ത ദൈവമാണ് തിന്മയുടെയും കഷ്ടതയുടെയും സ്രോതസ് എന്നുമാണ് സൊരോവാസ്ട്രിയൻ മതത്തിന്റെ പഠിപ്പിക്കൽ. ഭൂകമ്പവും മറ്റ് പ്രകൃതിക്ഷോഭങ്ങളിലും ഉൾപ്പെട്ട് ധാരാളം നല്ല മനുഷ്യർ മരിക്കുന്നതിനാൽ, ദൈവം നല്ലവനെങ്കിൽ ഇത്തരം പ്രകൃതിക്ഷോഭങ്ങൾ ഉണ്ടാകുമോ എന്ന് ചോദിച്ച് നിരീശ്വരവാദികൾ ദൈവത്തിന്റെ അസ്തിത്വത്തെ നിഷേധിക്കുന്നു.

സാധാരണക്കാരായ പലരും കഷ്ടതയിൽ ദൈവനിഷേധികളായി മാറുന്നു. എന്റെ ഒരു ആത്മിക സഹോദരി സാറാമ്മയുടെ ഭർത്താവ് ക്ഷയരോഗിയായി കിടക്കുമ്പോൾ ഞാൻ സന്ദർശിക്കുവാൻ ചെന്നു. രോഗി എന്നോട് ഇപ്രകാരം പറഞ്ഞു 'ദൈവം നല്ലവനായിരുന്നെങ്കിൽ എനിക്ക് ഈ രോഗം വരില്ലായിരുന്നു, അതിനാൽ ഇനിയും പിതാവിനോട് പ്രാർത്ഥിച്ചത് മതി'. ശാസ്ത്രത്തിന്റെ കണ്ടുപിടിത്തങ്ങളിലും നല്ലവരുടെ കഷ്ടപ്പാടുകൾക്ക് ഉത്തരം കണ്ടെത്തുവാൻ കഴിഞ്ഞിട്ടില്ല. യുക്തി രണ്ടു വിധമാണ്.

1. അവിശ്വാസികളുടെ യുക്തി, 2. വിശ്വാസികളുടെ യുക്തി.

ഗേളിയുടെ വല്യമ്മച്ചി മറിയാമ്മ എന്റെ അമ്മയുടെ കൂട്ടുകാരിയായിരുന്നു. ബലഹീനയായ എന്റെ ഒരു സഹോദരി ബാല്യത്തിലേ മരിച്ചപ്പോൾ അമ്മ ഇപ്രകാരം പറഞ്ഞു 'മകളേ, നീ എന്നെ യാത്ര

യയയ്ക്കും എന്നാണ് ഞാൻ കരുതിയത്, എന്നാൽ ഞാൻ നിന്നെ യാത്രയയ്ക്കണം എന്നാണ് ദൈവീക പദ്ധതി, മകളേ, നീ പൊയ്ക്കൊള്ളുക, ഞാൻ പുറകെ വന്ന് നിന്നെ കണ്ടുകൊള്ളാം'. പ. പൗലോസ് ശ്ലീഹാ പറയുന്നതിപ്രകാരം: നിത്യസത്യങ്ങൾ ഒന്നും ഈ ലോകത്തിൽ വച്ച് കാണുവാൻ സാധ്യമല്ല. ഇപ്പോൾ കണ്ണാടിയിൽ കടമൊഴിയായി കാണുന്നു, അംശമായി നാം അറിയുന്നു, എന്നാൽ, മുഖാമുഖമായി വ്യക്തതയോടെ കാണുന്ന ഒരു ദിവസത്തെക്കുറിച്ച് അപ്പോസ്തലൻ പറയുന്നുണ്ട് (1 Cor 13,14)

പൊന്നച്ചൻ രചിച്ച പുസ്തകത്തിന്റെ വിഷയം കഷ്ടത എന്തുകൊണ്ട്? എന്നല്ല. കഷ്ടതയെ എങ്ങനെ അഭിമുഖീകരിക്കണം എന്നതാണ്. കഷ്ടതയുടെ മധ്യേ ക്രൈസ്തവന്റെ ഏക ഉത്തരം 'ക്രൂശിലേക്ക് നോക്കുക' എന്നതാണ്. ഈ പാനപാത്രം എങ്കൽനിന്ന് നീക്കണമേ, എങ്കിലും എന്റെ ഇഷ്ടമല്ല അവിടുത്തെ ഇഷ്ടമത്രേ എന്ന ഗത്സമനയിലെ പ്രാർത്ഥനയാണ് ക്രൈസ്തവനിൽ നിന്നുയരേണ്ടത്. എന്റെ ദൈവമേ, നീ എന്നെ കൈവിട്ടതെന്ത് എന്നു പ്രാർത്ഥിച്ച് സർവലോകത്തിനും വേണ്ടി കൈവിടപ്പെട്ട് ലോകത്തെ വീണ്ടുകൊണ്ടവനായ ക്രിസ്തുവാണ് നമ്മുടെ മാതൃക.

നമ്മുടെ വാൽസല്യ മകൾ ഗേളി, വളരെ നല്ല മാതാവും, ഭാര്യയും സർവ്വോപരി 'ക്രിസ്ത്യാനിയായി' ജീവിച്ചവളുമായിരുന്നു. 2003 മുതൽ അൻപതിൽ അധികം പ്രാവശ്യം കീമോതെറാപ്പി നടത്തി ചികിൽസിച്ചു. അതിവേദന വന്നപ്പോൾ പ്രത്യാശാഗാനങ്ങൾ പാടി, പിറുപിറുക്കാത്ത ജീവിതമായിരുന്നു അത്. മകൻ ജഗൻ യേശുവിന്റെ സാക്ഷിയായി ജീവിക്കുന്നു. മകൾ ജെറിന്റെ വിവാഹം ആശീർവദിക്കുവാൻ ദൈവം അവസരം നൽകി. ഈ പുസ്തകത്തിലെ വേദപുസ്തക ഉദ്ധരണികൾ സാധാരണക്കാർക്ക് അറിയാവുന്നതിലും വളരെ കൂടുതലാണ്. ഫിലിപ്പോസച്ചനിൽ നിന്നും കെ.ടി. ഫിലിപ്പ് അച്ചനിൽ നിന്നും വി. കുർബാന സ്വീകരിച്ച്, എപ്പോഴും സന്തോഷിക്കയും, ഇടവിടാതെ പ്രാർത്ഥിക്കയും ചെയ്ത്, നിത്യതയിലേക്ക് കടന്നുപോയ ഗേളിയുടെ ജീവിതം സഹനത്തിൽ ആയിരിക്കുന്നവർക്കു മാതൃകയാണ്.

വാൽസല്യ മകനും കുടുംബത്തിനും വായനക്കാർക്കും എല്ലാം നല്ല പ്രത്യാശ ദൈവം തമ്പുരാൻ നൽകട്ടെ. വാൽസല്യ മകൾ ഗേളിയെ അബ്രഹാമിന്റെ മടിയിൽ അവിടുന്ന് ആശ്വസിപ്പിക്കട്ടെ.

എല്ലാവിധ അനുഗ്രഹങ്ങളും നേരുന്നു.

കർത്താവിൽ നിങ്ങളുടെ പിതാവ്



ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത

# അവതാരിക

● ഫാദർ ഡോ. ടി. ജെ. ജോഷ്വ

**അ**ത്യന്തം ഹൃദയാവർജ്ജകമായ ഈ കൃതി അവതരിപ്പിക്കുവാൻ എന്നെ അർഹനാക്കുന്നത് രണ്ടു കാര്യങ്ങളാണ്. ഒന്ന്, കാൻസർ രോഗത്തിന്റെ ആഘാതം എത്ര മാരകമെന്നു രണ്ടുവട്ടം അനുഭവിച്ചറിഞ്ഞിട്ടുള്ള ആളാണ്. രണ്ട്, ജീവിതപങ്കാളിയുടെ വിയോഗം വരുത്തുന്ന മാനസികവ്യഥ എത്ര തീവ്രമെന്നു ബോധ്യമായ വ്യക്തിയാണ്. ഈ കൃതിയിലെ പ്രമേയം ഇവ രണ്ടുമാണ് – കാൻസറിന്റെ കടന്നാക്രമണവും മരണം വരുത്തുന്ന അപരിഹാര്യനഷ്ടവും. ഇവയെ എങ്ങനെ ഒരു ക്രിസ്തീയ വിശ്വാസിക്ക് അതിജീവിക്കാൻ കഴിയുമെന്നതിന്റെ അദ്ഭുത സാക്ഷ്യമാണ് ഹൃദയസ്പർശിയായി ഇതിൽ ആവിഷ്കരിച്ചിട്ടുള്ളത്. തിരുവെഴുത്തിൽനിന്നു ലഭിക്കുന്ന ആശ്വാസവും, പ്രാർത്ഥനയിൽ കൂടി ലഭ്യമാവുന്ന അദ്ഭുതശക്തിയും, ക്രിസ്തീയ കൂട്ടായ്മയിൽ കൂടി ഉളവാകുന്ന ആത്മധൈര്യവും, വിശുദ്ധ കൂദാശകൾ നൽകുന്ന ആത്മികനൽവരങ്ങളും ജീവിത പ്രതിസന്ധിയിൽ എപ്രകാരം നമുക്കു സഹായകമാകും എന്നതിന്റെ ശക്തമായ സാക്ഷ്യം ഈ കൃതിയിൽ നാം കണ്ടെത്തുന്നു.

ജീവിതത്തിന്റെ പ്രതികൂല സാഹചര്യങ്ങളിൽക്കൂടി, പ്രത്യേകിച്ച് രോഗപ്രതിസന്ധിയിൽകൂടി കടന്നുപോകുന്നവർക്ക് ഈ കൃതി പ്രചോദനവും പ്രത്യാശയും പകരാതിരിക്കയില്ല. നാമിതിന്റെ ഉള്ളടക്കത്തിലേക്കു കടക്കുമ്പോൾ ഗ്രന്ഥകർത്താവായ അഡ്വക്കറ്റ് വർഗീസ് പി. തോമസിന്റെ (പൊന്നച്ചൻ) കുടുംബജീവിതത്തിലേക്ക് എത്തുന്നു. എങ്ങനെ ഓർത്തഡോക്സ് സഭാംഗമായ പൊന്നച്ചൻ സി.എസ്.ഐ. സഭാംഗമായ ഗേളിയെ ജീവിതപങ്കാളിയായി തിരഞ്ഞെടുത്തു എന്ന് അനുസ്മരിക്കുന്നു. ശ്രദ്ധേയമായ ഒരു വസ്തുത, സി.എസ്.ഐ. സഭാപാരമ്പര്യത്തിന്റെ നല്ല വശങ്ങളെ മുറുകെ പിടിച്ചുകൊണ്ട്, ഓർത്തഡോക്സ് സഭയുടെ വിശ്വാസത്തിലേക്കും ആരാധനാനുഭവത്തിലേക്കും ഗേളിക്ക് അലിഞ്ഞു ചേരുവാൻ കഴിഞ്ഞു എന്നതാണ്. അവരുടെ കുടുംബജീവിതത്തെ ധന്യവും സമ്പുഷ്ടവുമാക്കിയത് ഇക്കാരണം തന്നെ ആയിരുന്നു.

ദൈവം അവർക്കു നൽകിയ രണ്ടു മക്കളുടെയും വളർച്ചയിലും ഉയർച്ചയിലും എല്ലാം സന്തോഷിച്ച്, ഐശ്വര്യപൂർണമായി മുന്നേറു

മ്പോഴാണ് അഗ്നിപർവതം പോലെ കാൻസർ രോഗം ഗേളിയെ കട ന്നുപിടിച്ചത്. ഈ രോഗം ആരിലും ഭയവും സംഭ്രമവും ഉളവാക്കുന്ന താണ്. കാരണം അതിന്റെ മാരകസ്വഭാവം തന്നെ. നേരത്തേതന്നെ രോഗം കണ്ടെത്തി തക്ക ചികിൽസ യഥാസമയം നൽകാൻ കഴി ഞ്ഞാൽ സുഖപ്രാപ്തി സാധ്യമാണ്. പക്ഷേ അതു പലപ്പോഴും സാധി ക്കുന്നില്ല. ഗേളിക്ക് വിദഗ്ധ ചികിൽസ ലഭിക്കുവാൻ ശ്രദ്ധിച്ചിരുന്നു. കീമോത്തെറാപ്പി നടത്തുമ്പോൾ ഉണ്ടാകുന്ന പാർശ്വഫലങ്ങൾ ദുസ്സ ഹങ്ങളാണ്. അതൊരു അഗ്നിപരീക്ഷയുടെ സമയംതന്നെ. പക്ഷേ അതിനെ ധീരമായി നേരിടുവാൻ ഗേളിക്കു കഴിഞ്ഞത് ദൈവവ ചനധ്യാനത്തിൽക്കൂടിയും, മുട്ടിപ്പായ പ്രാർത്ഥനയുടെ ശക്തിയാലു മാണ്. ദീർഘമായ ഏഴു വർഷമാണ് ഈ രോഗവുമായി ഗേളി മല്ല ടിച്ചു കഴിഞ്ഞത്. “ഏഴ്” എന്ന സംഖ്യയുടെ പ്രസക്തി വേദപുസ്തക പശ്ചാത്തലത്തിൽ ഇതിൽ നിരീക്ഷിക്കപ്പെടുന്നുണ്ട്.

അതുപോലെ ജീവിതപ്രതിസന്ധികളിൽ തളരാതെ പ്രാർത്ഥന യിൽക്കൂടി കരുത്താർജിച്ച പല ചരിത്രപുരുഷൻമാരെയും വേദപു സ്തകത്തിൽനിന്ന് ഉയർത്തിക്കാണിക്കുന്നു. ജീവിതത്തിന്റെ ഓരോ ഘട്ടത്തിലും വിശുദ്ധ വേദപുസ്തകം ഇരുവർക്കും എപ്രകാരം വഴി കാട്ടി ആയിരുന്നു എന്നു ചൂണ്ടിക്കാണിക്കപ്പെടുന്നു. കഷ്ടതയുടെ ചൂളയിൽകൂടി കടന്നുപോകുന്നവർക്ക് തിരുവചനം എപ്പോഴും ആശ്വാ സവും പ്രത്യാശയും പ്രചോദനവും പകരുന്നതാണ്. അനുയോജ്യ മായ ഒട്ടേറെ വചനങ്ങൾ ഈ കൃതിയിൽ ഉദ്ധരിച്ചിട്ടുണ്ട്.

വേദപുസ്തകവുമായുള്ള അഭിമുഖം ഓർത്തഡോക്സ് സഭാം ഗങ്ങൾ കൂടുതലായി വളർത്തിയെടുക്കേണ്ടിയിരിക്കുന്നു. എഴുന്നേ റ്റിരുന്നു വിശുദ്ധഗ്രന്ഥം വായിക്കാൻ ശക്തിയില്ലാതെ അവശതയിലാ യിരുന്നപ്പോഴും, അതിൽ നിന്നു വായിച്ചുകേൾക്കാൻ, കിടക്കയിൽ അതിനെക്കുറിച്ച് ധ്യാനിക്കുവാൻ ഗേളി താൽപര്യമെടുത്തത് ആ ജീവി തത്തിന്റെ സവിശേഷതയായി കാണാം.

വിശുദ്ധ കുർബാനയുടെ മഹത്വത്തെപ്പറ്റി എഴുത്തുകാരൻ പ്രതി പാദിക്കുന്നത്, ഗേളിക്ക് വിശുദ്ധ കുർബാനാനുഭവത്തിലുള്ള വിശ്വാ സവും പ്രത്യാശയും പ്രകടമാക്കാനാണ്. തൈലാഭിഷേകം, കുമ്പ സാരം, കുർബാനാനുഭവം ഇവ രോഗിക്ക് എത്ര ആശ്വാസവും ശക്തിയും നൽകുമെന്ന് ഗേളിയുടെ ജീവിതം സാക്ഷ്യപ്പെടുത്തുന്നു. ഓർത്തഡോക്സ് സഭാജീവിതത്തോട് ഇഴുകിച്ചേർന്നുകൊണ്ട്, ഇതര സഭാംഗങ്ങളുമായി നല്ല ബന്ധവും കൂട്ടായ്മയും പുലർത്തുവാൻ കഴി യുമെന്നു തെളിയിക്കുന്ന സാക്ഷ്യമാണ് ഈ കുടുംബത്തിന്റേത്. തങ്ങ ളുടെ ആത്മീയജീവിതത്തിൽ വെളിച്ചവും ഊർജവും പകർന്ന അന വധി ക്രിസ്തീയ നേതാക്കളെ അനുസ്മരിക്കുന്നു. അവരിൽ പ്രഥമ ഗണനീയനാണ് അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ്

തിരുമേനി. ഗേളിയുടെ രോഗാവസ്ഥയിൽ തിരുമേനി സന്ദർശിച്ചതും പ്രാർത്ഥിച്ചതും കൃതജ്ഞതയോടെ സ്മരിക്കുന്നു.

ഈ കൃതിയിൽ പ്രതിഫലിക്കുന്ന ഗേളിയുടെ ജീവിതം അസാധാരണത്വം നിറഞ്ഞതാണ്. മാരകമായ രോഗത്തിന് അവളുടെ ക്രിസ്തീയ വിശ്വാസത്തെ തളർത്തുവാൻ കഴിഞ്ഞില്ല. ആത്മീയ തീക്ഷ്ണതയ്ക്ക് മങ്ങൽ വരുത്തുവാൻ ഇടയാക്കിയില്ല. അന്ത്യംവരെ ധൈര്യവും പ്രത്യാശയും പകരാൻ അവൾക്കു കഴിഞ്ഞു. ഈ കൃതിയിൽക്കൂടി രോഗപ്രതിസന്ധിയിൽ കഴിയുന്നവർക്കും കഷ്ടതയുടെ വേദനയിൽ ഉഴലുന്നവർക്കും സാന്ത്വനം പകരാൻ അവളുടെ മാതൃക പര്യാപ്തമാണ്.

ശ്രീമാൻ പൊന്നച്ചന് ആത്മീയ തീക്ഷ്ണതയും, ക്രിസ്തീയ പ്രവർത്തനങ്ങളിൽ ഉൽസാഹവും വരുത്തുന്നതിനു ഗേളിയുടെ അനുഭവവും സ്വാധീനവും വളരെ വലുതാണെന്ന് ഈ കൃതി വെളിപ്പെടുത്തുന്നു. ക്രിസ്തീയ സുവിശേഷം പ്രചരിപ്പിക്കുന്നതിലും, ആത്മീയ പ്രസ്ഥാനങ്ങളിൽ സോൽസാഹം പങ്കുചേരുന്നതിനും മൺമറഞ്ഞ ആ ധന്യജീവിതം പൊന്നച്ചനെ പ്രേരിപ്പിക്കുന്നു. തബീഥയെപ്പറ്റി അവളുടെ വിയോഗത്തിനു ശേഷം, അനേകർ സാക്ഷ്യപ്പെടുത്തിയിട്ടുള്ള തോർക്കുന്നു. അതേ വിധത്തിൽ ഗേളിയെപ്പറ്റി സാക്ഷ്യപ്പെടുത്തുവാൻ അനേകരുണ്ട്.

ഈ കൃതി പലതിനും അനുവാചകരെ പ്രേരിപ്പിക്കുന്നു: പ്രതികൂല സാഹചര്യങ്ങളെ ധീരതയോടെ നേരിടുവാൻ; സഹനത്തിന്റെ മാർഗത്തിൽ പ്രത്യാശയുടെ ദീപനാളം ഉയർത്തിപ്പിടിക്കാൻ; പ്രാർത്ഥനയുടെ ശക്തി എത്ര സുനിശ്ചിതമെന്ന് അനുഭവിച്ചറിയാൻ; തിരുവചനധ്യാനം നമ്മുടെ പ്രചോദകമാകുവാൻ; സഭാജീവിതത്തെ അർത്ഥപൂർണമാക്കുവാൻ; ഉദാത്തമായ ഭാര്യാഭർത്തൃബന്ധം എപ്രകാരമെന്ന് ചൂണ്ടിക്കാണിക്കുവാൻ; എല്ലാറ്റിലുമുപരി ക്രിസ്തീയ സ്നേഹത്തിന്റെ പതാക ഉയർത്തിപ്പിടിക്കാൻ ഇതിനെല്ലാം സൽപ്രേരണ നൽകുന്ന ഒരു വിശിഷ്ട കൃതിയാണിത്. ഇത് അനേകർക്ക് അനുഗ്രഹത്തിനു കാരണമാകട്ടെ എന്നാശംസിച്ചുകൊണ്ടും ഗേളിയുടെ ആത്മാവിന് "ബുദ്ധിമതികളായ കന്യകമാരുടെ അനുഭവം കൈവരട്ടെ" എന്നു പ്രാർത്ഥിച്ചുകൊണ്ടും ഈ ഗ്രന്ഥം സന്തോഷപൂർവം അവതരിപ്പിക്കുന്നു.

സചിവോത്തമപുരം
ജൂലൈ 14, 2010

# ഒരു ജീവിത സങ്കീർത്തനം

**● ഡോ. ഫാ. കെ.എം. ജോർജ്**

സങ്കീർത്തനം : എത്ര മധുരോദാരമായ പദം!
ആത്മാവിന്റെ ആഴങ്ങളിൽ നിന്ന്
അതിന്റെ നാദം ഉയിർകൊള്ളുന്നു.
അതിന്റെ സ്വരങ്ങളിൽ
കണ്ണീരും രക്തവും കിനിയുന്നു
എങ്കിലും അതിന്റെ സംഗീതവീചികൾ
മനുഷ്യഹൃദയങ്ങളെ കുളിർപ്പിക്കുന്നു.
നീറുന്ന മനസ്സുകളിൽ ആശ്വാസജലം തളിക്കുന്നു.
കരയാൻ മറന്ന കണ്ണുകളിൽ അത് നീർച്ചാലുകളൊഴുക്കുന്നു.
ഭൂമിയുടെ ആഴങ്ങളിൽ നിന്ന് അത് നിലവിളിക്കുന്നു.
അത്യുന്നതമായ അഭയഗിരികളിലേക്ക് നമ്മെ കൈപിടിച്ചു നടത്തുന്നു.
ഉഷസ്സിൻ ചിറക് വിരിച്ച് ഭൂമിയുടെ അതിർത്തികളിലേക്ക് അത് പറക്കുന്നു.
പച്ചയായ പുൽപ്പുറങ്ങളുടെ ചരുവിൽ
ശാന്തജലത്തിന്റെ അലിവും തെളിവും അത് നൽകുന്നു.
സ്നേഹനിധിയായ ഇടയന്റെ സ്വരം അത് തിരിച്ചറിയുന്നു.
മരണത്തിന്റെ ഇരുളടഞ്ഞ താഴ്വരയിൽ
നിർഭയമായി, പ്രത്യാശയുടെ ചിറകുവിടർത്തി
വിശ്വാസത്തിന്റെ ദീപയഷ്ടികൾ പിടിച്ച്,
സ്നേഹത്തിന്റെ പ്രകാശം വിതറി
അത് ജീവന്റെ ശാദ്വലസ്ഥലികളിലേക്ക് പറന്നുയരുന്നു.

ക്ഷണികമായ നമ്മുടെ ജീവിതത്തെ ഒരു മധുരസങ്കീർത്തനമാക്കാൻ കഴിയുന്നതിലപ്പുറം എന്തൊരു ധന്യതയാണ് നമുക്കു വേണ്ടത്? നമ്മുടെ പ്രിയ സഹോദരങ്ങളായ പൊന്നച്ചനും ഗേളിയും ഉരുവിട്ട ജീവിത സങ്കീർത്തനം നമുക്ക് ഉൾവെളിച്ചവും ഉതിർന്നു

പോകാത്ത സന്തോഷവും നൽകുന്നതാണ്. ദുഃഖത്തിന്റെയും വേദനയുടെയും തീച്ചൂളകളിൽ ആ അനുഭവസങ്കീർത്തനത്തിന്റെ മാധുര്യവും മനോഹാരിതയും നൂറുമടങ്ങായി.

ജീവിതമെനിക്കൊരു ചൂളയായിരുന്നപ്പോൾ
ഭൂവിനാ വെളിച്ചത്താൽ വെണ്മ ഞാനുളവാക്കി

എന്നു കവി പാടിയതുപോലെ, രോഗത്തിന്റെയും തീവ്രവേദനയുടെയും അനുഭവങ്ങളെ ലോകത്തിനു പ്രകാശം നൽകുന്ന ദീപയഷ്ടികളാക്കാനുള്ള യജ്ഞമായിരുന്നു ഗേളിയും പൊന്നച്ചനും നടത്തിയത്. അതിന്റെ തെളിനീർധാരകളാണ് ഈ പുസ്തകത്തിൽ നാം കാണുന്നത്. മരണം ഭീഷണ്യമായി തിരനോട്ടം നടത്തുമ്പോൾ തെളിഞ്ഞ മുഖത്തോടെ ജീവന്റെയും പ്രകാശത്തിന്റെയും സങ്കീർത്തനങ്ങൾ പാടിയിരുന്ന ഗേളിയെ ആർക്കും മറക്കാനാവില്ല.

സമാനമായ ദുഃഖാനുഭവങ്ങളിലൂടെ കടന്നുപോകുന്ന എല്ലാവർക്കും ഇതു നൽകുന്ന പ്രചോദനം വിലയേറിയതാണ്. മനുഷ്യസ്നേഹം മൂലം വേദനയും മരണവും ഏറ്റുവാങ്ങിയ നിഷ്കളങ്കനായ മനുഷ്യപുത്രനാണ് ഗേളിയുടെ മധുര സങ്കീർത്തനത്തിന്റെ ഉറവിടം. അനർഗളമായ ഈ പ്രവാഹം ഊഷരമായ നമ്മുടെ മനസ്സുകളെ നനയ്ക്കട്ടെ. മരുഭൂമിയും നിർജനപ്രദേശങ്ങളും പൂത്ത് ഉല്ലസിക്കട്ടെ.

കോട്ടയം
ആഗസ്റ്റ് 12, 2010

# ഇതാ ആനന്ദക്കണ്ണീർ

**● പോൾ മണലിൽ**

**മു**പ്പത്തിയൊന്നു വർഷത്തെ ദാമ്പത്യജീവിതത്തിന്റെ ആഹ്ലാദങ്ങളും നൊമ്പരങ്ങളും അവതരിപ്പിക്കുന്ന ഒരോർമക്കുറിപ്പാണ് അഡ്വ. വർഗീസ് പി. തോമസ് (പൊന്നച്ചൻ വക്കീൽ) എഴുതിയ ഈ പുസ്തകം. കണ്ണീരിന്റെയും കിനാവിന്റെയും സ്പർശമുള്ള അദ്ദേഹത്തിന്റെ ഈ ഓർമകൾക്ക് ഇണങ്ങുന്ന ശീർഷകങ്ങൾ ഏറെയുണ്ടെങ്കിലും ഈ പുരാവൃത്തത്തിൽ നിറഞ്ഞുനിൽക്കുന്ന വിതുമ്പലിന്റെ സ്പന്ദനങ്ങളെ ഉൾക്കൊള്ളാൻ ഗേളി ഒരു സുന്ദര സങ്കീർത്തനം എന്നതിനേക്കാൾ മറ്റൊരു ശീർഷകത്തിനും നിറവുണ്ടാകുമെന്ന് എനിക്കു തോന്നുന്നില്ല.

കണ്ണീരിന്റെ മന്ദഹാസമായി വായനക്കാർക്ക് അനുഭവപ്പെടുന്ന ഈ രചനയുടെ ഉള്ളടക്കം പ്രിയപത്നി ഗേളിയുടെ രോഗവും മരണവുമാണ്. ഒറ്റവായനയ്ക്ക് ഉള്ളടക്കം അതാണെന്ന് അനുഭവപ്പെടുമെങ്കിലും, ഈ പുസ്തകം അവതരിപ്പിക്കുന്ന സന്ദേശം മരണത്തിന്റെ മേലുള്ള വിജയമാണ്. അതിനാൽ, അഭൗമമായ ഒരാനന്ദത്തിന്റെ അലയടികൾ വായനക്കാർക്ക് കേൾക്കാൻ കഴിയുന്നു, ഈ കൃതിയിൽ. ഇതിലെ അക്ഷരങ്ങൾക്ക് ആത്മാവുണ്ടെങ്കിൽ ആത്മാക്കളുടെ നിലവിളിയും നമ്മുടെ കർണപുടങ്ങളിൽ മുഴങ്ങുന്നു.

ഒന്നിച്ചു ജീവിച്ച് കൊതിതീരും മുമ്പേ  ഗേളിയെ ദൈവം വിളിച്ചു. ജീവിതത്തിൽ ആ ദമ്പതികൾ കെട്ടിപ്പൊക്കിയ ഇഹലോക സ്വപ്നങ്ങളെല്ലാം മാഞ്ഞുപോയി. ഗേളിക്ക് കാൻസർ രോഗമായിരുന്നു. രോഗത്തിന്റെയും ചികിൽസയുടെയും കഠിനമായ വേദനകൾ ഗേളിക്കുണ്ടായിരുന്നു. ആ വേദനകൾ സ്പർശിച്ചറിഞ്ഞ ഒരു ജീവിതപങ്കാളിയുടെ 'സങ്കടലാണ്' ഈ രചന.

രോഗത്തിന്റെ വേദന അനുഭവിക്കാത്തവരും അറിയാത്തവരും ഇല്ല. എന്നാൽ മറ്റൊരാളുടെ വേദനയുടെ ആഴം എങ്ങനെ അളക്കും? പൊന്നച്ചൻ വക്കീൽ ഈ പുസ്തകത്തിൽ ഒരിടത്ത് ഇങ്ങനെ എഴുതുന്നു: "പുറത്തുനിന്നു നോക്കിയവർക്കു ഞാനും എന്റെ കുടുംബവും ഒരു തീക്കുണ്ഡത്തിനകത്ത് എരിഞ്ഞുനിൽക്കുന്നതായി തോന്നിയിട്ടുണ്ട്. എന്നാൽ അഞ്ചാമതൊരുവനായ ക്രിസ്തു ഞങ്ങളോടുകൂടി

ആ തീക്കുണ്ഡത്തിൽ നടക്കുകയാണ്. എരിയുന്ന മുൾപ്പടർപ്പായി ഞങ്ങളെ പലരും കണ്ടിട്ടുണ്ട് പക്ഷേ, ഞങ്ങൾ വെന്തുപോയില്ല....”

അനുഭവത്തിന്റെ ഈ തീക്കുണ്ഡത്തിലേക്ക്, തീക്ഷ്ണതയിലേക്ക് വായനക്കാരെ കൂട്ടിക്കൊണ്ടുപോകുകയാണ്, പൊന്നച്ചൻ വക്കീൽ ഈ കൃതിയിൽ. ആ വേദനയുടെ ആഴമളക്കാൻ മറ്റൊരുപാധിയും ആവശ്യമില്ല. എന്നാൽ വേദനയുടെ അനുഭവത്തെ പൊന്നച്ചൻ വക്കീൽ ആനന്ദമായി സ്വീകരിക്കുന്നു.

ആ വേദന ഒരാനന്ദമാണെന്ന് ഈ ജീവിതപങ്കാളിയെ ബോധ്യപ്പെടുത്തിയതു ഗേളിയായിരുന്നു. “കർത്താവ് വഹിച്ച ക്രൂശിന്റെ ഒരു ഭാഗം താങ്ങുവാൻ അനുവദിച്ചതിൽ ഭാഗ്യവതിയാണെന്ന് അവൾ പറയുമായിരുന്നു” എന്ന് പൊന്നച്ചൻ വക്കീൽ ഇതിൽ സാക്ഷിക്കുന്നുമുണ്ട്.

വേദന വരുമ്പോൾ വേദശാസ്ത്രവും തത്ത്വശാസ്ത്രവും മനുഷ്യന് സാന്ത്വനമാകുകയില്ലെങ്കിലും “നിന്റെ ചട്ടങ്ങൾ പഠിപ്പാൻ തക്കവണ്ണം ഞാൻ കഷ്ടതയിലായത് എനിക്ക് ഉപകാരമായി” എന്ന സങ്കീർത്തനക്കാരന്റെ വാക്കുകൾ ഗേളിക്കു സാന്ത്വനമായിരുന്നതായി അദ്ദേഹം എഴുതുന്നു. ഗ്രന്ഥകർത്താവിന്റെ കാര്യവും മറിച്ചായിരുന്നില്ല.

എന്തെല്ലാം സ്വപ്നങ്ങളുമായിട്ടാണ് അവർ കുടുംബജീവിതത്തിലേക്കു പ്രവേശിച്ചത്! രണ്ടു കുടുംബത്തിൽ പിറന്നവരെങ്കിലും ഒരു മനസ്സായി, ഒരു കുടുംബമായി അവർ എത്ര പെട്ടെന്നാണ് രൂപാന്തരം പ്രാപിച്ചത്. അവരുടെ കുടുംബജീവിതം മാതൃകാപരവും നൻമനിറഞ്ഞതുമായിരുന്നു. എന്നിട്ടെന്തിനാണ് ദൈവം അവരെ വേദനിപ്പിച്ചത്?

ആദ്യരാത്രിയിൽ ആ ദമ്പതികൾ വിശുദ്ധ വേദപുസ്തകം നിവർത്തിയപ്പോൾ വായിച്ചത് ഇരുപതാം സങ്കീർത്തനമായിരുന്നു – “യഹോവ കഷ്ടകാലത്തിൽ നിനക്ക് ഉത്തരമരുളുമാറാകട്ടെ, യാക്കോബിൻ ദൈവത്തിന്റെ നാമം നിന്നെ ഉയർത്തുമാറാകട്ടെ.”

ദാവീദിന്റെ ആ വാക്കുകളുടെ പൊരുൾ എന്താണെന്ന് ആ ദമ്പതികൾക്കു കാൽനൂറ്റാണ്ടു കഴിഞ്ഞപ്പോൾ ബോധ്യപ്പെട്ടു. ദാമ്പത്യത്തിന്റെ ആഹ്ലാദവും ആരവവും എത്ര പെട്ടെന്നാണ് മിന്നിമറയുന്നത്. കാൻസറിന്റെ കടന്നാക്രമണം ഗേളിയുടെ ജീവിതത്തിൽ ഒരു വഴിത്തിരിവായി.

നിസ്സംഗതയുടെ ആ നാളുകളെപ്പറ്റി പൊന്നച്ചൻ വക്കീൽ ഇങ്ങനെ കുറിക്കുന്നു:

“താങ്ങുവാനും തടുക്കുവാനുമാകാത്തവിധം എന്റെ നിലവിളിയും കണ്ണുനീർ പ്രവാഹവും ദൈവസന്നിധിയിൽ എത്തി. എവിടെനിന്നോ ആശ്വാസത്തിന്റെ കരം എന്നെ സ്പർശിക്കുന്നതുപോലെ അനുഭവപ്പെട്ടു”.

ദാമ്പത്യം ഇമ്പകരമായിരിക്കുമ്പോഴും അതൊരു നിലവിളിയായി മാറിയ നാളുകളെപ്പറ്റി പൊന്നച്ചൻ വക്കീലിന് ഏറെ പറയാനുണ്ട്. പഴയനിയമത്തിൽ ഹിസ്കിയാവിനു ദൈവം രോഗസൗഖ്യം നൽകിയതിനെപ്പറ്റി പറയുന്നു. രോഗം സൗഖ്യമാകുവാൻ അത്തിപ്പഴക്കട്ട കൊണ്ടുവന്ന് പുരട്ടുവാൻ യെശയ്യാവ് യഹോവയുടെ ആലോചനയിൽ നിർദ്ദേശിച്ചു.

രോഗത്തിന്റെ ആദ്യനാളുകളിൽ ഒരത്തിപ്പഴക്കട്ടയ്ക്കു വേണ്ടി പൊന്നച്ചൻ വക്കീലും ആഗ്രഹിച്ചു കാണും – ഗേളിയെ സൗഖ്യമാക്കാൻ. മരുന്നും മരുന്നിന്റെ പ്രയോഗങ്ങളും ഉണ്ടായി. എന്നാൽ മരുന്നല്ല, ദൈവമാണ് രോഗസൗഖ്യം നൽകുന്നതെന്ന യാഥാർത്ഥ്യത്തിലേക്ക് ആ ദമ്പതികൾ വന്നു.

രോഗത്തിന്റെ ആനന്ദത്തിലേക്ക് ഇതിനകം അവർ പ്രവേശിച്ചു കഴിഞ്ഞു. അത്തരം അനുഭവത്തിലൂടെ ദൈവമഹത്വത്തെ വർണിക്കുന്നതിനാണ് പൊന്നച്ചൻ വക്കീലും ഗേളിയും പിന്നെ ശ്രമിച്ചത്. വേദനയുടെ ഇരമ്പൽ അവർക്ക് ആനന്ദകരമായ ഇമ്പമായി മാറുന്നത് അങ്ങനെയാണ്.

പൊന്നച്ചൻ വക്കീൽ എഴുതുന്നു: "ക്രൂശിന്റെ വചനത്താൽ, നമുക്കു കഷ്ടത ഉണ്ടെങ്കിൽപോലും അതിൽക്കൂടി രക്ഷയുടെ ആനന്ദം അനുഭവിക്കുന്ന അവസ്ഥയിലേക്ക് ദൈവം നമ്മെ നയിക്കും."

ബാല്യത്തിൽ എന്നെ സംബന്ധിച്ച് ഉത്തരം കിട്ടാത്ത ഒരു ചോദ്യമായിരുന്നു ഇയ്യോബ്. അതികഠിനമായ വേദനയിൽക്കൂടി കടന്നുപോയപ്പോഴും ഇയ്യോബ് ദൈവത്തെ സ്തുതിച്ചു. ദൈവത്തെ സ്നേഹിക്കുന്നവർക്ക് കഷ്ടതകളും പ്രയാസങ്ങളും എന്തുകൊണ്ടു സംഭവിക്കുന്നുവെന്ന് ഇയ്യോബിന്റെ കഥ കേൾക്കുമ്പോൾ എനിക്കു തോന്നിയിട്ടുണ്ട്. ദൈവം മനുഷ്യനെ പരീക്ഷിക്കുകയാണോ? ദൈവത്തെ അറിയുന്നതിനുള്ള ഒരു സന്ദർഭമാണോ ഇത്? ഈ വേദന മനുഷ്യനെ സംബന്ധിച്ചിടത്തോളം ദൈവവിശ്വാസത്തിന്റെ മാറ്റുരയ്ക്കാനുള്ള ഒരവസരമാണോ?

ഗേളിയുടെ രോഗം ഒന്നു ശമിച്ചതിനുശേഷം വീണ്ടും അതു തലപൊക്കിയപ്പോൾ ദൈവവുമായി ഒരു സംവാദം നടത്തിയ കാര്യം പൊന്നച്ചൻ വക്കീൽ എഴുതുന്നു. അദ്ദേഹത്തിന്റെ വാക്കുകൾ: "എന്റെ ഭാര്യയുടെ സംരക്ഷണത്തിന് ദൈവമെ, നീ അയച്ച ദൂതൻമാർ എവിടെ? അവൾക്ക് ആശ്വാസം നൽകേണ്ട മാലാഖമാർ എവിടെ?"

ദൈവം തങ്ങളുടെ സംരക്ഷണത്തിനു ദൂതൻമാരെ അയച്ചുകൊടുത്തിട്ടുണ്ട് എന്ന ബോധ്യത്തിൽ എത്തി ഈ ദമ്പതികൾ. കഷ്ടതകൾ വരുമ്പോൾ നമുക്കു ലഭിക്കുന്ന ദൈവീക ദൂതുകൾ തടയുന്നതു ദുഷ്ടശക്തികളാണ്. നമ്മുടെ പ്രാർത്ഥനകളും അപേക്ഷകളും ദൈവസന്നിധിയിൽ എത്താതെ പോകുന്നതും ദുഷ്ടശക്തികളുടെ പ്രവർത്തനംകൊണ്ടാണ്. ഇക്കാര്യം തിരിച്ചറിഞ്ഞതാണ് വേദനകൊണ്ടുണ്ടായ

ഒരു സന്തോഷമെന്നു ഗ്രന്ഥകാരൻ സാക്ഷിക്കുമ്പോൾ, അതു ദൈവ സന്നിധിയിൽ പ്രാർത്ഥനകളുടെ ഫലം രുചിച്ചറിഞ്ഞു എന്നുതന്നെ യാണ് ഗ്രന്ഥകാരൻ ഉദ്ദേശിക്കുന്നത്.

ദൈവത്തെ രുചിച്ചറിയാൻ കഴിഞ്ഞതുകൊണ്ട് ഗേളിയെപ്പറ്റി താൻ വലിയ പ്രത്യാശയുള്ളവനായിത്തീർന്നു എന്ന് പൊന്നച്ചൻ വക്കീൽ എഴുതിയിരിക്കുന്നു. ആ പ്രത്യാശയുടെ രക്ഷാകരമായ അനു ഭവങ്ങളാണ് ഈ പുസ്തകത്തിൽ ഉടനീളം വിവരിക്കുന്നത്. വിശുദ്ധ ആരാധനയിലും വിശുദ്ധ കുർബാനയിലും എല്ലാം അദ്ദേഹം അതിന്റെ അനുരണനങ്ങൾ തിരിച്ചറിയുന്നുണ്ട്. അതികഠിനമായ വേദന ഉള്ള പ്പോഴും ഗേളി വേദപുസ്തകത്തിലേക്കും ഓർത്തഡോക്സ് സഭാ ജീവിതത്തിലേക്കും തന്നെ തിരിച്ചുവിട്ട കാര്യവും ഗ്രന്ഥകാരൻ അനു സ്മരിക്കുന്നു. ഗേളിയുമായുള്ള ഇമ്പകരമായ കുടുംബജീവിതം അവ സാനിച്ചിട്ടും ഗ്രന്ഥകാരൻ അതിന്റെ സന്തോഷം പങ്കുവയ്ക്കുന്നത്, ദൈവം ഒരു കേടും കൂടാതെ തന്നെ ഉള്ളം കൈയിൽ വഹിക്കുന്നു എന്ന വിശ്വാസത്തിന്റെ ആഹ്ലാദത്തിലാണ്.

ക്രിസ്തുവിൽ വിശ്വസിക്കാൻ മാത്രമല്ല വേദന അനുഭവിക്കാനും വിശ്വാസികൾക്കു സന്നദ്ധത വേണമെന്ന മഹത്തായ ആശയമാണ് ഈ പുസ്തകത്തിന്റെ കാതൽ. കഷ്ടതയുടെ വരം സ്വീകരിക്കുന്നവർ, എന്തുകൊണ്ടാണ് തങ്ങൾ സംതൃപ്തരാണെന്നു കരുതുന്നതെന്നു മറ്റുള്ളവർക്കു വിവരിച്ചുകൊടുക്കുകയും വേണം. ഈ ഓർമക്കുറി പ്പിനെ പൊന്നച്ചൻ വക്കീൽ ആ നിലയിലാണ് അവതരിപ്പിക്കുന്നത്. ഒരു വിശ്വാസി കഷ്ടത അനുഭവിച്ചാൽ ദൈവനാമം മഹത്വപ്പെടുകയും കഷ്ടത മറ്റുള്ളവരുടെ അനുഗ്രഹത്തിനായി തീരുകയും ചെയ്യുമെന്ന പ്രത്യാശയും അദ്ദേഹം കൈവെടിയുന്നില്ല.

എങ്കിലും ഈ പുസ്തകം എഴുതിയ പൊന്നച്ചൻ വക്കീലിലെ പച്ച മനുഷ്യനെ ഞാൻ തിരിച്ചറിയുന്നു. ഗേളി ഒരോർമയായിട്ടും ആ കണ്ണുകളിൽ നിന്ന് അശ്രുധാര ഇപ്പോഴും ഒഴുകുന്നു. അദ്ദേഹം ഇങ്ങനെ എഴുതുന്നു: "എന്റെ കണ്ണുനീർ പ്രവാഹം ഇപ്പോഴും നില യ്ക്കുന്നില്ല. അവൾ എന്റെ ഞരക്കത്തിന്റെ ശബ്ദം കേൾക്കുന്നുണ്ടോ? അറിയുന്നുണ്ടോ? നീ എന്നെ ഒറ്റയ്ക്കാക്കിയിട്ട് എന്തിനു പോയി........."

ഇപ്രകാരമെല്ലാം ഗ്രന്ഥകാരൻ വ്യാകുലപ്പെടുന്നുണ്ട്. തന്റെ അസ്ഥികൾ വെന്തിരിക്കുന്നു. ഹൃദയം അരിഞ്ഞ പുല്ലുപോലെയിരി ക്കുന്നു. താൻ ശൂന്യസ്ഥലത്തെ മൂങ്ങപോലെ തന്നെ. ഈ അവസ്ഥ കളിൽ ഇരുന്നുകൊണ്ട് ഗേളിയുടെ മരണത്തെപ്പറ്റി ആ ജീവിതപങ്കാളി ആശ്വസിക്കുന്നത്, തന്റെ ഭക്തൻമാരുടെ മരണം യഹോവയ്ക്കു വലു താണെന്നാണ്.

പൊന്നച്ചൻ വക്കീലിന്റെ ഈ പുസ്തകത്തിന് ഒരാമുഖക്കുറി പ്പെഴുതാനുള്ള യോഗ്യത എനിക്കില്ല. പാലാരിവട്ടത്തു പൗലോസ് മാർ ഗ്രിഗോറിയോസ് സ്മാരക പ്രഭാഷണത്തിനു ചെന്നപ്പോൾ ഫാദർ

ഡോ. കെ.എം. ജോർജ്  എന്നോടു പറഞ്ഞതാണ്, ഗേളിയെ ഒന്നു കണ്ടിട്ടേ പോകാവൂ എന്ന്. അച്ചന്റെ കൂടെ ചെല്ലാമെന്നു ഞാൻ പറഞ്ഞതാണ്. എന്നാൽ തക്കസമയത്തു ഞാൻ ഒഴിഞ്ഞുമാറി. അതിനു കാരണമുണ്ട്. വേദനിക്കുന്ന അവസ്ഥയിൽ ഇരിക്കുന്ന പൊന്നച്ചൻ വക്കീലിനോടും ഗേളിയോടും എന്തെങ്കിലും പറയാൻ എനിക്കു വാക്കുകൾ ഉണ്ടായിരുന്നില്ല! ഗേളി മരിച്ചു. ഇപ്പോൾ തോന്നുന്നു, അവരെ കാണാതിരുന്നതു നന്നായി എന്ന്. എന്റെ മനസ്സിൽ ഗേളി ഒരു മാലാഖയായി നിലനിൽക്കുന്നതു അതുകൊണ്ടാണ്. വേദനയെ അനുഗ്രഹമായി ഗേളി കണ്ടു. വേദനയെ പരിശുദ്ധാത്മാവിന്റെ നൽവരമായി ഗേളി സ്വീകരിച്ചു. വേദനയുമായി വന്ന മാലാഖയാണോ ഗേളി?

കഷ്ടപ്പാടും വേദനയും ദൈവരഹസ്യത്തിലേക്കുള്ള താക്കോൽ ആണെന്നാണ് പൗലോസ് മാർ ഗ്രീഗോറിയോസ് തന്റെ ആത്മകഥയിൽ എഴുതിയിട്ടുള്ളത്. വേദനയും ദുഃഖവും മനുഷ്യജീവിതത്തിന്റെ സാർവത്രികമായ കൂടപ്പിറപ്പാണെന്നു  ബുദ്ധമതചിന്തയെ മുൻനിർത്തി അദ്ദേഹം എഴുതി. വേദനയിൽനിന്നും ദുഃഖത്തിൽനിന്നും കരകയറാനുള്ള ഏകമാർഗം അതിന്റെ മൂലകാരണം കണ്ടെത്തി അത് നശിപ്പിക്കുകയാണ്. മൂലകാരണം, അതായത് വേദനയുടെ കാരണം എല്ലായ്പോഴും തൃഷ്ണയാണ് – ആഗ്രഹം അല്ലെങ്കിൽ ആസക്തി. തൃഷ്ണ ശമിച്ചു കഴിഞ്ഞാൽ കഷ്ടപ്പാടും വേദനയും അവസാനിക്കുന്നു. യാഥാർത്ഥ്യത്തെ അതിന്റെ ശരിയായ സ്ഥിതിയിൽ ഗ്രഹിക്കുന്നതിലൂടെ തൃഷ്ണയെ നിഗ്രഹിക്കാമെന്നു ശ്രീബുദ്ധൻ പറഞ്ഞു. തന്റെ വേദനയുടെ പശ്ചാത്തലത്തിലാണ് പൗലോസ് മാർ ഗ്രീഗോറിയോസ് ആത്മകഥയിൽ ഈ ചിന്തകൾ അവതരിപ്പിച്ചത്. ഞാൻ അതിലേക്കൊന്നും കൂടുതലായി കടക്കുന്നില്ല. പൊന്നച്ചൻ വക്കീലിന്റെ ഓർമക്കുറിപ്പ് വായിച്ചപ്പോൾ എനിക്കു തോന്നിയത്, ഈ പുസ്തകവും മനുഷ്യജീവിതത്തിന്റെ യാഥാർത്ഥ്യത്തെ അതിന്റെ ശരിയായ സ്ഥിതിയിൽ ഗ്രഹിക്കാനുള്ള ഒരു ഉദ്യമമാണെന്നാണ്.

മനുഷ്യന്റെ വേദനയുടെ മുഖ്യഹേതുവിനെ തിരിച്ചറിഞ്ഞ് ദൈവസന്നിധിയിൽ വിലയം പ്രാപിക്കാനുള്ള അഭിനിവേശം ഞാൻ വിശുദ്ധ അൽഫോൻസാമ്മയുടെ ജീവിതത്തിൽ കണ്ടിട്ടുണ്ട്. വേദനയുമായി അവർ മല്ലിടുമ്പോൾ നീ എന്തു ചെയ്യുകയാണെന്ന ചോദ്യത്തിന് "ഞാൻ സ്നേഹിക്കുകയാണ്" എന്നാണ് ഒരിക്കൽ ഈ വിശുദ്ധ ഉത്തരം പറഞ്ഞത്. വേദനയെ അനുഗ്രഹത്തിന്റെ അനുഭൂതിയായി കാണാൻ കഴിയണമെങ്കിൽ ഗേളിയും ഇതുപോലെ അഭൗമമായ ഒരാനന്ദം അനുഭവിച്ചിരിക്കണം.

കോഴിക്കോട്
ജൂലൈ 12, 2010

# Divine music, a solace for Girly

● **JERRY AMALDEV**
Music Director

Music was a source of consolation for Girly. She believed that it glorified the Lord. She found solace in singing prayers of the Lord and in hearing praises of the Lord. She thought piping to soft music in our hospitals could be made in a regular features as it would be therapeutic for patients. While I behaved like a sleep-walker in the wake of extreme adversity, Ponnachan Vakil and Girly faced it armed with the Bible.

"Girly - a Beautiful Psalm" is a testimony to their unflinching faith which recognizes sickness, pain and death as divine means of purification for our Ultimate Bliss. Ponnachan Vakil (Mr. Varghese P. Thomas) and I faced identical crisis in our lives, namely, the demise of our wives due to cancer. Both Girly and Jolly were strong believers. While Jolly preferred spiritual retreats to medical treatments, Girly put her entire self into the Lord's hands as found in the Bible.

Girly was strongly musical. I met her as an alto in ''Rock of Ages.'' Though she was undergoing chemotherapy she was always cheerful and jovial, whenever I asked her for a glass of water she would literally run to get it for me. For four long years Girly's residence was given for rehearsals at her suggestion. And after her death the venue was shifted elsewhere due to factors beyond our understanding.

Ernakulam
12th August 2010

# ഉള്ളടക്കം

1

# മിന്നിമറയുന്ന എന്റെ നാളുകൾ

**ഓ**ർത്തഡോക്സ് കുടുംബപശ്ചാത്തലത്തിൽ 1950 ൽ ജനിച്ച ഞാൻ തിരുവല്ല മേപ്രാൽ സെന്റ് ജോൺസ് പള്ളി ഇടവകാംഗമാണ്. എന്റെ പതിനാറാമത്തെ വയസ്സിൽ മാതാവ് (അമ്മിണി) ഇഹലോക വാസം വെടിഞ്ഞു. അമ്മയ്ക്ക് അന്ന് നാൽപതു വയസ്സുണ്ടായിരുന്നു. മക്കളായ ഞങ്ങൾ ഏഴു പേർ; മൂന്ന് ആണും നാലു പെണ്ണും; അമ്മയുടെ മരണസമയത്ത് അരികിലുണ്ടായിരുന്നു. അവരിൽ സഹോദരിമാരും ഒരു സഹോദരനും എന്റെ ഇളയവർ ആയിരുന്നു. മരണസമയത്ത് ഏറ്റവും ഇളയ സഹോദരിക്ക് നാലു വയസ്സു മാത്രം. അമ്മയുടെ വേർപാടിനാൽ അനുഭവിച്ച വിരഹവേദന ഇന്നും മാറിയിട്ടില്ല. പല മക്കളും തങ്ങളുടെ അമ്മമാരോടു ചേർന്നുനിന്നു വാൽസല്യം പങ്കിടുമ്പോൾ അമ്മയിൽ നിന്നു സ്നേഹവും വാൽസല്യവും ലഭിക്കുവാൻ ആർത്തിപൂണ്ടു ഞങ്ങൾ ദാഹിച്ചിട്ടുണ്ട്. പിതാവിന്റെ അപ്പൻ നാലു കൊല്ലത്തിനു ശേഷം മരണമടഞ്ഞു. മരണം വരെ അദ്ദേഹത്തെ ശുശ്രൂഷിച്ചിരുന്ന എനിക്ക് ആ വേർപാടും ശേഷിച്ച വേദനയായി മാറി. അമ്മയുടെ മരണശേഷം എന്റെ പിതാവ് ഏകനായി സ്നേഹവാൽസല്യങ്ങൾ നൽകി തന്നാലാവോളം ഞങ്ങളെ കരുതി വളർത്തി. ആ പിതാവ് 2000 ൽ കടന്നുപോയി. മരണസമയത്ത് അടുത്തുനിന്നു പ്രാർത്ഥനയുടെ ഭാഗമായ വിശ്വാസപ്രമാണം ചൊല്ലി യാത്രയാക്കിയ സന്ദർഭം ഓർമയിൽ ഇപ്പോഴും മായാതെ നിൽക്കുന്നു. 2004 ൽ, എന്റെ കൂട്ടുകാരൻ കൂടി ആയിരുന്ന ജ്യേഷ്ഠ സഹോദരൻ എന്റെ സാന്നിധ്യത്തിൽ നിര്യാതനായി. 2009 ഡിസംബർ മാസം 12-ാം തീയതി പ്രഭാതത്തിൽ എന്റെ ജീവിതപങ്കാളിയായിരുന്ന ഗേളി, അവളുടെ ഉറക്കത്തിൽ എന്റെ സാന്നിധ്യത്തിൽ കടന്നുപോയി. ഇവർ ഓരോരുത്തരും കടന്നുപോയപ്പോൾ ഒക്കെയും വേദനയേറ്റു പിടഞ്ഞ ഹൃദയവുമായി അവരുടെ അരികിൽ നെടുവീർപ്പോടെ ഞാൻ നിന്നു. എന്നാൽ ഭാര്യ ഗേളി കടന്നുപോയപ്പോൾ ഞാൻ കർത്താവിനു സ്തോത്രം പറഞ്ഞു.

നമ്മുടെ ജീവിതത്തിൽ ഇണയും തുണയും ആയിരിക്കുന്നവർ വേർപെടുന്ന സമയത്ത് താങ്ങാനാവാത്ത മനഃക്ലേശവും തിങ്ങുന്ന മനോവ്യഥയും ഉണ്ടാകുക സർവസാധാരണമാണ്. ജീവിതപങ്കാളികളുമായി പങ്കുവച്ചിരുന്ന സ്നേഹം, വാൽസല്യം, കരുതൽ എന്നിവ

പെട്ടെന്ന് ഇല്ലാതാകുമ്പോൾ അവയെല്ലാം മായാത്ത ഓർമകളായി എപ്പോഴും ഓടിയെത്തും. ഈ ഓർമകൾ നമ്മെ വിങ്ങി വിതുമ്പി തേങ്ങിക്കരയിക്കും. കണ്ണുനീർ വാർന്ന വേളകളിൽ സമാധാനവും ആശ്വാസവും നൽകുന്നത് ആരാണെന്ന ചോദ്യത്തിന് വിശുദ്ധ ബൈബിളിൽ ദൈവം നൽകുന്ന ഉത്തരം പല വിധത്തിൽ ആണ്. "നീ ഭയപ്പെടേണ്ട; ഞാൻ നിന്നോടുകൂടെയുണ്ട്; ഭ്രമിച്ചു നോക്കേണ്ട, ഞാൻ നിന്റെ ദൈവം ആകുന്നു. ഞാൻ നിന്നെ ശക്തീകരിക്കും; ഞാൻ നിന്നെ സഹായിക്കും; എന്റെ നീതിയുള്ള വലങ്കൈകൊണ്ട് ഞാൻ നിന്നെ താങ്ങും" (യെശയ്യ 41:10). "ഞാനോ ലോകാവസാനത്തോളം എല്ലാ നാളും നിങ്ങളോടുകൂടെയുണ്ട്" (മത്തായി 28:20). അങ്ങനെ അനേകം ആശ്വാസവചനങ്ങൾ.

തിരുവല്ല മുൻസിഫ് കോടതിയിൽ ഞാൻ വക്കീലായി പ്രാക്ടീസ് ചെയ്യുമ്പോളാണ് ഗേളിയെ 1978 ൽ വിവാഹം കഴിക്കുന്നത്. സംഗീതത്തോടും സംഗീതക്കാരോടും സാധാരണയിൽ കവിഞ്ഞ ആരാധനയും വിധേയത്വവും കാട്ടിയിരുന്ന അവളുടെ ഹിതം ഞാൻ ശീഘ്രം സ്വീകരിച്ചു. നർമം നിറഞ്ഞ സംഭാഷണവും ധൈര്യം പകരുന്ന വാക്കുകളും കൈവശമുള്ള ഇവൾ തക്ക തുണയാണെന്ന് പെട്ടെന്നു ഞാൻ മനസ്സിലാക്കി. വിവാഹരാത്രിയിൽ ഒരുമിച്ചിരുന്നു പ്രാർത്ഥിച്ച്, വേദപുസ്തകം തുറന്നപ്പോൾ ആദ്യമായി കിട്ടിയ 20-ാം സങ്കീർത്തനം ഞങ്ങളുടെ കുടുംബജീവിതത്തിന്റെ ദർശനം ആണെന്നു രുചിച്ചറിയുവാൻ ഇടനൽകി.

> "യഹോവാ കഷ്ടകാലത്തിൽ നിനക്ക് ഉത്തരം അരുളുമാറാകട്ടെ;
> യാക്കോബിൻ ദൈവത്തിന്റെ നാമം നിന്നെ ഉയർത്തുമാറാകട്ടെ
> ..............................................................................................
> ..............................................................................................

ഞങ്ങൾ അപേക്ഷിക്കുമ്പോൾ ഉത്തരമരുളേണമേ." എന്നുള്ള ദാവീദിന്റെ പ്രാർത്ഥന മുപ്പത്തിയൊന്ന് കൊല്ലത്തെ വിവാഹ ജീവിതത്തിൽ താളം തെറ്റാതെ ഞങ്ങൾ പാടി സ്തുതിച്ചു. ഇതിലെ ആകെയുള്ള ഒൻപതു വാക്യങ്ങൾ ഞങ്ങളുടെ കുടുംബജീവിതത്തിന്റെ വിവിധ കാലഘട്ടങ്ങളിൽ ആശ്രയമാക്കിയ ദൈവവചനങ്ങൾ ആണ്.

ഞങ്ങളുടെ വിവാഹജീവിതത്തിൽ രണ്ടു മക്കളെ ആണും പെണ്ണുമായി ദൈവം ദാനം നൽകി അനുഗ്രഹിച്ചു. ആലപ്പുഴ, പത്തനംതിട്ട കോടതികളിൽ പ്രാക്ടീസ് ചെയ്തതിനു ശേഷം 1995 ൽ എറണാകുളത്തേക്കു ഞങ്ങൾ കുടുംബസമേതം താമസം മാറ്റി. എറണാകുളം പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായി ചേർന്നു. ഗേളിയും മകൻ ജഗനും മകൾ ജറിനും പള്ളിയിലെ ആരാധനയിലും ക്വയറിലും സജീവമായി പങ്കുകൊണ്ടു. എന്റെ ഭാര്യ സി.എസ്.ഐ. സഭാംഗം ആയിരുന്നെങ്കിലും ഓർത്തഡോക്സ് സഭയുടെ വിശ്വാസാചാരങ്ങളും അനുഷ്ഠാനങ്ങളും വേദ

പുസ്തകാടിസ്ഥാനത്തിൽ പഠിച്ച് കർശനമായി എന്നെയും മക്കളെയും അഭ്യസിപ്പിക്കുകയും പ്രായോഗികമായി അനുഷ്ഠിക്കുവാൻ നിർബന്ധിക്കുകയും ചെയ്തിരുന്നു.

എല്ലാ ക്രിസ്തീയ സഭാംഗങ്ങളുടെയും നാവിൻതുമ്പത്ത് എത്തുന്ന "നന്ദിയോടെ ഞാൻ സ്തുതി പാടിടും എന്റെ യേശുനാഥാ" എന്ന ഗാനം എഴുതുകയും അതിനു സംഗീതം നൽകുകയും ചെയ്ത അനുഗൃഹീത ഗായകനും സംഗീത രചയിതാവും ആയ ശ്രീ. ഏബ്രഹാം പടിഞ്ഞാറെത്തലയ്ക്കലിന്റെ ശിക്ഷണത്തിൽ, പള്ളിയിൽ ക്വയർ നടത്തിയിരുന്നതിനാൽ അമ്മയ്ക്കും മക്കൾക്കും അതിൽ ചേർന്നു പാടുന്നതിനു ഭാഗ്യം ലഭിച്ചു.

സംഗീതസാന്ദ്രമായ സ്വർഗീയ നാദധാരയൊഴുകുന്ന ക്രിസ്തീയ ആരാധനാ ഗാനങ്ങൾ രചിക്കുകയും അവയ്ക്ക് വശ്യതയാർന്ന നൂതന സംഗീതം കൊടുക്കുകയും ചെയ്തിരുന്ന ഒരു പ്രാർത്ഥനാ മനുഷ്യനായിരുന്നു ശ്രീ. പി.ജി. ഏബ്രഹാം. മനുഷ്യമനസ്സുകളെ വിശ്വാസത്തിലേക്കും സത്യാനുതാപത്തിലേക്കും നയിക്കുവാൻ ആ ഗാനങ്ങൾക്കു കഴിഞ്ഞു.

മലങ്കരസഭ അദ്ദേഹത്തെ ഏറ്റവും നല്ല സംഗീത സംവിധായകൻ എന്ന പദവി നൽകി ബഹുമാനിച്ചു. ഇതര സഭാവിഭാഗങ്ങളും അദ്ദേഹത്തിന് അംഗീകാരങ്ങൾ നൽകി ആദരിച്ചിട്ടുണ്ട്. പാലാരിവട്ടം ഓർത്തഡോക്സ് പള്ളിയിൽ ഒരു നല്ല ഗായകസംഘം അദ്ദേഹം രൂപീകരിച്ചു. എല്ലാ ക്രിസ്തീയ കൂട്ടായ്മകളിലും അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ഉള്ള ഗായകസംഘം സംഗീതം ആലപിക്കുക പതിവായിരുന്നു. ഗേളിക്കും മക്കൾക്കും ഇവയിലൊക്കെയും പങ്കെടുക്കുന്നതിനും അദ്ദേഹത്തിൽനിന്നു സംഗീതം പഠിക്കുന്നതിനും ദൈവം ഇടയാക്കിയിരുന്നു. എന്നാൽ പെട്ടെന്ന് അദ്ദേഹം അർബുദരോഗബാധിതനായി പി.വി.എസ്. ആശുപത്രിയിൽ കുറച്ചുദിവസം കിടക്കേണ്ടിവന്നു. 2003 ഫെബ്രുവരി 15-ാം തീയതി തന്റെ ദൗത്യം പൂർത്തിയാക്കി; സ്വർഗീയ ഗായകസംഘത്തിലേക്ക് ശാന്തമായി കടന്നുപോയി. കടന്നുപോകുന്നതിന് അൽപം മുൻപ് ഞാനും എന്റെ മകനും അദ്ദേഹത്തെ സന്ദർശിച്ചിരുന്നത് ഓർമയിൽ എത്തുന്നു. അദ്ദേഹത്തിന്റെയും ഭാര്യ സഞ്ജു ആന്റിയുടെയും പ്രോൽസാഹനവും പ്രാർത്ഥനയും എനിക്കും എന്റെ കുടുംബാംഗങ്ങൾക്കും ഉണ്ടായിരുന്നതും, ഇപ്പോൾ അതു തുടരുന്നതും ഞാൻ നന്ദിയോടെ സ്മരിക്കട്ടെ.

എന്നാൽ തികച്ചും ആരോഗ്യവതിയായിരുന്ന എന്റെ ഗേളിക്ക് കാൻസർ രോഗം ഉണ്ടാകുമെന്നു ഞാൻ ഒരിക്കൽപോലും കരുതിയിരുന്നില്ല. ശ്രീ. പി.ജി. ഏബ്രഹാം സാർ 2003 ൽ മരിക്കുന്നതിനിടയായിത്തീർന്ന അതേ രോഗം എന്റെ ഭാര്യക്ക് 2003 ൽ കണ്ടെത്തി. ഞാൻ ഞെട്ടിത്തരിച്ചുനിന്നു!

2

# വിവാഹാലോചനയും പെണ്ണുകാണലും

1976 ൽ ഞാൻ വക്കീൽ തൊഴിൽ ആരംഭിച്ചപ്പോൾ തന്നെ കല്യാണ ആലോചനകളും വന്നുകൊണ്ടിരുന്നു. തുടക്കക്കാരനാണെങ്കിലും ഉടനെ വിവാഹം വേണ്ടാ എന്ന ദൃഢമായ തീരുമാനം എടുത്തിരുന്നില്ല. എന്റെ ഭാര്യ ആയിരിക്കേണ്ടവൾക്കുള്ള യോഗ്യത എന്തായിരിക്കണമെന്നു മനസ്സിൽ കരുതിയിരുന്നു. കുറഞ്ഞപക്ഷം ശരാശരി സൗന്ദര്യം ഉള്ള ഒരു ബിരുദധാരിണിയായിരിക്കണം എന്നതു നിർബന്ധമായിരുന്നു. അവൾ ധൈര്യവതിയും മനോവീര്യം ഉള്ളവളും നർമബോധം ഉള്ളവളും ആയിരുന്നാൽ അത് അഭികാമ്യമായി തോന്നിയിരുന്നു. എന്നാൽ സഭയും ജോലിയും ഒരു മാനദണ്ഡം ആയിരുന്നില്ല. ഇതിനിടയിൽ രണ്ടു പ്രാവശ്യം പെണ്ണുകാണൽ ചടങ്ങു നടത്തിയിരുന്നു. എന്നാൽ മുൻപ് പറഞ്ഞ മാനദണ്ഡങ്ങൾ തോന്നാതിരുന്നതിനാൽ ആ ആലോചനകൾ വേണ്ടാ എന്നു തീരുമാനിച്ചു. തിരുവല്ലാ താലൂക്ക് ഓഫീസിൽ ജോലി ചെയ്തുകൊണ്ടിരുന്ന ഞങ്ങളുടെ കുടുംബസുഹൃത്തായ അംശുവതി 1978 ൽ അവരുടെകൂടെ ജോലി ചെയ്തിരുന്ന വർഗീസ് എന്ന ഡപ്യൂട്ടി തഹസിൽദാരുടെ മകൾക്കുവേണ്ടി, ഞാൻ അറിയാതെ, എന്നെ വിവാഹത്തിനു നിർദ്ദേശിച്ചു. അതു സ്വീകരിക്കാതെ അദ്ദേഹം ദുബായിൽ ജോലി ചെയ്തുകൊണ്ടിരുന്ന തന്റെ അമ്മാച്ചന്റെ മൂത്തമകൾക്കു വേണ്ടി വിവാഹാലോചനയ്ക്ക് എന്നെ പരിഗണിച്ചു.

ഈ അമ്മാവൻ മറ്റാരുമല്ല; ഗേളിയുടെ പിതാവാണ്. കുഞ്ഞുഞ്ഞുട്ടി എന്നു വീട്ടിൽ വിളിക്കുന്ന ഇദ്ദേഹത്തിന്റെ ഔദ്യോഗിക നാമം ചാക്കോ ഇട്ടി എന്നാണ്. ഗേളിയുടെ മാതാവിന്റെ പിതാവ് പ്രായാധിക്യംമൂലം ഗുരുതരമായ രോഗാവസ്ഥയിൽ ആയിരുന്നതിനാൽ കുറച്ചു ദിവസത്തെ അവധിയിൽ അദ്ദേഹം 1978 ഫെബ്രുവരി മാസത്തിൽ നാട്ടിൽ എത്തിയിരുന്നു. ചെങ്ങന്നൂരിനും മാവേലിക്കരയ്ക്കും ഇടയിൽ അച്ചൻകോവിലാറിന്റെ തീരത്തു സ്ഥിതിചെയ്യുന്ന ഒരു ചെറുഗ്രാമമായ കൊല്ലകടവിലെ സെന്റ് ആൻഡ്രൂസ് സി.എസ്.ഐ. പള്ളി ഇടവകാംഗമായ അദ്ദേഹം, തന്റെ സഭ സുവിശേഷത്തിൽ മുൻപന്തി

യിൽ നിൽക്കുന്നു എന്ന് അഭിമാനിക്കുന്നു. ന്യായമായ അഭിപ്രായങ്ങൾ തുറന്നു പറയുന്നതിനു മടിയില്ലാത്ത ആളുമാണ് അദ്ദേഹം. ഗേളിയുടെ അമ്മ മാർത്തോമ്മാ സഭാംഗം ആയിരുന്നു. അവരുടെ വിവാഹത്തിൽ മക്കളായി രണ്ടു പെണ്ണിനെയും ഒരാണിനെയും ദൈവം നൽകിയതിൽ, ഗേളി മൂത്തവൾ ആണ്. വിവാഹാലോചന സമയത്തു ഗേളി മാവേലിക്കര ബിഷപ് മൂർ കോളജിൽ നിന്ന് ഇംഗ്ലീഷ് ഭാഷ ഐച്ഛികമായെടുത്തു ബിരുദപഠനം പൂർത്തീകരിച്ചിരുന്നു.

യാതൊരു കാരണവശാലും പെൺമക്കളെ മറ്റൊരു സഭയിൽ വിവാഹം കഴിപ്പിച്ചു വിടുവാൻ ആ പിതാവ് ആഗ്രഹിച്ചിരുന്നില്ല. മാത്രമല്ല, എന്തുവന്നാലും ഒരു വക്കീലിനു വിവാഹം നടത്തിച്ചു കൊടുക്കുകയില്ലെന്ന് ഉറച്ച തീരുമാനവും എടുത്തിരുന്നു. രണ്ടാമത്തെ തീരുമാനത്തിന് പൊതുവായി പല കാരണങ്ങൾ ഉണ്ട്. "വിവാഹ കമ്പോളത്തിൽ ഏറ്റവും വിലകുറഞ്ഞ വസ്തുവാണ് വക്കീലൻമാർ" എന്നു വക്കീലൻമാർ തന്നെ പറയാറുണ്ട്. ഇവർ കള്ളം പറഞ്ഞു ജീവിക്കുന്നവരാണെന്ന് ജനം സംശയിക്കുന്നു. തുടക്കത്തിൽ ഈ കൂട്ടർക്ക് ഒരു വരുമാനവും ഇല്ല. തുടർന്ന് വരുമാനം ഇല്ലെങ്കിൽ, വിവാഹിതയാകുന്ന മകൾ പട്ടിണി കിടക്കുക മാത്രമല്ല, കെട്ടുന്നവനും ബാധ്യതയായി മാറും, പിന്നെ കുട്ടികൾ ഉണ്ടെങ്കിൽ പറയുകയും വേണ്ട. ഏതു കാര്യത്തിനും ഉടക്കും ന്യായവും (യഥാർത്ഥത്തിൽ അന്യായം) പറയുന്ന ഇവർക്ക് വാടകയ്ക്കു പോലും വീട് ആരും കൊടുക്കാറില്ല; കൊടുത്താൽ ഒഴിഞ്ഞുകൊടുക്കുന്ന പ്രശ്നമില്ല. യഥാർത്ഥത്തിൽ ഇതിലൊക്കെ കുറെ സത്യമില്ലേ? എല്ലാ വക്കീലൻമാരും ഇങ്ങനെ ഉള്ളവർ അല്ലായിരിക്കാം. ഏതായാലും ഗേളിയുടെ പിതാവിന്റെ ചിന്ത ഈ രീതിയിൽ ആയിരുന്നു.

കുട്ടനാട്ടിലും അപ്പർ കുട്ടനാട്ടിലും കൃഷികൾ ഉണ്ടായിരുന്ന, എന്റെ പിതാവ്, ഒരു തികഞ്ഞ കർഷകനായിരുന്നു. അദ്ദേഹത്തിന് താലൂക്ക്, വില്ലേജ്, പഞ്ചായത്ത് എന്നീ സർക്കാർ സ്ഥാപനങ്ങളുമായി ഒഴിവാക്കാൻ വയ്യാത്ത ബന്ധങ്ങളും വിധേയത്വവും ഉണ്ടായിരുന്നു. ഉദ്യോഗസ്ഥരോട് എന്റെ പിതാവ് വളരെ സ്നേഹത്തോടെയാണു പെരുമാറിയിരുന്നത്. ആ കാലഘട്ടത്തിൽ താലൂക്കിലെ പ്രധാന ഉദ്യോഗസ്ഥരുടെ നിർദ്ദേശങ്ങൾ പാലിക്കുകയും നടത്തിക്കൊടുക്കുകയും ചെയ്യുന്നത് നാട്ടിൽ ഒരംഗീകാരമായി കരുതിയിരുന്നു. 1978 ഫെബ്രുവരി മാസം ആദ്യം എന്റെ വീട്ടിൽ ഔദ്യോഗിക സന്ദർശനത്തിനു വന്ന വർഗീസ് എന്ന ഡപ്യൂട്ടി തഹസിൽദാർ, തന്റെ അമ്മാവന്റെ മകളെ കാണുവാൻ എന്നെ പിറ്റേദിവസം അയയ്ക്കണമെന്ന നിർദ്ദേശം വച്ചു. പിതാവിന്റെ ആഗ്രഹപ്രകാരം ഞാനും ജ്യേഷ്ഠനും പിതാവിന്റെ രണ്ടു സഹോദരിമാരും പിറ്റേദിവസം ഉച്ചയ്ക്കുശേഷം ഗേളിയെ കാണുവാൻ അവളുടെ വീട്ടിൽ എത്തി. ഗേളിയുടെ പിതാവ് ഞങ്ങളെ സ്വീകരിച്ചു. ആ വീട്ടിലെ സ്വീകരണമുറിയോടുചേർന്ന മുറിയിൽ അവളുടെ വല്യപ്പൻ ഇരിക്കുന്നതു ഞാൻ കണ്ടു. ആദ്യം അദ്ദേഹത്തിന്റെ അരികി

ലേക്കു ചെന്നു. പ്രായാധിക്യത്താൽ ശാരീരിക ബലഹീനതയിൽ ആയിരുന്ന അദ്ദേഹം എന്റെ ആഗമനോദ്ദേശ്യം മനസ്സിലാക്കിയിരുന്നു. വാൽസല്യത്തോടെ എന്നെ അരികിൽ ഇരുത്തി. ഞാൻ കുശലം പറഞ്ഞ് സൗഖ്യം അന്വേഷിച്ചു, പരസ്പരം സ്നേഹം പങ്കിട്ടു. എന്റെ പിതാവിന്റെ പിതാവിനെ ശുശ്രൂഷിച്ചിരുന്ന എനിക്ക് ഇദ്ദേഹത്തോടു പ്രത്യേക സ്നേഹം തോന്നി. ഇന്നും വീടുകളിൽ ഇത്തരം അപ്പച്ചൻമാർ അന്യം നിന്നിട്ടില്ലെങ്കിലും ചില ഭവനങ്ങളിൽ മക്കളെയും കൊച്ചുമക്കളെയും കാത്ത് ഒറ്റയ്ക്കിരിക്കുന്ന മാതാപിതാക്കൾ ധാരാളമുണ്ട്. ഒസ്താത്തിയോസ് തിരുമേനി തന്റെ ഒരു പുസ്തകത്തിൽ ചിന്തിപ്പിക്കുന്ന നർമം കലർത്തി ഇപ്രകാരം എഴുതി "നീ ദീർഘായുസോടെ ഇരിക്കുവാൻ നിന്റെ അപ്പനെയും അമ്മയെയും വൃദ്ധസദനത്തിലാക്കുക." ഇതല്ലേ മിക്ക കുടുംബങ്ങളിലും നടക്കുന്നത്. ഇവരുടെ സാമീപ്യം അനുഗ്രഹമായി തീരുമെന്നു മക്കളെ മാതാപിതാക്കൾ പഠിപ്പിക്കണം.

തുടർന്നു പെണ്ണുകാണൽ ചടങ്ങിലേക്കു നീങ്ങി. സൽക്കാര മുറിയിലെ മേശയ്ക്കു ചുറ്റും ഞങ്ങൾ ഇരുന്നു. ഇടനിലക്കാരനായ ഡപ്യൂട്ടി തഹസിൽദാർ മധ്യസ്ഥത നിന്നു ഞങ്ങളെ ഇരുകൂട്ടരെയും പരിചയപ്പെടുത്തുകയും ഇടയ്ക്കിടയ്ക്ക് തമാശകൾ പറഞ്ഞു വിരസത അകറ്റുകയും ചെയ്തു. എന്നാൽ അദ്ദേഹം ഗേളിയുടെ പിതാവിന്റെ മുൻപിൽ പരുങ്ങലോടെ നിൽക്കുന്നത് എന്റെ ശ്രദ്ധയിൽ പെട്ടു. കാര്യത്തിന്റെ ഗൗരവം എന്തായിരുന്നു എന്ന് എത്ര ആലോചിച്ചിട്ടും എനിക്കു മനസ്സിലായിരുന്നില്ല. ഗേളിയുടെ മാതാവ് ചടങ്ങിന്റെ ഭാഗമായി അവളെയും കൂട്ടി എന്റെ സമീപത്തു വന്നു നിന്നു. ഞങ്ങൾക്ക് ഗേളി ചായ തരുവാൻ ഉപദേശിച്ചു. ചായ തന്നതിനു ശേഷം അവൾ അടുത്ത ഭിത്തിയിൽ ഉറപ്പോടെ ചാരിനിന്നു. എന്റെ സഹോദരനും മാവിമാരും പതിവുശൈലിയിൽ ചോദിച്ചുകൊണ്ടിരുന്നു. ഞാൻ ഒന്നും അവളോടു ചോദിച്ചില്ല. അവളെയും അവളുടെ മറുപടിയും ഞാൻ ശ്രദ്ധിച്ചുകൊണ്ടിരുന്നു. എല്ലാ ചോദ്യങ്ങൾക്കും മടികൂടാതെ ഉറപ്പോടെയും ഭയമില്ലാതെയും മറുപടി നൽകിക്കൊണ്ടിരുന്നതു എന്നെ വളരെ ആകർഷിച്ചു. നർമം നിറഞ്ഞ അവളുടെ സംഭാഷണം മൂലം ഹൃദയത്തിൽ ദൈവനിയോഗംപോലെ മന്ത്രിച്ചു "ഇവൾ എനിക്കുള്ളവൾ, എന്റേതു മാത്രം" (Thou ought to be mine). അവളുടെ പിതാവിന്റെ മുൻപറഞ്ഞ ഉറച്ച തീരുമാനംമൂലം ഈ ആലോചന അനുസരിച്ച്, ഇഷ്ടപ്പെട്ടാലും കല്യാണം നടക്കുകയില്ലെന്ന് അവൾ വിശ്വസിച്ചിരുന്നതിനാലാണ് ഭയമില്ലാതെയും മടികൂടാതെയും ചോദ്യങ്ങൾക്കും അന്വേഷണങ്ങൾക്കും മറുപടി നൽകിയിരുന്നത് എന്നു വിവാഹ ശേഷം പറഞ്ഞു.

എന്നെ എന്തുകൊണ്ടാണ് പെണ്ണുകാണുവാൻ അനുവദിച്ചത് എന്ന ചോദ്യത്തിന് അവൾ പറഞ്ഞ മറുപടി ഇപ്രകാരം ആണ്. ഞാൻ

പെണ്ണുകാണുവാൻ ചെല്ലും എന്ന വിവരം തലേദിവസം രാത്രിയിലാണ് ഗേളിയുടെ പിതാവിനെ അറിയിച്ചത്. എന്നാൽ പെണ്ണുകാണുവാൻ ചെല്ലേണ്ടെന്നു ഞങ്ങളെ അറിയിക്കത്തക്ക ഫോൺസൗകര്യം രണ്ടു വീടുകളിലും ഇല്ലായിരുന്നു. മധ്യസ്ഥനായിരുന്ന ഈ ഡപ്യൂട്ടി തഹസിൽദാർ സ്വന്ത അമ്മാച്ചനിൽനിന്നു ശകാരങ്ങൾ ഏറ്റതും പരുങ്ങി നിന്നതും ഒരു വക്കീലിനെ പെണ്ണുകാണാൻ ക്ഷണിച്ചതുകൊണ്ടായിരുന്നു. അദ്ദേഹം ഡപ്യൂട്ടി കളക്ടർ ആയി റിട്ടയർ ചെയ്തു പിന്നീട് മരണമടഞ്ഞു. ഗേളിയെ എനിക്ക് ഇഷ്ടപ്പെട്ടു എന്ന് അപ്പോൾ തന്നെ സഹോദരനോടും മാവിമാരോടും അറിയിച്ചു. അവരും അതേ അഭിപ്രായത്തിൽ എത്തിയിരുന്ന വിവരം ഉടൻതന്നെ ഗേളിയുടെ പിതാവിനോടു പറഞ്ഞു. ഇതിൽ ഒരു മാവി “ഈ പെണ്ണു നിനക്കുമതി” എന്ന് എന്നോട് എടുത്തു പറഞ്ഞു. ഈ മാവി ഇപ്പോൾ ജീവിച്ചിരിപ്പില്ല. ആ മാവി കണ്ട് ഇഷ്ടപ്പെടുന്ന പെണ്ണിനെ ഞാൻ വിവാഹം കഴിക്കും എന്ന് ഒരിക്കൽ വാക്കുകൊടുത്തിരുന്നതു നിറവേറ്റിയതിൽ എനിക്ക് ചാരിതാർത്ഥ്യമുണ്ട്. അതിനു ദൈവം ഇടയാക്കിയതിൽ ഞാൻ നന്ദിയുള്ളവൻ ആണ്.

ഗേളിയുടെ പിതാവ് തന്റെ ഉറച്ച തീരുമാനം എന്നെക്കണ്ടപ്പോൾ മാറ്റിയത് എന്തുകൊണ്ടാണെന്ന് ഞാൻ അദ്ദേഹത്തോടു വിവാഹ ശേഷം ചോദിച്ചു. എന്നെ കണ്ടപ്പോൾ “Yes, this is the boy”എന്നു മനസ്സിൽ ആരോ പറയുന്നതുപോലെ തോന്നി എന്ന് അദ്ദേഹം മറുപടി പറഞ്ഞു. ഗേളിയുടെ പിതാവ് എയർഫോഴ്സിൽനിന്നു റിട്ടയർ ചെയ്തുകഴിഞ്ഞതിനു ശേഷമാണ് ദുബായിൽ ജോലി ലഭിച്ചു പോയത്. നല്ല സംഭാഷണപ്രിയനും നർമബോധമുള്ള ആളുമായ ഇദ്ദേഹം കൂട്ടുകാരോട് ഇടപെടുന്നതുപോലെയാണ് എന്നോടു പെരുമാറിയിരുന്നത്. പിന്നീട് തന്റെ രണ്ടാമത്തെ മകളെയും അദ്ദേഹം ഒരു ഓർത്തഡോക്സുകാരനെക്കൊണ്ടു വിവാഹം കഴിപ്പിച്ചു. ഏകമകൻ ഒരു ഓർത്തഡോക്സ്കാരിയെ വിവാഹം കഴിച്ചു.

ഈ പിതാവും മാതാവും ജീവിച്ചിരിക്കുമ്പോൾ അവരുടെ മൂത്ത മകൾ ഗേളിയുടെ മരണം താങ്ങാവുന്നതിലും അതികഠിനമാണ്. ഒറ്റയായിപ്പോയ എന്നെ ഓർത്ത് ആ മാതാവ് നെടുവീർപ്പിടുന്നു, എന്റെയും അവരുടെയും കാലം വരെ!

3

# വേറിട്ട വിവാഹരാത്രി

1978 ഫെബ്രുവരി മാസം നടത്തിയ നിശ്ചയപ്രകാരം ഇരുപത്തി ഏഴാം തീയതി തന്നെ വിവാഹം മേപ്രാൽ പള്ളിയിൽ വച്ച് നടത്തുന്നതിനു തീരുമാനിച്ചു. ഗേളിയുടെ രണ്ടു വല്യപ്പൂപ്പൻമാരുടെ പ്രായവും ആഗ്രഹവും മാനിച്ചാണ് പെട്ടെന്നു വിവാഹം നടത്തുവാൻ തീരുമാനിച്ചത്. വിവാഹം വലിയനോമ്പിൽ നടത്തേണ്ടിയിരുന്നതിനാൽ പരിശുദ്ധ കാതോലിക്കാ ബാവായിൽ നിന്നു പ്രത്യേക കൽപന ആവശ്യമായിവന്നു. ആ സമയത്ത് പരിശുദ്ധ കാതോലിക്കാ, ബസേലിയോസ് മാത്യൂസ് പ്രഥമൻ ബാവാ ആയിരുന്നു. സഭാകേസിൽ അദ്ദേഹം കൊച്ചിയിൽ താമസിച്ചു കോടതിയിൽ മൊഴി കൊടുത്തുകൊണ്ടിരുന്നതിനാൽ പള്ളി വികാരിയായിരുന്ന കോടിയാട്ട് അച്ചനും ഇടവക പട്ടക്കാരൻ ജോബച്ചനും (ഡൽഹി ഭദ്രാസനാധിപൻ ഈയോബ് മാർ പീലക്സിനോസ്) എന്റെ ജ്യേഷ്ഠനും ഗേളിയുടെ പിതാവും അവിടെ എത്തി വിവാഹക്കാര്യം തിരുമേനി മുൻപാകെ അവതരിപ്പിച്ചു. സഭയുടെ വിശ്വാസകാര്യങ്ങളിൽ കർക്കശക്കാരൻ ആയിരുന്ന തിരുമേനി ഈ വിവാഹം നോമ്പു കഴിഞ്ഞു നടത്തരുതോ എന്ന് ആരാഞ്ഞു. സഭാകേസ് നടക്കുന്നതിനാൽ എതിർഭാഗത്തുനിന്ന് വിശ്വാസ ആചാരാനുഷ്ഠാനങ്ങളെ സംബന്ധിച്ച് അനാവശ്യ ചോദ്യങ്ങൾ പ്രതീക്ഷിച്ചിരുന്നതിനാലാണ് അദ്ദേഹം നോമ്പിനു ശേഷം നടത്തരുതോ എന്നാരാഞ്ഞത്. മാത്രമല്ല മേപ്രാൽ പള്ളി സഭാകേസിലെ ഒരു പ്രധാന വിഷയമായിരുന്നതിനാലും കേസ് സംബന്ധമായി തിരുമേനി വളരെ മനഃക്ലേശം അനുഭവിച്ചിരുന്നു.

ഗേളിയുടെ പിതാവ്, രണ്ടു വല്യപ്പൂപ്പൻമാരുടെയും പ്രായാധിക്യവും ശാരീരികാവസ്ഥയും ആഗ്രഹവും തിരുമേനിയെ പറഞ്ഞു മനസ്സിലാക്കിയപ്പോൾ തീരുമാനത്തിന് അയവു വന്നു. കർശനമായ ചില വ്യവസ്ഥകളോടെ വിവാഹം നടത്തുന്നതിന് അനുവദിച്ചു കൽപന നൽകി. നോമ്പുകാലത്തു കല്യാണം നടത്തുന്നതിന് അനുവാദം ചോദിക്കുവാൻ ചെന്ന ജോബച്ചന് തിരുമേനിയുടെ ശകാരം ഏൽക്കേണ്ടതായി വന്നു. അദ്ദേഹം പത്തനാപുരം ദയറായിലെ സന്യാസപ്പട്ടക്കാരൻ ആയിരുന്നു. ഈ വൈദികർ സഭയുടെ ചില പ്രത്യേക നിബന്ധന

കൾ പാലിക്കേണ്ടവർ ആണ്. അതുകൊണ്ടാണ് തിരുമേനി ദേഷ്യ ഭാവം കാണിച്ചത്. എന്റെ അമ്മയുടെ മരണശേഷം എന്റെ രണ്ടു സഹോദരിമാരെ സഭയുടെ താബോർ ദയറയുടെ പത്തനാപുരത്തുള്ള സ്കൂളിലും കോളജിലും അഡ്മിഷൻ വാങ്ങി ജോബച്ചനാണ് രക്ഷാ കർത്തൃ സ്ഥാനത്തു നിന്നു പഠിപ്പിച്ചിരുന്നത്. എന്റെ വീടുമായി അദ്ദേഹം ഉറ്റ ബന്ധം പുലർത്തിയിരുന്നു. ബാവാ തിരുമേനിയിൽ നിന്നു ശകാരം ഏൽക്കേണ്ടിവന്നിരുന്നതിനാൽ എന്റെ കല്യാണ ത്തിനു വീട്ടിൽ വന്നു പ്രാർത്ഥിച്ച് ഇറക്കിവിടുന്ന ചടങ്ങ് നടത്തി, വേഗം ദയറായിലേക്കു അദ്ദേഹം മടങ്ങുകയാണുണ്ടായത്.

അക്കാലത്ത് പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജ് വൈസ് പ്രിൻസിപ്പൽ ആയിരുന്ന അദ്ദേഹത്തിന് സുറിയാനി സംഗീതത്തിൽ നല്ല അറിവ് ഉണ്ടായിരുന്നു. മേപ്രാൽ പള്ളിയിൽ അദ്ദേഹം ഒരു ക്വയർ രൂപീകരിച്ചിരുന്നു. പരിശീലനം ലഭിച്ചിരുന്ന പള്ളി അംഗങ്ങൾ എന്റെ വിവാഹ ചടങ്ങിൽ പങ്കുകൊണ്ട് മനോഹരമായി പാടി. ഗേളിയുടെ പള്ളിയിൽനിന്നു വന്നവരും, ദേശക്കാരും ചാർച്ചക്കാരും മറ്റും സി. എസ്.ഐ. സഭാംഗങ്ങൾ ആയിരുന്നു. ഈ വിവാഹ കൂദാശ കഴിഞ്ഞ് ഓർത്തഡോക്സുകാർക്കും പാടാൻ അറിയാം എന്ന് അവർ അഭി പ്രായപ്പെട്ടു. ഇത് എനിക്ക് അഭിമാനമായി തോന്നി. പൊതുവെ സി. എസ്.ഐ. സഭാംഗങ്ങൾ പറയാറുണ്ട്, സംഗീതം അവരുടെ കുത്ത കയാണെന്ന്. ഗേളിയുടെ തന്നെ വല്യഅമ്മാച്ചൻ ആയിരുന്ന മാങ്കോയി ക്കൽ കത്തനാർ വിവാഹത്തിനു പ്രധാന കാർമികത്വം വഹിച്ചു.

അന്നത്തെ ചടങ്ങനുസരിച്ച് മണവാളച്ചെക്കൻ മണവാട്ടിയുടെ വീട്ടിൽ വിവാഹം കഴിഞ്ഞ് ആദ്യത്തെ മൂന്നു ദിവസം താമസിക്കുക പതിവുണ്ട്. ഫെബ്രുവരി 27-ാം തീയതി തിങ്കളാഴ്ച മൂന്നു മണിക്കാ യിരുന്നു വിവാഹം. വിവാഹത്തിന്റെ സൽക്കാരം എല്ലാം കഴിഞ്ഞ് മണവാട്ടിയുടെ വീട്ടിൽ സന്ധ്യയോടെ എത്തി. ചെന്നപാടേ മണവാ ളനായ എന്നെ സ്വീകരണ മുറിയിൽ ഇരുത്തിയിട്ടു ഗേളിയും ആൾക്കാരും അകത്തു കയറി, അവരവരുടെ മുറിയിലേക്ക് വസ്ത്രം മാറുന്നതിനും മറ്റുമായി പോയി. അൽപം കഴിഞ്ഞു ഗേളിയുടെ അമ്മ എന്തെങ്കിലും കുടിക്കുന്നോയെന്നു ചോദിച്ചിട്ട് ഒരു ഗ്ലാസ് വെള്ളം തന്നു. മണിക്കൂറുകൾ കഴിഞ്ഞിട്ടും ഗേളി എന്റെ അരികിലേക്കു വന്നില്ല. പൊടുന്നനെ 'ഭർത്താവ്' എന്ന എന്നിലെ അഹന്ത ഗേളിയെ ശകാരിക്കുവാൻ പ്രേരണ നൽകിക്കൊണ്ടിരുന്നു. അവൾ കുളി കഴിഞ്ഞു വസ്ത്രം മാറി എന്നെ കുളിക്കുവാൻ വന്നു ക്ഷണിച്ചു. എടീ; നീ എവിടെയായിരുന്നു. ഞാൻ തിരികെ എന്റെ വീട്ടിൽ പോകുവാൻ ആലോചിക്കുകയായിരുന്നു എന്നു പറഞ്ഞ് ആക്രോശിച്ചു. അങ്ങനെ ഞാൻ അവളെ "എടീ, നീ" എന്ന് ആദ്യമായി അഭിസംബോ ധനചെയ്തു. പേടിച്ചുനിന്ന അവൾ ഒന്നും മിണ്ടിയില്ല. കുളി കഴിഞ്ഞ് എല്ലാവരും ഒന്നിച്ചിരുന്ന് കുടുംബപ്രാർത്ഥന നടത്തി. ഗേളിയുടെ വല്യ

മ്മച്ചി ഒരു നല്ല സുവിശേഷകയാണ്. വല്യമ്മച്ചിയുടെ നേതൃത്വത്തിൽ നടത്തിയ പ്രാർത്ഥന അൽപം നീട്ടിയതും എന്നിൽ അസ്വസ്ഥത ഉണ്ടാക്കി. എന്നാൽ പിൽക്കാല അനുഭവങ്ങൾ പ്രാർത്ഥനയുടെ ആവശ്യകത ബോധ്യമാക്കി തന്നു. ഒസ്താത്തിയോസ് തിരുമേനിയുടെ അമ്മയും കുഞ്ഞുമറിയാമ്മ എന്നു പേരു പറയുന്ന ഗേളിയുടെ വല്യമ്മച്ചിയും ഒന്നിച്ചു പ്രാർത്ഥനയ്ക്കും മറ്റും പോയിട്ടുള്ള വിവരം തിരുമേനി എഴുതിയിട്ടുണ്ട്. ഈ വല്യമ്മച്ചി ജീവിച്ചിരിപ്പുണ്ടെന്ന് അറിഞ്ഞ് അന്വേഷിച്ച് ആ വീട്ടിൽ തിരുമേനി ചെന്നു കണ്ടിരുന്നു.

ആദ്യരാത്രിയിൽ മണിയറയിൽ പ്രവേശിച്ചു. ജീവിതം തുടങ്ങുന്നതിനു മുൻപ് ഒന്നിച്ചിരുന്നു പ്രാർത്ഥിക്കാമെന്നു ഗേളി പറഞ്ഞു. ആദ്യമായി പ്രാർത്ഥിച്ച് എടുത്ത വേദഭാഗം 20–ാം സങ്കീർത്തനം ആയിരുന്നു. തുടർന്ന് അന്നത്തെ മനോരമ പത്രം കൊണ്ടുവരുവാൻ ഞാൻ ആവശ്യപ്പെട്ടു. കല്യാണവീട്ടിൽ അതിന്റെ തരിപോലും കാണത്തില്ല എന്ന ബോധം എനിക്കുണ്ടായിരുന്നില്ല. എന്നാൽ “എടീ” എന്ന ഭയപ്പെടുത്തുന്ന സംബോധനകൊണ്ട് എവിടെനിന്നോ എല്ലാ പേജും ഇല്ലാതെ പത്രം തപ്പി എടുത്തുകൊണ്ടുവന്നു. ഒരു ഗ്ലാസ് പാലുമായി അവളുടെ അമ്മ വന്ന് അത് എനിക്കു തരുവാൻ അവളുടെ കൈയിൽ കൊടുത്തു. അവൾ കതകടച്ചു എനിക്കു നീട്ടിയ പാൽ വാങ്ങി, ഒറ്റയടിക്കു ഞാൻ കുടിച്ചുതീർത്തു. ഒരു തുള്ളിപോലും അവൾക്കു വച്ചില്ല. അവൾ അതിന്റെ പങ്ക് ആഗ്രഹിച്ചു നിൽക്കുന്നത് ഞാൻ കണ്ടു. ഞാൻ പത്രവായനയിലേക്കു കടന്നു. അവൾ കട്ടിലിന്റെ ഒരു മൂലയിൽ ഇരുന്നു. ഞാൻ അവളെ കുറേനേരം ശ്രദ്ധിക്കാതെ വായന തുടർന്നു. ഏതായാലും കുറേനേരം എന്നെ ഇരുത്തിയതല്ലെ! എന്നാൽ ഇത്തിരി ക്രൂരമായിപ്പോയി എന്ന് എനിക്കു തോന്നിയിരുന്നു. എങ്കിലും ഉറക്കം വന്ന അവളോട് എന്റെ കൂടെ കയറിക്കിടക്കുവാൻ പറഞ്ഞു. അവൾ അനുസരിച്ചു പറഞ്ഞതുപോലെ കിടന്നു. എന്റെ വായന കുറേനേരം കഴിഞ്ഞ് നിർത്തി; ലൈറ്റണച്ച് ഞങ്ങൾ സന്തോഷത്തോടെ ഉറങ്ങി. അപ്പോൾ ഏകദേശം സമയം പാതിരാ കഴിഞ്ഞിരിക്കണം. ഇതായിരുന്നു ഞങ്ങളുടെ ആദ്യരാത്രി.

ഈ ആദ്യരാത്രിയിലെ സംഭവങ്ങൾ പലരോടും മടികൂടാതെയും നാണം തോന്നാതെയും പ്രത്യേകിച്ച് പുതുതായി വിവാഹിതരാകുന്നവരോട് ഗേളി പറയുമായിരുന്നു. “ഈ മനുഷ്യൻ യഥാർത്ഥത്തിൽ ആദ്യരാത്രിയിൽ റാഗിങ്ങാണ് നടത്തിയത്. ഒരിക്കൽ പോലും പാൽ കണ്ടിട്ടില്ലാത്ത രീതിയിൽ ഒരു തുള്ളിപോലും എനിക്കു തരാതെ ഒറ്റയടിക്കു കുടിച്ചുകളഞ്ഞു; മഹാദേഷ്യക്കാരൻ ആയിരുന്നു, ഞാനാണ് ഈ പരുവത്തിൽ ആക്കി എടുത്തത്” എന്നൊക്കെ സുഹൃത്തുക്കളോടും പറയുമായിരുന്നു. പക്ഷേ ഇതൊക്കെ എന്റെ ഒരു നമ്പർ ആയിരുന്നു എന്ന് അവൾ പെട്ടെന്നു മനസ്സിലാക്കിയിരുന്നു.

പിൽക്കാലത്ത് ബസേലിയോസ് മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിക്ക് അസുഖം മൂലം ഒരു കൈയ്ക്കു ബലക്ഷയം സംഭവിച്ച്, വിശ്രമത്തിൽ ദേവലോകത്ത് ഇരിക്കുമ്പോൾ ഞാനും ഗേളിയും അദ്ദേഹത്തെ കാണുന്നതിന് ചെന്നു. പതിഞ്ഞ സ്വരത്തിൽ ഞങ്ങൾ ആരാണെന്ന് അന്വേഷിച്ചു. സ്വാധീനം ഇല്ലാത്ത കൈ കസേരയുടെ ക്രാസിയിൽ വച്ചിരുന്നതു ചെറുതായി പൊക്കുവാൻ ശ്രമിച്ചപ്പോൾ ആ കൈകളിൽ ഗേളിയും ഞാനും മുത്തം കൊടുത്തു. ഗേളി കുമ്പിട്ടു ശിരോവസ്ത്രം അണിഞ്ഞു തിരുമേനിയുടെ മുൻപിൽ കുമ്പിട്ട് ഇരുന്നു. ആ കൈ അവളുടെ തലയിൽ വച്ചു പ്രാർത്ഥിച്ചു. ഞാനും സമീപത്തു നിന്നു പ്രാർത്ഥിച്ചു. തിരികെ പോരുന്നതിനു മുൻപ് ഭക്ഷണം നൽകാൻ ശെമ്മാശൻമാരോട് നിർദ്ദേശിക്കുകയും ചെയ്തു. വാൽസല്യവാനായ ആ പിതാവ് പ്രതാപവാനായി ഇരുന്ന സമയത്തും കരുണയും ആർദ്രതയും ഉള്ള പിതാവായിരുന്നു. സഭയാകുന്ന നൗക കേസ് സംബന്ധമായി ആടി ഉലഞ്ഞ സമയത്തു ദൈവത്തിൽ ആശ്രയംവച്ച് നേതൃത്വം നൽകി മുന്നോട്ടു നയിച്ച ആ പിതാവിന്റെ മുഖം ഇന്നും എന്റെ മനസ്സിൽ നിന്നു മായാതെ നിൽക്കുന്നു. സഭാകേസിൽ നീതിക്കുവേണ്ടി വിശന്നു ദാഹിച്ച ആ പിതാവിന്റെ പിന്തുടർച്ചാവകാശികൾക്കുവേണ്ടി അൽപമായെങ്കിലും കേസുകാര്യങ്ങൾ നടത്തുവാൻ ദൈവം എന്നെയും യോഗ്യനാക്കി.

വേദശാസ്ത്രാടിസ്ഥാനത്തിലും വേദപുസ്തകാടിസ്ഥാനത്തിലും നീതിന്യായകോടതിയുടെ വിധി ആണോ അനുസരിക്കേണ്ടത് അതോ യഹോവയുടെ വചനമാണോ അനുസരിക്കേണ്ടത് എന്ന ചോദ്യം ഡമോക്ലീസിന്റെ വാൾപോലെ ഓരോ സഭാംഗത്തിന്റെയും ശിരസ്സിൽ തൂങ്ങിനിൽക്കുന്നു. നിലവിലുള്ള നീതിന്യായ വ്യവസ്ഥകളും രാഷ്ട്രീയ സാമൂഹിക ധർമങ്ങളും പാലിക്കണമെന്നു വേദപുസ്തകത്തിലെ ചില പഠനങ്ങൾ വെളിച്ചം നൽകുന്നു. ഭരണഘടനാക്രമത്തിനു കീഴടങ്ങി ഇരിക്കുക, സർക്കാരിനു കൊടുക്കേണ്ടത് കൊടുക്കുക, സാമൂഹിക പരിഷ്കർത്താക്കളെ ബഹുമാനിക്കുക, ഭരണാധികാരികളെ അനുസരിക്കുക എന്നിവ ക്രൈസ്തവ ധർമമാണ് (റോമർ 13:1–7) (സഭാപ്രസംഗി 10:20). എന്നാൽ വിശ്വാസപരമായ നിയമങ്ങളും വിധികളും സ്വീകരിക്കുവാൻ ഒരു ദൈവപൈതൽ കടപ്പെട്ടവനാണ്. ദൈവനീതി ഏതോ, അതു നടക്കട്ടെ എന്നു പ്രത്യാശിക്കാം. മുന്നമെ അവന്റെ നീതിയും രാജ്യവും അന്വേഷിക്കുക, പുറകാലേ എല്ലാം ലഭിക്കും.

4

# കാൻസറിന്റെ കടന്നാക്രമണം

**കാ**ലം അതിവേഗം പൊയ്ക്കൊണ്ടിരുന്നു. അങ്ങനെയിരിക്കെ 2003 ൽ ഭാര്യയുടെ അടിവയറ്റിൽ ട്യൂമർ ഉണ്ടെന്നു സ്കാൻ ചെയ്തതിൽ നിന്നു മനസ്സിലായി. വിദഗ്ധ പരിശോധനയ്ക്ക് എറണാകുളം ലൂർദ്ദ് ഹോസ്പിറ്റലിൽ 20-9-2003 ൽ പ്രവേശിപ്പിച്ചു. കണ്ടെത്തിയ ട്യൂമർ വേഗം ഓപ്പറേഷൻ മുഖാന്തരം നീക്കം ചെയ്തു. ഓവറിയുടെ മുകളിൽ കണ്ട ട്യൂമറുകൾ ബയോപ്സിക്ക് അയച്ചു. ഓപ്പറേഷനു നേതൃത്വം നൽകിയത് ഡോ. ഗ്രേസ് മാത്യു ആയിരുന്നു. പരിശോധനാഫലം ഡോക്ടർ നേരത്തെ അറിഞ്ഞിരുന്നതിനാലാകാം എന്നിൽ നിന്ന് എന്തോ മറച്ചുവയ്ക്കുന്നതുപോലെ തോന്നിയിരുന്നു. ഡോക്ടറുടെ കൺസൽട്ടിങ് റൂമിൽ വച്ചാണ് ഔദ്യോഗികമായി പരിശോധനാഫലം അറിയിച്ചത്. ഗേളിക്കു Overian Cancer ആണെന്ന വിവരം അവർ എന്നെ അറിയിച്ചു. അതിന്റെ അപ്പോഴത്തെ ഗുരുതരാവസ്ഥ എത്രമാത്രം ഉണ്ടെന്ന് ചോദിക്കുവാനുള്ള മനക്കരുത്ത് നഷ്ടപ്പെട്ടിരുന്നു. പുതിയ ചികിൽസാരീതി കൊണ്ട് പരിപൂർണ സൗഖ്യം ലഭിക്കും എന്ന ഡോക്ടറുടെ ആശ്വാസവാക്കുകൾ ഉൾക്കൊള്ളാൻ തക്കവിധമായിരുന്നില്ല അപ്പോഴുള്ള എന്റെ മാനസിക ഘടന; ഡോക്ടറുടെ ഉപദേശം വിശ്വസിക്കുവാനും ഞാൻ തയ്യാറായിരുന്നില്ല.

കാൻസർ എന്നു കേട്ടപ്പോൾതന്നെ ഞാൻ ഞെട്ടി. എന്റെ സിരകളിൽക്കൂടി രക്തം ഇരച്ചുകയറുന്നതുപോലെ തോന്നി. കണ്ണുകളിൽ ഇരുട്ടു കയറി. എന്റെ ദേഹത്തിന് വിറയൽ പിടിച്ചു. ഏകാഗ്രത നഷ്ടമായി. നാവു വരളുവാൻ തുടങ്ങി. ഞാൻ തുണയില്ലാത്തവനും ഇണയില്ലാത്തവനും ആയിത്തീരുമോ എന്നു ശങ്കിച്ചു. ഭാവി ഇരുൾ നിറഞ്ഞതായിക്കണ്ടു. മനഃപീഡയിൽ സംസാരിക്കുവാൻ തുടങ്ങി. ശത്രുക്കൾ പരിഹസിക്കും എന്ന് ആശങ്ക പൂണ്ടു. ജീവിതം താളം തെറ്റി എന്ന് ഉറച്ചുവിശ്വസിക്കുവാൻ തുടങ്ങി. ഭയപ്പെടുത്തുന്ന ദർശനങ്ങൾ മിന്നിമറയുന്നു. മാത്രതോറും പരീക്ഷണമോ എന്ന ആധി. ആയുഷ്കാലം മുഴുവനും നൻമ കാണില്ലെന്ന് ആശങ്ക പൂണ്ടു. എന്റെ അസ്ഥികൾ എല്ലാം കഴച്ച് ഒടിയുന്ന അനുഭവം. കുടുംബം അനാഥമാകുമെന്ന സ്ഥിതിയിൽ വരുവാനുള്ള വിപത്തിനെപ്പറ്റി കഥകൾ ഞാൻ തന്നെ മെനഞ്ഞു. മാനസിക പീഡനത്തിന്റെ പിരിമുറുക്കത്തിൽ

പരിസരബോധം നഷ്ടപ്പെട്ട ഞാൻ ഡോക്ടറുടെ മുറിയിൽനിന്നു പുറത്തു കടന്നു.

ഭാര്യയെയും മക്കളെയും എങ്ങനെ ഈ വിവരം അറിയിക്കും എന്ന ചിന്തയാൽ ഞാൻ ഭയപരവശനായിത്തീർന്നു. എന്നാൽ ഈ വിവരം ഹോസ്പിറ്റലിലെ മുറിയിൽ ചെന്ന് ഭാര്യയെയും മക്കളെയും അറിയിച്ചപ്പോൾ എന്റെ വ്യാകുലതകൾക്കു വിപരീതമായി "യഹോവാ സൗഖ്യം നൽകും" എന്നു പറഞ്ഞ് ഭാര്യ എന്നെ ആശ്വസിപ്പിക്കുവാനും കൂടെ മക്കളും അതു പറഞ്ഞ് എന്നെ സമാധാനിപ്പിക്കുവാനും തുടങ്ങി. എന്നാൽ സൗഖ്യവും സമാധാനവും ലഭിക്കുമെന്ന അവരുടെ ഉപദേശവും വിശ്വാസവും എന്റെ മനസ്സിൽ ഏശിയില്ല.

ഭാര്യയെയും മക്കളെയും ആശുപത്രിയിൽ ആക്കി ഞാൻ ഏകനായി വീട്ടിലേക്കു മടങ്ങി. വീട്ടിൽ സായാഹ്നത്തിൽ എത്തി ആകുലചിന്തയിൽ മൗനമായിരുന്നു. ബന്ധുമിത്രാദികളുടെ നിലയ്ക്കാത്ത അന്വേഷണങ്ങൾ വന്നുകൊണ്ടിരിക്കുന്നു. ജീവിതത്തിൽ പ്രതിസന്ധികൾ വരുമ്പോൾ ആശ്വാസം ലഭിക്കുവാൻ സാധാരണ ചെയ്യുന്നപോലെ വേദപുസ്തകം തുറന്നു കിട്ടിയ ഭാഗം വായിച്ചു. യെശയ്യാവിന്റെ പുസ്തകം 38-ാം അധ്യായം ആണ് കിട്ടിയത്. വായിച്ചുകഴിഞ്ഞപ്പോൾ മനഃപീഡയിൽ ഇരുന്ന എനിക്ക് ലേശം ആശ്വാസവും പ്രത്യാശയും ലഭിച്ചു. മനസ്സു ബലപ്പെടുവാൻ തുടങ്ങി. രോഗാവസ്ഥയിൽ ഇരിക്കുന്ന അനേകർക്ക് ആശ്വാസം അരുളുന്ന വേദഭാഗം ആകയാൽ ഇതിലെ സാരാംശം ചെറുതായി വിവരിക്കുന്നത് ഉചിതമെന്നു കരുതുന്നു.

ഹിസ്കിയാ രാജാവിന് മരിക്കത്തക്ക രോഗം ബാധിച്ചു. ദൈവത്തിന്റെ അരുളപ്പാടനുസരിച്ചു യേശയ്യാ പ്രവാചകൻ അവനോട് ഗൃഹകാര്യം ക്രമീകരിക്കുവാൻ ഉപദേശിച്ചു. സൗഖ്യമാകാതെ മരിക്കും എന്ന് യഹോവാ അരുളിച്ചെയ്യുന്നു എന്നു പറഞ്ഞു. വിവരം കേട്ട മാത്രയിൽ രാജാവ് മുഖം ചുവരിന്റെ നേരെ തിരിച്ചു: കർത്താവേ, ഞാൻ വിശ്വസ്തതയോടും ഏകാഗ്ര ഹൃദയത്തോടും കൂടെ തിരുമുൻപിൽ നടന്നു നിനക്കു പ്രസാദമുള്ളതു ചെയ്തിരിക്കുന്നത് ഓർക്കണമെ എന്നു പറഞ്ഞു. ഹിസ്കിയാരാജാവ് പ്രാർത്ഥിച്ച് ഏറ്റവും കരഞ്ഞു. നിന്റെ പ്രാർത്ഥന കേട്ടു നിന്റെ കണ്ണുനീർ ഞാൻ കണ്ടിരിക്കുന്നു എന്നു യഹോവാ അരുളിച്ചെയ്തു. അവന്റെ രോഗം മാറ്റി, സൗഖ്യം നൽകി ആയുസ്സിനോട് 15 സംവൽ സരം കൂട്ടിക്കൊടുത്തു.

ഈ അദ്ധ്യായത്തിലെ വചനങ്ങൾ വായിച്ചുകഴിഞ്ഞപ്പോൾ ഭാര്യയുടെ സൗഖ്യത്തിനായി യഹോവ കാണിച്ചുതന്ന അടയാളമായി കൈക്കൊണ്ട് വിശ്വാസത്തിന്റെ പാതയിൽ ഞാൻ നീങ്ങുവാൻ തുടങ്ങി. ഒട്ടും താമസിയാതെ സമീപത്തുള്ള ഇടവകപ്പള്ളിയിലേക്ക് വൈകുന്നേരം ഏഴു മണിയോടുകൂടി റോഡിന്റെ ഓരംചേർന്ന് ഞാൻ നടന്നു നീങ്ങി. ദുഃഖഭാരത്താൽ ഏങ്ങിക്കരഞ്ഞു ഞാൻ പള്ളിയിൽ പ്രവേശിച്ചു. കണ്ണുനീർ ധാരധാരയായി ഒഴുകി. സമീപത്തു ആരെങ്കിലും ഉണ്ടായിരുന്നോ എന്ന് ഞാൻ ശങ്കിച്ചില്ല. പള്ളിയിലെ അരണ്ടവെളിച്ചത്തിൽ

മദ്ബഹായിലേക്കു നോക്കി നിലവിളിച്ചു കരയുവാൻ തുടങ്ങി. എന്റെ പ്രാർത്ഥന ഇപ്രകാരം ആയിരുന്നു. "കർത്താവേ ഹിസ്കിയാവിനെപ്പോലെ പ്രസാദമുള്ളത് ഒന്നും ഞാൻ അങ്ങേക്കു ചെയ്തിട്ടില്ല. അങ്ങ് അവന്റെ പ്രാർത്ഥന കേട്ടു കണ്ണുനീർ കണ്ടു മനസ്സലിഞ്ഞു. അവന്റെ രോഗം സൗഖ്യമാക്കി ആയുസ്സും നീട്ടിക്കൊടുത്തു." താങ്ങുവാനും തടുക്കുവാനുമാകാത്തവിധം എന്റെ നിലവിളിയും കണ്ണുനീർ പ്രവാഹവും ദൈവസന്നിധിയിൽ എത്തി. എവിടെനിന്നോ ആശ്വാസത്തിന്റെ കരം എന്നെ സ്പർശിക്കുന്നതുപോലെ അനുഭവപ്പെട്ടു. തിരികെ വീട്ടിൽ എത്തി തനിച്ചുറങ്ങി.

ഹിസ്കിയാവിനു ദൈവം രോഗസൗഖ്യം നൽകി. എന്നാൽ സൗഖ്യം വരേണ്ടതിന് അത്തിപ്പഴക്കട്ട കൊണ്ടുവന്ന് പുരട്ടുവാൻ യെശയ്യാവ് യഹോവയുടെ ആലോചനയിൽ നിർദ്ദേശിച്ചു. അവനു മരിക്കത്തക്ക രോഗം പിടിപെട്ടു എന്നാണ് പറയുന്നത്. സാധാരണ മരിക്കത്തക്ക രോഗം എന്നു പറഞ്ഞാൽ കാൻസർ രോഗം ആകാനാണ് സാധ്യത. വിശ്വസ്തതയോടെയും ഏകാഗ്രതയോടെയും തിരുമുമ്പിൽ നടന്നു യഹോവയ്ക്ക് പ്രസാദമുള്ളതു ചെയ്തതു ഓർക്കേണമെന്ന് അവൻ പ്രാർത്ഥിച്ചതിനാൽ എയിഡ്സ് പോലെയുള്ള രോഗമല്ലായിരുന്നു എന്നു നിസ്തർക്കം തീരുമാനിക്കാം. ബൈബിളിൽ ഒരാൾ എത്രനാൾ ജീവിച്ചിരിക്കും എന്ന് ആദ്യമായി പറയുന്നത് ഇവിടെയാണ്. ഒരു മനുഷ്യന്റെ സമയവും, ഇത്ര വർഷം ആയുസ്സും എന്തുകൊണ്ട് ദൈവം തീരുമാനിച്ചു എന്ന ചോദ്യത്തിന് ആർക്കും മറുപടി പറയുവാൻ സാധിക്കുകയില്ല. എല്ലാം ദൈവ ഇഷ്ടം. ഏതായാലും അക്ഷരാർത്ഥത്തിൽ ആ പ്രവചനം നിറവേറി. തന്റെ ഭരണത്തിന്റെ പതിനാലാം വർഷമാണ്, പതിനഞ്ചു വർഷം ആയുസ്സു നീട്ടിക്കൊടുത്തത്. 29 കൊല്ലം രാജവാഴ്ച കഴിഞ്ഞ് ഹിസ്കിയാവ് മരിച്ചു.

ഇതിൽനിന്നും നാം മനസ്സിലാക്കേണ്ടത് ദൈവീക രോഗശാന്തിയും ചികിൽസയും തമ്മിൽ പ്രത്യേകം വേർതിരിച്ചു കാണേണ്ട കാര്യമില്ല. എല്ലാ രോഗശാന്തിയും ദൈവീക രോഗശാന്തിയാണ്. എങ്ങനെ ചികിൽസിച്ചാലും ഉടയവൻ സൗഖ്യം നൽകാതെ രോഗശാന്തി ലഭിക്കുകയില്ല. മരുന്നു കഴിക്കുമ്പോഴും മരുന്നല്ല ദൈവമാണ് രോഗസൗഖ്യം തരുന്നത് എന്നു നാം വിശ്വസിക്കണം. അതാണ് യഥാർത്ഥ വിശ്വാസിക്കു വേണ്ട ഗുണം.

ഒരാൾ ഗുരുതരമായ രോഗാവസ്ഥയിൽ ആയിക്കഴിഞ്ഞാൽ ഏത് ആശുപത്രിയിൽ കാണിക്കണം, ഏതു ഡോക്ടറെ കാണണം എന്ന ആശങ്ക നമ്മുടെ മനസ്സിന്റെ ഏകാഗ്രത നഷ്ടപ്പെടുത്തും. പ്രക്ഷുബ്ധമായിരിക്കുന്ന മനസ്സിനെ ആ സമയം നിയന്ത്രിക്കുവാൻ സാധിക്കുകയില്ല.

യഹോവ നമുക്കു സമീപസ്ഥൻ എങ്കിലും നാം അവനെ അന്വേഷിച്ചു പുറപ്പെടേണ്ട ചില സാഹചര്യങ്ങൾ ഉണ്ടാകും. അന്വേഷിപ്പിൻ കണ്ടെത്തും എന്നു വാഗ്ദത്തം ചെയ്തവന്റെ സന്നിധിയിൽനിന്നും സഹായങ്ങൾ ഒരുക്കിത്തന്നത് ഈ താളുകളിൽ നിങ്ങൾക്കു കാണാം.

5

# പ്രത്യാശയുടെ ദീപനാളം

**ല**ൂർദ്ദിൽനിന്നും ഡിസ്ചാർജ് വാങ്ങി ഭാര്യയെ വീട്ടിൽ ആക്കി. ഇനിയുള്ള ചികിൽസ എടുക്കേണ്ടത് എവിടെ വേണമെന്ന് ആശങ്ക പൂണ്ട സമയത്തു കുടുംബസുഹൃത്തായ തങ്കച്ചൻ എന്നു സ്നേഹ പൂർവം വിളിക്കുന്ന പി.എം. പീറ്റർ ആണ് ചികിൽസ ലേക്ക്ഷോറിൽ മതിയെന്നു തീരുമാനം എടുത്തത്. ആ തീരുമാനം ദൈവനിയോഗ മായിരുന്നു എന്നു പിൽക്കാലത്തു മനസ്സിലായി. അദ്ദേഹത്തിന്റെ ഭാര്യ മോളി എന്റെ ഗേളിയുടെ ആത്മമിത്രവും ഒരു ജ്യേഷ്ഠസഹോദരി യുടെ സ്ഥാനത്തുനിന്നു തീരുമാനം എടുക്കുന്നതിന് അധികാരപ്പെട്ട ആളും ആണ്. ആരുടെയെങ്കിലും സഹായത്താൽ കാൻസർരോഗ ചികിൽസാ വിദഗ്ധനായ ഡോ. ഗംഗാധരനെ കാണുവാൻ സാധി ക്കുമോ, പെട്ടെന്നു ചികിൽസ ലഭിക്കുമോ എന്നു വ്യാകുലപ്പെട്ട് ഞങ്ങൾ ലേക്ക്ഷോറിലേക്ക് പോയി. അവിടെ എത്തുന്നതുവരെ അവി ടെയുള്ള ആരെയും എനിക്കു പരിചയം ഉണ്ടായിരുന്നില്ല.

ഞാൻ പ്രതീക്ഷ കൈവിടാതെയാണ് ലേക്ക്ഷോറിലേക്കു ചെന്നത്. ഹോസ്പിറ്റൽ കവാടത്തിനരികിൽ ചെന്നപ്പോൾ ഒരു ഡോക്ടറുടെ പേര് പെട്ടെന്ന് എന്റെ മനസ്സിൽ ഉയർന്നുവന്നു, ഡോ. മോഹൻ മാത്യു. ഹോസ്പിറ്റൽ തുടങ്ങിയപ്പോൾ അദ്ദേഹത്തിന്റെ പേര് പരസ്യത്തിൽ വായിച്ച ഓർമയാണ് വർഷങ്ങൾക്കു ശേഷം പൊന്തിവന്നത്. അദ്ദേഹം എന്റെ ദേശക്കാരനും അയൽവാസിയും ആണ്. പക്ഷേ അനേകവർഷ ങ്ങൾ ആയി ഞങ്ങൾ നേരിൽ കണ്ടിട്ടില്ല. എൻക്വയറി കൗണ്ടറിൽ അദ്ദേഹത്തെപ്പറ്റി അന്വേഷിച്ചപ്പോൾ അവിടെത്തന്നെ ഉണ്ടായിരുന്ന അദ്ദേഹത്തെ ഫോണിൽ ബന്ധപ്പെടുത്തിത്തന്നു. ഞാൻ നേരിൽ കണ്ടു വിവരം പറഞ്ഞ മാത്രയിൽ ഒരു മുറിയുടെ അപ്പുറത്ത് ഇരുന്നു രോഗികളെ പരിശോധിക്കുന്ന ഡോ. ഗംഗാധരനെ കാണുന്നതിനും ഗേളിയെ അന്നുതന്നെ കാണിച്ചു കീമോതെറാപ്പി തുടങ്ങുന്നതിനും ദൈവം ഇടയാക്കി. ഡോക്ടറെ പെട്ടെന്നു കാണുവാൻ ഇടയായത് ഒരദ്ഭുതമായി ഞാൻ അന്നും ഇന്നും കാണുന്നു.

അദ്ഭുതങ്ങൾ നിന്നുപോയി എന്നും ചിലതു യാദൃച്ഛികമായി സംഭ വിക്കുന്നതാണെന്നും വിശ്വസിക്കുന്ന ഒരുകൂട്ടം ആൾക്കാർ ഉണ്ട്.

ദൈവം തന്റെ മക്കളുടെ വിശ്വാസത്തെ മാനിച്ച്, അദ്ഭുതങ്ങൾ സൃഷ്ടിക്കും. അബ്രഹാം യാഗപീഠം പണിതതു സ്വന്ത കൈകൾ കൊണ്ടല്ല, വിശ്വാസത്താൽ പണിതതാണ്. പ്രശ്നങ്ങൾ വരുമ്പോൾ കാറ്റിനെയും കോളിനെയും തടുക്കുവാൻ കപ്പൽ നങ്കൂരം ഇടുന്നതു പോലെ വിശ്വാസത്തോടെ ദൈവാശ്രയത്തിൽ നങ്കൂരം ഇട്ടാൽ സമാധാനമായി കാര്യങ്ങൾ നടക്കും.

ലേക്ക്ഷോറിലേക്ക് 30–09–2003 ൽ പോകുന്നതിനു മുൻപ് ഞാനും ഗേളിയും വായിച്ച വേദഭാഗം യെശയ്യാ 49:13 മുതൽ 17 വരെ വാക്യങ്ങൾ ആണ്. അത് ഇപ്രകാരം തുടങ്ങുന്നു. “ആകാശമേ, ഘോഷിച്ചുല്ലസിക്ക; ഭൂമിയേ, ആനന്ദിക്ക; പർവ്വതങ്ങളേ, പൊട്ടി ആർക്കുവിൻ; യഹോവ തന്റെ ജനത്തെ ആശ്വസിപ്പിക്കുന്നു; തന്റെ അരിഷ്ടൻമാരോടു കരുണ കാണിക്കുന്നു. സീയോനോ: യഹോവ എന്നെ ഉപേക്ഷിച്ചു, കർത്താവു എന്നെ മറന്നുകളഞ്ഞു എന്നു പറയുന്നു. ഒരു സ്ത്രീ തന്റെ കുഞ്ഞിനെ മറക്കുമോ? താൻ പ്രസവിച്ച മകനോടു കരുണ തോന്നാതിരിക്കുമോ? അവർ മറന്നുകളഞ്ഞാലും ഞാൻ നിന്നെ മറക്കയില്ല. ഇതാ ഞാൻ നിന്നെ എന്റെ ഉള്ളങ്കൈയിൽ വരച്ചിരിക്കുന്നു; നിന്റെ മതിലുകൾ എല്ലായ്പോഴും എന്റെ മുൻപിൽ ഇരിക്കുന്നു. നിന്റെ മക്കൾ ബദ്ധപ്പെട്ടു വരുന്നു നിന്നെ നശിപ്പിച്ചവരും ശൂന്യമാക്കിയവരും നിന്നെ വിട്ടുപോകുന്നു.” ദൈവം സീയോനെ മറക്കുകയില്ലെന്നും ദൈവം അവളുടെ ജനത്തെ എപ്പോഴും ഓർക്കുമെന്നും ആലങ്കാരികമായി പറയുന്ന വചനമാണിത്. മുൻകാലത്തു യരുശലേം തീർത്ഥാടകർ ആ നഗരത്തിന്റെയോ ദൈവാലയത്തിന്റെയോ ചിത്രം ഉള്ളംകൈയിലും കൈത്തണ്ടിലും ആ വിശുദ്ധ സ്ഥലത്തെ എപ്പോഴും ഓർക്കേണ്ടതിനായി വരച്ചിരുന്നു എന്നു പറയപ്പെടുന്നു. അവയെ യരുശലേം മുദ്ര എന്നു വിളിച്ചിരുന്നു. ഈ ആശ്വാസവചനങ്ങൾ വേദപുസ്തകം തുറന്ന മാത്രയിൽ കണ്ടതിനാൽ മുമ്പോട്ട് ചികിൽസയ്ക്കു പോകുന്നതിനും പുതുജീവിതത്തിനും പ്രത്യാശയും ബലവും ഏറി.

കീമോതെറാപ്പി എന്നാൽ കാൻസർ രോഗത്തിന്റെ കാഠിന്യം അനുസരിച്ചുള്ള മരുന്നു ഡ്രിപ്പുമൂലം ഞരമ്പിൽക്കൂടി ശരീരത്തിൽ കയറ്റുന്ന പ്രക്രിയയാണ്. ശക്തിയായ മരുന്നു ഞരമ്പിൽക്കൂടി കടത്തിവിടുന്നതിന് മണിക്കൂറുകൾ എടുക്കും. മരുന്നിന്റെ കാഠിന്യം അല്ലെങ്കിൽ ശക്തിമൂലം ശരീരത്തിന് പത്തു പതിനഞ്ചു ദിവസം വരെ തളർച്ച ബാധിക്കും. ശരീരത്തിന്റെ പല ഭാഗത്തും തീവ്രവേദന ഉണ്ടാകുന്നതു സർവ്വസാധാരണമാണ്. രാത്രിയിൽ ഉറക്കമില്ലായ്മ, മലമൂത്രവിസർജനം ചെയ്യുന്നതിനു തടസ്സം, കൈകാലുകൾ നിരന്തരമായി കഴയ്ക്കുക, മാംസം എല്ലിൽ നിന്നും വേർപെടുന്ന വേദന, ആഹാരത്തോട് വിരക്തി, ഛർദ്ദി, തലകറക്കം എന്നിവയെല്ലാം ഒരേസമയത്ത് അനുഭവപ്പെടുന്ന അവസ്ഥ. പരസഹായം ഇല്ലാതെ ഒന്നും ചെയ്യുന്നതിന് സാധിക്കുകയില്ല. ഇരുപത്തിഒന്നു ദിവസം ഇടവിട്ട് ആറു കീമോ

തെറാപ്പി ഗേളിക്ക് എടുത്തു. അതിനോടനുബന്ധിച്ച് അനേകം ടെസ്റ്റുകളും നടത്തിയിരുന്നു. ഇവയെല്ലാം തന്നെ ചെയ്തിരുന്നത് ഹോസ്പിറ്റലിലും മറ്റു പുറത്തുള്ള ലബോറട്ടറികളിലുമാണ്. ഇതൊക്കെ ഉണ്ടായിരുന്നെങ്കിൽപോലും എല്ലാ ഞായറാഴ്ചയും ആരാധനയിൽ പങ്കുകൊണ്ട് കർത്താവിന്റെ തിരുശരീര രക്തങ്ങൾ അനുഭവിക്കുന്നതിന് തിരുഹിതം ഉണ്ടായിരുന്നു.

മരുന്നിന്റെ കാഠിന്യവും അളവും അനുസരിച്ച് ചിലപ്പോൾ പതിനാലു ദിവസം ഇടവിട്ട് കീമോ ചെയ്തിട്ടുണ്ട്. ബലഹീനമായ ശരീരത്തിൽ എന്തെങ്കിലും ബാഹ്യ സമ്പർക്കം ഉണ്ടായാൽ അസുഖങ്ങൾ പിടിപെടുന്നതിന് ഏറെ സാധ്യതകൾ ഉണ്ട്. ഈ സന്ദർഭത്തിൽ പുറത്തുള്ളവരുമായി കഴിവതും ബന്ധപ്പെടാതെ ഇരിക്കുന്നതു നല്ലതാണ്. അതുപോലെ ഇങ്ങനെയുള്ള രോഗികളെ സന്ദർശിക്കുന്നവരും ഇതു മനസ്സിലാക്കുന്നത് ഉചിതം തന്നെ. അതുകൊണ്ട് കർത്താവ് മത്തായി 25 ന്റെ 43 ൽ പറയുന്ന പ്രകാരം ഞാൻ രോഗിയായിരുന്നു തടവിലുമായിരുന്നു. നിങ്ങൾ എന്നെ കാണുവാൻ വന്നില്ല എന്ന വചനം അനുസരിക്കേണ്ടയോ എന്നു സംശയിച്ചേക്കാം.

രോഗികളെ സന്ദർശിക്കുന്നതിനു മുൻപ് അവരുടെ രോഗവിവരത്തെപ്പറ്റി മുൻകൂട്ടി അറിവു നേടി തക്ക യോഗ്യംപോലെ ശുശ്രൂഷയും പ്രാർത്ഥനയും നടത്തുന്നത് അഭികാമ്യമാണ്. രോഗിയെ സന്ദർശിക്കുമ്പോൾ സമീപത്തുനിന്നു മാറാതെ സംസാരിച്ചുകൊണ്ടിരുന്നാൽ അസ്വാസ്ഥ്യം ഉണ്ടാക്കും. ചിലപ്പോൾ രോഗിക്ക് ഹിതമായി തോന്നാത്ത വിഷയങ്ങൾ സന്ദർശകർ സംസാരിക്കുന്നതും സർവസാധാരണമാണ്. പ്രാഥമിക കർമവും മറ്റും നടത്തുന്നതിനു രോഗിക്കുണ്ടാകുന്ന വിഷമവും പ്രയാസവും ഇവർ കണക്കിലെടുക്കില്ല. അവസരത്തിനൊത്ത് ഔചിത്യം കാണിക്കുന്നത് അഭിലഷണീയമാണ്.

6

# ക്രൂശിലെ ആനന്ദം

**ഏ**കദേശം മൂന്നു നാലു കിമോ കഴിഞ്ഞപ്പോൾ ഗേളിയുടെ തലയിലെ ഭൂരിഭാഗം മുടികളും കൊഴിഞ്ഞു. അവിടവിടെയായി നിന്നിരുന്ന മുടികൾ അഭംഗി ഉണ്ടാക്കിയിരുന്നതിനാൽ ബാർബറെ വീട്ടിൽ കൊണ്ടുവന്നു ബാക്കി മുടിയും നീക്കം ചെയ്യുവാൻ തീരുമാനിച്ചു. ബാർബറുടെ മുമ്പിൽ തലകുനിച്ച് ഇരുന്നപ്പോൾ ഭാര്യയുടെ മാനസികാവസ്ഥ വായിച്ചെടുക്കുവാൻ എനിക്ക് ബുദ്ധിമുട്ടുണ്ടായില്ല. സ്ത്രീയുടെ ബാഹ്യ സൗന്ദര്യത്തിന്റെ പ്രധാനഘടകമായ, താലോലിച്ചു വളർത്തിയ തലമുടി കൊഴിഞ്ഞുപോകുമ്പോഴും നീക്കംചെയ്യുമ്പോഴും ഏതൊരാളും മനോവ്യഥയിൽ കൂടി കടന്നുപോകും. എന്റെ അതേ മാനസികാവസ്ഥ മനസ്സിലാക്കി അവൾ തമാശകൾ പറഞ്ഞ് എന്നെ ആശ്വസിപ്പിക്കാൻ ശ്രമിച്ചു. അപ്പോൾ ഞാൻ ഉയരങ്ങളിലേക്ക് നോക്കി നെടുവീർപ്പിട്ടു. പെട്ടെന്ന അത്ര അകലെ അല്ലാത്ത ദൂരത്തിൽ പാലാരിവട്ടം ഓർത്തഡോക്സ് പള്ളിയുടെ മുഖപ്പിലെ കുരിശ് ഉയർന്നുനിൽക്കുന്നതു ഞാൻ കണ്ടു. ഈ കുരിശ് കഷ്ടതയിൽ കൂടി രക്ഷ നൽകുന്ന അടയാളവും മാർഗവുമാണെന്ന്  വീണ്ടും ദൈവം കാണിച്ചുതന്നു. എനിക്കോ നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ ക്രൂശിൽ അല്ലാതെ പ്രശംസിപ്പാൻ ഇടവരരുത് (ഗലാത്യർ 6:14) എന്നു പൗലോസ് അപ്പോസ്തോലൻ പ്രതീകാത്മകമായി പറയുന്നത് ഇവിടെ പ്രസക്തമാണ്.

ഈ രക്ഷയുടെ ചരിത്രം ഒന്നു പരിശോധിക്കാം. കനാൻ നാട്ടിലേക്കുള്ള യാത്രയിൽ ഇസ്രയേൽ ജനം ദൈവത്തിനും മോശയ്ക്കും വിരോധമായി സംസാരിച്ചു. മരുഭൂമിയിൽ മരിക്കേണ്ടതിന് നിങ്ങൾ ഞങ്ങളെ മിസ്രയിം ദേശത്തുനിന്നു കൊണ്ടുവന്നത് എന്തിന്? ഇവിടെ അപ്പവുമില്ല, വെള്ളവുമില്ല. ഈ സാരമില്ലാത്ത ആഹാരം ഞങ്ങൾക്ക് വെറുപ്പാകുന്നു എന്നു പറഞ്ഞു. അപ്പോൾ യഹോവാ ജനത്തിന്റെ ഇടയിൽ അഗ്നിസർപ്പങ്ങളെ അയച്ചു; അവ ജനത്തെ കടിച്ചു, യിസ്രയേലിൽ വളരെ ജനം മരിച്ചു. ആകയാൽ ജനം മോശയുടെ അടുക്കൽ ചെന്നു; ഞങ്ങൾ യഹോവയ്ക്കും നിനക്കും വിരോധമായി സംസാരിച്ചതിനാൽ പാപം ചെയ്തിരിക്കുന്നു. സർപ്പങ്ങളെ ഞങ്ങ

ളുടെ ഇടയിൽ നിന്നു മാറ്റി കളവാൻ യഹോവയോട് പ്രാർത്ഥിക്കേണം എന്ന് അപേക്ഷിച്ചു. മോശ ജനത്തിനുവേണ്ടി പ്രാർത്ഥിച്ചു. യഹോവ മോശയോട് അരുളിച്ചെയ്തു; ഒരു അഗ്നിസർപ്പത്തെ ഉണ്ടാക്കി കൊടിമരത്തിൻമേൽ തൂക്കുക; കടിയേൽക്കുന്നവൻ ആരെങ്കിലും അതിനെ നോക്കിയാൽ ജീവിക്കും എന്നു പറഞ്ഞു. അങ്ങനെ മോശ താമ്രം കൊണ്ട് ഒരു സർപ്പത്തെ ഉണ്ടാക്കി കൊടിമരത്തിൻമേൽ തൂക്കി. പിന്നെ സർപ്പം ആരെ എങ്കിലും കടിച്ചിട്ട് അവൻ താമ്രസർപ്പത്തെ നോക്കിയാൽ ജീവിക്കും. (സംഖ്യാ. 21: 5-9.) ഈ കൊടിമരമല്ലേ കർത്താവിന്റെ ക്രൂശ്? ഈ ക്രൂശല്ലേ രക്ഷയുടെ അടയാളം? ഈ ക്രൂശിൽ തൂങ്ങിയ ക്രിസ്തു അല്ലെ നമ്മുടെ രക്ഷകൻ? അവനെ നോക്കിയവർ രക്ഷ പ്രാപിച്ചു. അവരുടെ മുഖം ലജ്ജിച്ചതുമില്ല എന്ന് വചനം പറയുന്നു.

പൗരസ്ത്യ അപ്പോസ്തോലിക സഭകളിൽ ആരാധനയുടെ പല ഭാഗങ്ങളിലും ഉള്ള മർമം ചില പ്രതിരൂപങ്ങളിലും പ്രതീകങ്ങളിലും ദർശിക്കുവാൻ സാധിക്കും. ഹാബേലിന്റെ ബലി, മോറിയാമലയിലെ അബ്രഹാമിന്റെ ബലി, മൽക്കീസദേക്കിന്റെ കാഴ്ച, യെശയ്യാ പ്രവാചകന്റെ നാവിൽ തൊട്ട തീക്കനൽ ദർശനം എന്നീ ശ്രേഷ്ഠമായ സംഭവങ്ങളെ അനുഭവവേദ്യമാക്കുന്ന രീതിയിൽ ആരാധനയിലും പ്രാർത്ഥനയിലും ഉൾക്കൊള്ളിച്ചതു ദൈവജനത്തിന് ആത്മീയ ദർശനം നൽകുന്നു. സംഗീതവും കാവ്യവും ഭാഷയും സാഹിത്യവും ദൈവമഹത്വത്തെ വർണിക്കുന്നതിനും സ്തുതിക്കുന്നതിനും ആലപിക്കുന്നതിനും ഉരുവിടുന്നതിനും വേണ്ടിയാണ്. അതുകൊണ്ടാണ് ചിട്ടയായ ബൈബിൾ വായനയും പ്രാർത്ഥനാക്രമവും സംഗീതാലാപനവും സഭയിൽ നിശ്ചയിക്കപ്പെട്ടത്. വർണങ്ങളും സുഗന്ധവർഗങ്ങളും ശിൽപങ്ങളും ദൈവസാന്നിധ്യത്തിന്റെ പ്രതീകങ്ങൾ ആയി ഉപയോഗിക്കുന്നു. കവിത, ചിത്രകല എന്നിവകൾ ദൈവമഹത്വത്തെ വെളിവാക്കുന്ന മാധ്യമങ്ങളാണ്. "ക്രൂശിന്റെ വചനം" നശിച്ചുപോകുന്നവർക്ക് ഭോഷത്വവും രക്ഷിക്കപ്പെടുന്ന നമുക്കോ ദൈവശക്തിയും ആകുന്നു. (1 കോരി.1:18) ഈ വചനം പ്രതീകാത്മകമായി പൗലോസ് അപ്പോസ്തോലൻ പറഞ്ഞിരിക്കുന്നത്, മുൻപ് വിവരിച്ച കാര്യങ്ങളെ സാധൂകരിക്കുന്നവയാണ്. ഈ ക്രൂശിന്റെ വചനത്താൽ നമുക്കു കഷ്ടത ഉണ്ടെങ്കിൽ പോലും അതിൽ കൂടി രക്ഷയുടെ ആനന്ദം അനുഭവിക്കുന്ന അവസ്ഥയിലേക്കു ദൈവം നമ്മെ നയിക്കും.

തീരാവ്യഥയിലും തോരാത്ത കണ്ണുനീരിലും ഞാനും ഗേളിയും ക്രൂശിൽ തൂങ്ങിയ ക്രിസ്തുയേശുവിനെ ധ്യാനിച്ചാണ് മനഃസമാധാനവും ആത്മീക സന്തോഷവും അനുഭവിച്ചിരുന്നത്. ജീവിതത്തിലെ ക്രൂശ് ഞങ്ങളുടെ പ്രത്യാശയായിരുന്നു.

7

# ഭാവനയിൽ കണ്ടു പ്രാർത്ഥിച്ച ഭവനം

**ഇ**തിനിടയിൽ ഞാൻ എറണാകുളം പാലാരിവട്ടത്തു വാങ്ങിയിരുന്ന സ്ഥലത്ത് 2002-2004 കാലഘട്ടത്തിലായി വീടുപണി നടന്നുകൊണ്ടിരുന്നു. ഞാൻ അംഗമായ ഓർത്തഡോക്സ് പള്ളിക്കു സമീപം സ്ഥലമോ വീടോ ലഭിച്ചാൽ ആരാധനയ്ക്കും പ്രാർത്ഥനയ്ക്കും പ്രയാസം കൂടാതെ, സൗകര്യമായി എത്തുവാൻ സാധിക്കുമല്ലോ എന്ന ആഗ്രഹം ഞങ്ങൾക്ക് ഉണ്ടായിരുന്നു. ഇതിനു കാരണം മുൻപ് താമസിച്ചിരുന്നത് പള്ളിയിൽനിന്ന് ഏകദേശം ഒൻപതു കിലോമീറ്റർ അകലെ കാക്കനാട് തുതിയൂർ എന്ന സ്ഥലത്താണ്. പലരും ദേവാലയ സമീപം ഭവനം വേണമെന്ന ആഗ്രഹം ഉള്ളവരാണ്. ഞാനും ഗേളിയും മക്കളും ഈ വിഷയം ദൈവസന്നിധിയിൽ സമർപ്പിച്ചു പ്രാർത്ഥിക്കുക പതിവായിരുന്നു. ഈ പ്രാർത്ഥന ദൈവം കൈക്കൊള്ളും എന്ന് ഉറച്ചു വിശ്വസിച്ചിരുന്നു. വിശ്വാസം ദൈവം സാധ്യമാക്കി തന്നു. പാലാരിവട്ടത്ത് കത്തോലിക്കാ സഭയുടെ, സെന്റ് മാർട്ടിൻ പള്ളിയോടു ചേർന്നും, ഓർത്തഡോക്സ് പള്ളിയിൽ നിന്ന് അധികം അകലെ അല്ലാതെയും ഒരു സ്ഥലം വാങ്ങി വീടു പണിയുവാൻ ദൈവം ഇടയാക്കി. സ്ഥലം വാങ്ങുന്നതിനുള്ള ചർച്ച ചെയ്ത സമയത്തും അഡ്വാൻസ് കൊടുക്കുമ്പോഴും എന്റെ രണ്ട് അഭിഭാഷക സുഹൃത്തുക്കൾ ആയ ജിമ്മിച്ചനും ഡേവിഡും ഉണ്ടായിരുന്നു. അവർ ആവശ്യങ്ങൾക്കൊത്തവണ്ണം സഹായികളുമാണ്. എല്ലാ ദിവസവും രാവിലെയും വൈകിട്ടും ആരാധന നടത്തുന്ന പള്ളിയുടെ സാമീപ്യം ദൈവം തിരഞ്ഞെടുത്തു തന്നതിനു കാരണം ഉണ്ട്. ഞങ്ങളുടെ പ്രാർത്ഥനയിലെ ഒരേ ഒരു വിഷയം യഹോവയെ ആരാധിക്കുന്നതിന് അടുത്തുവീടുവേണം എന്നതായിരുന്നു. നിങ്ങൾക്ക് കടുകുമണിയോളം വിശ്വാസം ഉണ്ടെങ്കിൽ ഒന്നും അസാധ്യമാകുകയില്ല (മത്താ.17:21). മനുഷ്യർക്ക് അസാധ്യമെങ്കിലും ദൈവത്തിനു സകലവും സാധ്യം (മത്താ.19:26). ദൈവത്തിന് ഒരു കാര്യവും അസാധ്യമല്ലല്ലോ (ലൂക്കോ. 1:37). വിശ്വാസം ഇല്ലാത്തിടത്തു ദൈവത്തിന് പ്രവർത്തിക്കുവാൻ സാധ്യമല്ല. ആരാധനയുടെ സൗകര്യത്തിനു

വേണ്ടി ദേവാലയ സമീപത്തു ഭവനം ഒരുക്കിത്തന്നതിനു ദൈവത്തെ എങ്ങനെ സ്തുതിച്ചാലും മതിവരില്ല.

ആരാധനാലയത്തിന്റെ ഉദ്ഭവത്തെപ്പറ്റി വചനം പരിശോധിച്ചാൽ ദൈവപ്രവൃത്തി എത്ര ശ്രേഷ്ഠമാണ് എന്നു കാണാം. ഇങ്ങനെയുള്ള ചില സംഭവങ്ങളിൽ ഒന്നാണ് യാക്കോബ് ഹാരാനിലേക്കു യാത്ര ചെയ്തപ്പോൾ ഉണ്ടായത്. സൂര്യൻ അസ്തമിക്കകൊണ്ട് അവൻ അവിടെ രാപാർത്തു. ആ സ്ഥലത്തെ കല്ലുകളിൽ ഒന്നെടുത്തു തല യണയായി വച്ച് അവിടെ കിടന്നുറങ്ങി ഒരു സ്വപ്നം കണ്ടു. ഭൂമി യിൽ വച്ചിരിക്കുന്ന കോവണി, അതിന്റെ തല സ്വർഗ്ഗത്തോളം എത്തി യിരിക്കുന്നു. ദൈവത്തിന്റെ ദൂതൻമാർ അതിൽക്കൂടി കയറുകയും ഇറ ങ്ങുകയും ചെയ്യുന്നു. അതിൻമീതെ നിന്നു യഹോവാ അരുളിച്ചെയ്തു: ഞാൻ നിന്റെ പിതാവായ അബ്രഹാമിന്റെ ദൈവവും ഇസഹാക്കിന്റെ ദൈവവും ആകുന്നു. നീ കിടക്കുന്ന ഭൂമിയെ ഞാൻ നിനക്കും നിന്റെ സന്തതിക്കും തരും. യാക്കോബ് അപ്പോൾ ഉറക്കം ഉണർന്നു. യഹോവ ഈ സ്ഥലത്തുണ്ട് ഞാനോ അതറിഞ്ഞില്ല എന്ന് അദ്ഭുതപ്പെട്ടു പറഞ്ഞു. ഇതു ദൈവത്തിന്റെ ആലയം അല്ലാതെ മറ്റൊന്നല്ല എന്ന് ഉറച്ചു തീരുമാനിച്ചു. അതികാലത്ത് എഴുന്നേറ്റ് തലയണയായി വച്ചി രുന്ന കല്ല് തൂണാക്കി നിർത്തി അതിൻമേൽ എണ്ണ ഒഴിച്ചു. ആ സ്ഥല ത്തിന് "ബേഥേൽ" എന്നു പേർ വിളിച്ചു. തൂണായി നിർത്തിയ കല്ല് ദൈവത്തിന്റെ ആലയം ആയിത്തീരും എന്നു വ്യവസ്ഥ ചെയ്തു യാക്കോബ് പറഞ്ഞു: ഏതായാലും ഇപ്രകാരം അടിസ്ഥാനം ഇട്ടു നിർമിക്കുന്ന ദേവാലയ സമീപം ഒരു ഭവനം ദൈവം ഒരുക്കിത്തന്നതു മഹാഭാഗ്യമായിക്കരുതണം. അതുപോലെ തന്നെ ഞാൻ താമസി ക്കുന്ന ഭവനം 2004 ൽ ഭംഗിയായി പണി തീർക്കുവാൻ സാധിച്ചു. മേയ് മാസത്തിൽ കൂദാശ ചെയ്തു. കൊല്ലത്തിൽ അനേകം തവണ വിവിധ ക്രിസ്തീയ വിഭാഗങ്ങൾ കൺവൻഷനുകൾ നടത്തുന്ന കലൂർ ഇന്റർനാഷനൽ സ്റ്റേഡിയത്തിനു സമീപം വീട് ആയതിനാൽ, ഇഷ്ടം പോലെ അതിൽ പങ്കുകൊള്ളുന്നതിനും ദൈവം ഇടനൽകുന്നു. ഈ സൗകര്യവും അവന്റെ കരുണയാൽ ലഭ്യമായതാണ്.

വീടിന് ഏതുതരം നിറം നൽകണമെന്നു കുടുംബാംഗങ്ങൾക്ക് ഒരു മിച്ചു തീരുമാനം എടുക്കുവാൻ കഴിയാതെ വന്നപ്പോൾ വചനം എന്തു പറയുന്നു എന്നു തേടി വേദപുസ്തകം തുറന്നുനോക്കി. 1 ശമുവേൽ 16–ാം അധ്യായം 11,12 വാക്യങ്ങൾ ശ്രദ്ധയിൽപെട്ടു. രാജാവായി അഭി ഷേകം ചെയ്യുന്നതിന് ശമുവേൽ പ്രവാചകൻ യിശായിയോടു പറ ഞ്ഞ്, ആടുകളെ മേയ്ക്കുന്ന മകൻ ദാവീദിനെ വരുത്തിയപ്പോൾ, അവൻ "പവിഴനിറം" ഉള്ളവനും സുനേത്രനും കോമളരൂപിയും ആയി രുന്നു എന്നു പ്രവാചകൻ കണ്ടു. ആ വാക്യത്തിൽ കണ്ട "പവിഴ നിറം" കാണിച്ചു തന്ന വചനപ്രകാരം അത് എന്റെ വീടിനു ചാർത്തി. ആരാധനാമധ്യേ ലഭിച്ചതിനാൽ വീടിന് "ആരാധന" എന്ന പേരും നൽകി. ഇന്നും ഇവിടെ ദൈവകൃപയാൽ താമസം തുടരുന്നു. ഒരു

ദൈവദാസൻ വിശ്വാസത്താൽ ഭാവനചെയ്തു പ്രാർത്ഥിച്ചപ്പോൾ ആഗ്രഹിച്ചതു പ്രാപിച്ചതായി ഒരു പുസ്തകത്തിൽ വായിക്കുവാൻ ഇടവന്നു. ദൈവവചനത്തെ അംഗീകരിക്കുമ്പോൾ വിശ്വാസം ഉണ്ടാകുന്നു. അതിലുള്ള ഭാവന വലുതാകുമ്പോൾ വിശ്വാസത്തിനു വ്യക്തമായ രൂപമുണ്ടാകുന്നു. ഭാവനയും വിശ്വാസവും ഒന്നിച്ചുകൂടുമ്പോൾ വിശ്വസിക്കുന്നതു മാത്രം സംഭവിക്കുകയും സംസാരിക്കുകയും ചെയ്യുന്നു. ഇവിടെ ഇതാണ് നടന്നത്. ദൈവസന്നിധിയിൽ ഒരു ജഡവും പ്രശംസിക്കാതിരിക്കട്ടെ.

8

# വ്യസനിപ്പിക്കുന്ന ആശ്വാസകർ

**ഞ**ങ്ങൾ വീടുപണി ആരംഭിച്ചപ്പോൾ ചില അന്ധവിശ്വാസങ്ങൾ എന്നിൽ ജനിപ്പിക്കുന്നതിന് "വ്യസനിപ്പിക്കുന്ന ആശ്വാസകർ" ഉണ്ടായി. 2002–2004 കാലഘട്ടങ്ങളിൽ എന്റെ വീടുപണി നടക്കുമ്പോൾ വാസ്തുശാസ്ത്ര അടിസ്ഥാനത്തിൽ ഭവനനിർമാണം നടത്താതിരുന്നതിനാലാണ് ഗേളിക്കു കാൻസർ വന്നത് എന്ന് അവർ അഭിപ്രായപ്പെട്ടു. ഇതിൽ അൽപംപോലും വിശ്വാസം ഇല്ലാതിരുന്ന ഞാൻ എന്റെ ഏക ആശ്രയം രക്ഷകനായ യേശുവാണെന്ന് അവരോടു വ്യക്തമാക്കി പറയേണ്ടിവന്നു. യഹോവാ വീടുപണിയാതെ ഇരുന്നാൽ പണിയുന്നവൻ വൃഥാ അധ്വാനിക്കുന്നു എന്ന വേദവാക്യം പഠിച്ചവർ വാസ്തുശാസ്ത്ര വക്താക്കളായത് എന്നെ ഏറെ ആശ്ചര്യപ്പെടുത്തി. യശഃശരീരനായ ശ്രീ. പി.ജി. ഏബ്രഹാം എഴുതിയ വേറൊരു ഗാനത്തിന്റെ നാലു വരി ചിലപ്പോൾ എന്റെ ചിന്തയ്ക്ക് ഇപ്രകാരമുള്ള സാഹചര്യത്തിൽ എത്താറുണ്ട്.

ഓരോ അടിയും ഞാൻ മുന്നോട്ടു നീങ്ങുമ്പോൾ
എന്നെക്കരുതണം യേശുനാഥ
ഓരോ നിമിഷവും എൻചിന്ത ഏതിനും
സൻമാർഗ ദീപമായ് നീ വരേണം.

ഈ പ്രാർത്ഥനാഗാനത്തിലെ വരികളിൽ കാണുന്ന വിധം ഞങ്ങളുടെ ജീവിതം യാഥാർത്ഥ്യമാക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്നു. ഈ അധ്യായത്തിന്റെ ശീർഷകം ഞാൻ തിരഞ്ഞെടുക്കുന്നതിന് പ്രത്യേക കാരണം ഉണ്ട്. ഇയ്യോബിന്റെ പുസ്തകം 16–ാം അധ്യായം 2–ാം വാക്യത്തിൽ ഇയ്യോബ് ഇപ്രകാരം പറയുന്നു "ഞാൻ ഈ വക പലതും കേട്ടിട്ടുണ്ട്; നിങ്ങൾ എല്ലാവരും വ്യസനിപ്പിക്കുന്ന ആശ്വാസകൻമാർ." സർവ്വ സമ്പത്തും നഷ്ടപ്പെട്ടപ്പോഴും അതികഠിനമായ വേദനയിൽക്കൂടി കടന്നുപോയപ്പോഴും യഹോവയെ സ്തുതിച്ചു മഹത്വപ്പെടുത്തുന്ന ഊസ് ദേശക്കാരനാണ് ഇയ്യോബ്. ഇയ്യോബിന്റെ പുസ്തകത്തിൽ അദ്ഭുതകരമായ ധാരാളം പാഠങ്ങൾ ഉൾക്കൊള്ളിച്ചിട്ടുണ്ട്. മനുഷ്യന്റെ കഷ്ടതകളെക്കുറിച്ചും അത് അനുഭവിക്കുന്നവന്റെ മേലും അവന്റെ സ്നേഹിതരുടെ മേലും അവ ഉളവാക്കുന്ന

ഫലങ്ങളെക്കുറിച്ചും ഈ ഭൂമിയിൽ ഏറ്റവും ഭക്തിയോടുകൂടി ജീവിക്കുന്നവർക്കു പോലും എന്തുകൊണ്ട് കഷ്ടതകളും പ്രയാസങ്ങളും സംഭവിക്കുന്നു എന്ന കാര്യത്തെക്കുറിച്ചും ഇയ്യോബിന്റെ പുസ്തകത്തിൽ പ്രതിപാദിക്കുന്നു.

മനുഷ്യന്റെ കഷ്ടതകളുമായി സാത്താനും ദൈവവും എപ്രകാരം ബന്ധപ്പെട്ടിരിക്കുന്നു എന്ന കാര്യവും ഇതിൽ വ്യക്തമാക്കിയിരിക്കുന്നു. ആപത്തുകളാലും രോഗങ്ങളാലും മനുഷ്യർക്ക് കഷ്ടതകൾ വരുന്ന കാര്യത്തിലേക്ക് വെളിച്ചം വീശുക, ഇങ്ങനെ കണ്ടുവരുന്ന കഷ്ടതകളെ കുറിച്ചു സാമാന്യജനം ചിന്തിക്കുന്നത് എപ്രകാരം എന്നു രേഖപ്പെടുത്തുക, ദീർഘക്ഷമയെക്കുറിച്ചു പഠിപ്പിക്കുക, തക്കസമയത്തു സഹായത്തിനുള്ള കൃപ പ്രാപിക്കുവാനായി പ്രാർത്ഥിച്ചാൽ ദൈവം തന്റെ ജനത്തെ വിടുവിക്കും എന്നും ദൈവം കഷ്ടതകളിൽ നിന്നു വിടുവിക്കുന്നവനാണെന്നും വെളിപ്പെടുത്തുക എന്നീ കാര്യങ്ങൾ ഇതിൽ അടങ്ങിയിരിക്കുന്നു. കഷ്ടതകൾ വരുമ്പോൾ ആശ്വാസം തരേണ്ടവർ വ്യസനിപ്പിക്കുന്ന ഉപദേശം തരുന്നതു നമുക്ക് കൂടുതൽ മനഃപീഡകൾ ഉണ്ടാക്കും. ഇയ്യോബും അവന്റെ സ്നേഹിതൻമാരും നടത്തുന്ന സംഭാഷണങ്ങൾ പ്രത്യേകം രേഖപ്പെടുത്തിയിരിക്കുന്നതു പരിശുദ്ധാത്മ പ്രചോദനം കൊണ്ടാണ്.

വാസ്തുവിദ്യയിൽ വിശ്വാസമർപ്പിക്കുന്നതും മുഹൂർത്തം നോക്കുന്നതും നക്ഷത്രഫലത്തിൽ ആശ്രയിക്കുന്നതും ദൈവഹിതമല്ല. 2 രാജ: 21 ന്റെ 6 ൽ നോക്കിയാൽ ഹിസ്കിയാ രാജാവിന്റെ മകൻ മനശ്ശ ആഭിചാരം പ്രയോഗിക്കുകയും മുഹൂർത്തം നോക്കുകയും ലക്ഷണം പറയുന്നവരെ നിയമിച്ചു ദൈവഹിതമല്ലാത്ത രീതിയിൽ പ്രവർത്തിക്കുകയും ചെയ്തിരുന്നതായി കാണാം. സർവസൃഷ്ടിയുടെയും ഉടയവനെ ആരാധിക്കാതെ സൃഷ്ടിയെ ആരാധിക്കുന്നതും അതിനോട് ആലോചന ചോദിക്കുന്നതും ദൈവഹിതമല്ല.

ഏതു മനുഷ്യനും അവന്റെ ഭാവി അജ്ഞാതമാകയാൽ എന്തു സംഭവിക്കും എന്നു ജിജ്ഞാസ ഉണ്ടാകും. ആദ്യപാപം പിറന്നതു തന്നെ ഈ ജിജ്ഞാസയിൽ നിന്നാണ്. ഇതു മുതലെടുക്കുവാൻ വാസ്തുശാസ്ത്രം, ജ്യോതിഷം, മുഹൂർത്തം നോക്കൽ എന്നിത്യാദി പരസ്പരം ബന്ധപ്പെട്ട വിഷയങ്ങൾ കണക്കില്ലാതെ ആനുകാലികങ്ങളിലും ദൃശ്യമാധ്യമങ്ങളിലും വായനക്കാർക്കും പ്രേക്ഷകർക്കും വേഗം എത്തിച്ചുകൊടുക്കുന്നു. ജ്യോതിഷവും വാസ്തുവിദ്യയിലെ ചില "വിദ്യ"കളും ശാസ്ത്രമാണെന്നു ജനത്തെപ്പറഞ്ഞു തെറ്റിദ്ധരിപ്പിക്കുന്നു. അശ്വതി മുതൽ രേവതി വരെ 27 നക്ഷത്രങ്ങൾക്കും ഓരോ വൃക്ഷം, പക്ഷി, മൃഗം, ദേവത, ഭൂതഗണം എന്നിവ കൽപ്പിക്കപ്പെട്ടിട്ടുണ്ട്. ഇവകളോട് സ്നേഹവും ആരാധനയും അർപ്പിച്ചാൽ ആയുസ്സും ഐശ്വര്യവും ഉണ്ടാകുമെന്ന് ഉപദേശിക്കുന്നു. ക്രൈസ്തവരുടെ ഇടയിൽ ഒരു വിഭാഗം ജാതകപ്പൊരുത്തം, നക്ഷത്രഫലം, വിവാഹപ്പൊ

രുത്തം എന്നിവയിൽ പരിപൂർണ വിശ്വാസം അർപ്പിച്ചു ജീവിക്കുന്നു. ചില ദിവസങ്ങളെ ഇവർ ഭാഗ്യ-നിർഭാഗ്യ ദിനങ്ങൾ ആയി കാണുന്നു. വേദപുസ്തകത്തിൽ 12 ആചാരങ്ങൾ ദൈവനിഷേധം ആണെന്ന് എടുത്തു പറയുന്നു.

ജ്യോതിഷത്തിൽ വിശ്വസിക്കുന്ന ക്രിസ്തുമത വിശ്വാസികൾ ഒന്നു രണ്ടു സംഭവങ്ങൾ അവരുടെ ന്യായീകരണത്തിന് ആശ്രയിക്കുന്നു. അതിൽ ഒന്നാണ് ഇത്. “യഹൂദൻമാരുടെ രാജാവായി പിറന്നവൻ എവിടെ? ഞങ്ങൾ അവന്റെ നക്ഷത്രം കിഴക്കു കണ്ടു അവനെ നമസ്കരിപ്പാൻ വന്നിരിക്കുന്നു എന്നു പറഞ്ഞു. അവർ കിഴക്കു കണ്ട നക്ഷത്രം ശിശു ഇരിക്കുന്ന സ്ഥലത്തിനു മീതെ വന്നു നിൽക്കുവോളം അവർക്കു മുൻപായി പൊയ്ക്കൊണ്ടിരുന്നു” (മത്തായി 2:2). ദൈവത്തിന്റെ അരുളപ്പാട് ലഭിച്ചുവരുന്ന ജ്ഞാനികൾ ആകകൊണ്ട് ദൈവം കൽപ്പിച്ച് അരുളിച്ചെയ്ത നക്ഷത്രം വെളിപ്പെട്ട് അവർക്കു മുൻപായി പൊയ്ക്കൊണ്ടിരുന്നു. നക്ഷത്രം ഒരേ സ്ഥലത്തു നിൽക്കാതെ നീങ്ങുന്ന അവസ്ഥയാണ് നാം കാണുന്നത്. പകൽ മേഘവും രാത്രിയിൽ അഗ്നിസ്തംഭവും യിസ്രയേൽ മക്കൾക്ക് അടയാളമായി കാണിച്ചു വഴി നടത്തിയതുപോലെയല്ലേ ഇത്? യോനയുടെ പുസ്തകത്തിൽ ആറു കാര്യങ്ങൾ യഹോവ കൽപ്പിച്ച് അരുളിച്ചെയ്തതു നടന്നതായി കാണാം. (യോന 1:17) അതിലൊന്ന് യോനയെ വിഴുങ്ങേണ്ടതിന് യഹോവാ ഒരു മഹാമൽസ്യത്തെ കൽപ്പിച്ചാക്കി, മൽസ്യം അത് അനുസരിക്കുകയും ചെയ്തു. കൽപ്പിച്ചാക്കിയ നക്ഷത്രം ജ്ഞാനികൾക്ക് വഴികാട്ടിയായി. അല്ലാതെ ജ്യോൽസ്യൻമാർ കവടി നിരത്തി നക്ഷത്രത്തെ കണ്ടുപിടിച്ചു യാത്രചെയ്തല്ല രക്ഷകനെ കണ്ടെത്തിയത്.

9

# ആകുലത വരുത്തിയ അസ്വാസ്ഥ്യം

**ഏ**താണ്ട് രണ്ടു കൊല്ലത്തോളം രോഗാവസ്ഥയിൽ നിന്നും ഗേളിക്ക് ദൈവം വിടുതൽ നൽകിയിരുന്നു. 2006 ൽ രക്തപരിശോധനയിൽ കണ്ട തെളിവിന്റെ അടിസ്ഥാനത്തിൽ കാൻസർ രോഗം വീണ്ടും തലപൊക്കുന്നതായി മനസ്സിലാക്കി. ഡോക്ടറുടെ നിർദ്ദേശം അനുസരിച്ച് അക്കൊല്ലം മാർച്ച് മുതൽ ഓഗസ്റ്റ് വരെയുള്ള കാലയളവിൽ പന്ത്രണ്ടു കീമോ കൂടി എടുത്തു. മിക്കവാറും എല്ലാ ദിവസവും സന്ധ്യാസമയത്തു ഞാൻ പള്ളിയിൽ പോയി പ്രാർത്ഥിക്കുക പതിവായിരുന്നു. ഒരു ദിവസം സന്ധ്യയ്ക്ക് വീട്ടിൽ നിന്നു പള്ളിയിലേക്കു പോകുവാൻ തുടങ്ങിയപ്പോൾ ഭാര്യ പെട്ടെന്നുണ്ടായ കഠിന വേദനയാൽ കരയുവാൻ തുടങ്ങി. ഈ സങ്കടാവസ്ഥ കണ്ടു ഞാൻ തളർന്നു പോയി. മരുന്നിന്റെ കാഠിന്യം നിമിത്തം കൈകാലുകളുടെ പത്തികളും മുഖവും കരുവാളിച്ചിരുന്നു. നാക്കിലെയും ചുണ്ടിലെയും വെള്ളം വറ്റി വരണ്ട അവസ്ഥയിൽ ആയിരുന്നു. ഞാൻ സാന്ത്വന വാക്കുകൾ പറഞ്ഞു സമാധാനിപ്പിക്കുവാൻ ശ്രമിച്ചു. പള്ളിയിലേക്കു പുറപ്പെട്ട എന്നെ പെട്ടെന്നു ചെന്നു പ്രാർത്ഥിക്കുന്നതിനു നിർബന്ധിച്ചു. പള്ളിയിൽ നിരന്തരമായി ചെന്നുള്ള എന്റെ ആത്മപ്രാർത്ഥനയിൽ അവൾക്ക് ബലവും പ്രത്യാശയും ഉള്ളതായി പറയാറുണ്ടായിരുന്നു.

ധൃതിയിൽ പള്ളിയിൽ ചെന്നു തിരശീല അൽപം മാറ്റി കുർബാന നടത്തുന്ന ത്രോണോസിലേക്കു നോക്കി ഞാൻ ഏങ്ങി ഏങ്ങി പ്രാവിനെപ്പോലെ കുറുകി കരഞ്ഞു; പ്രാർത്ഥിച്ചു. മനസ്സിൽ ആ നേരം ഒരു പ്രാർത്ഥനാ സന്ദർഭം ഉയർന്നുവന്നു. ദുഃഖവെള്ളിയാഴ്ച ദിവസം ദീർഘമായി നടത്തുന്ന ശുശ്രൂഷയുടെ ഭാഗമായി വൈദികൻ മരക്കുരിശ് ഏന്തി പ്രദക്ഷിണ വഴിയിൽ സെക്കറിയാ പ്രവചനത്തെ ഉദ്ധരിച്ചുകൊണ്ട് ഒരു ഭാഗം അതീവ ദുഃഖത്തോടെ വായിക്കും (സെഖ. 13:7) "ഇടയൻ വെട്ടേറ്റു ആടുകൾ ചിതറിയോടി" എന്നാണു വായിക്കുന്നത്. ആ സമയം കർത്താവായ യേശുക്രിസ്തുവിന് ശുശ്രൂഷ ചെയ്യേണ്ട മിഖായേലും ഗബ്രിയേലും ദൂതൻമാരും എവിടെ ഓടി ഒളിച്ചു എന്ന് മനസ്സിൽ ഒരു ചോദ്യം പല വർഷങ്ങൾ ആയി കിടന്നിരുന്നത് വീണ്ടും ഓർമയിൽ വന്നു. എന്റെ ഭാര്യയുടെ സംരക്ഷണത്തിന് ദൈവമേ, നീ അയച്ച ദൂതൻമാർ എവിടെ? അവൾക്ക് ആശ്വാസം

നൽകേണ്ട മാലാഖമാർ എവിടെ? അവളുടെ ആശ്വാസത്തിനുവേണ്ടി ഞാൻ കേണു പ്രാർത്ഥിച്ച്; തിരികെ വീട്ടിൽ എത്തി. എല്ലാ ശാരീരിക വേദനകളും മാറി സ്തോത്രത്തോടെ എന്നെ അവൾ സ്വീകരിച്ചു. അങ്ങനെ അന്നു ദൈവസന്നിധിയിൽനിന്നും ലഭിച്ച പ്രാർത്ഥനാഫലം രുചിച്ചറിഞ്ഞു.

ദൈവത്തിൽനിന്നു ദിവ്യദൂതുകളും ദർശനങ്ങളും ലഭിച്ചിരുന്ന അനേകവൃന്ദം മാലാഖമാർ ഉണ്ടെന്നു വേദപുസ്തകം പഠിപ്പിക്കുന്നു. തിരുവെഴുത്തുകളിൽ പേർ വിളിച്ചിട്ടുള്ള രണ്ടു പ്രധാന ദൂതൻമാരായ മീഖായേലും ഗബ്രിയേലും ആണ്. യഹോവയുടെ ഒരു ദൂതൻ പുറപ്പെട്ട് അശൂർ പാളയത്തിൽ ചെന്ന് ദാവീദിനുവേണ്ടി 185000 പേരെ ഒരു രാത്രിയിൽ കൊന്നൊടുക്കിയതായി രേഖപ്പെടുത്തിയിരിക്കുന്നു. (2 രാജ.19:35) പൗലോസ് അപ്പോസ്തോലൻ എബ്രായർക്ക് എഴുതിയ ലേഖനത്തിൽ പറയുന്നതു ദൂതൻമാർ ഒക്കെയും രക്ഷ പ്രാപിക്കുവാനുള്ളവരുടെ ശുശ്രൂഷയ്ക്ക് അയയ്ക്കപ്പെടുന്ന സേവകാത്മാക്കളാണ്. (എബ്രായർ 1:14) അന്ത്യകാലത്ത് അന്തിക്രിസ്തുവിനാൽ ഉണ്ടാകുവാൻ പോകുന്ന കഷ്ടകാലത്തെപ്പറ്റി ദാനിയേലിനു നൽകേണ്ടിയ ദർശനവുമായി വന്ന ദൂതനെ, ദുഷ്ടാത്മസേനകൾ തടഞ്ഞപ്പോൾ പ്രധാന ദൂതനായ മീഖായേൽ ആണ് സഹായത്തിന് എത്തിയത്.

ദാനിയേൽ ദർശനത്തിൽ എഴുതുന്നത് ഇപ്രകാരം ആണ്: ഞാൻ ഹിദ്ദേക്കൽ എന്ന മഹാനദീതീരത്ത് ഇരിക്കയിൽ തലപൊക്കി നോക്കിയപ്പോൾ ശണവസ്ത്രം ധരിച്ചും അരയ്ക്ക് ഊഫാസ് തങ്കം കൊണ്ടുള്ള കച്ചകെട്ടിയും ഇരിക്കുന്ന ഒരു പുരുഷനെ കണ്ടു. അവന്റെ ദേഹം ഗോമേദകം പോലെയും മുഖം മിന്നൽപ്രകാശം പോലെയും, കണ്ണ് തീക്കുണ്ഡം പോലെയും ഭുജങ്ങളും കാലുകളും മിനുക്കിയ താമ്രത്തിന്റെ വർണം പോലെയും അവന്റെ വാക്കുകളുടെ ശബ്ദം ഒരു പുരുഷാരത്തിന്റെ ആരവം പോലെയും ആയിരുന്നു. ദാനിയേൽ എന്ന ഞാൻ മാത്രം ഈ ദർശനം കണ്ടു; എന്നോടുകൂടെ ഉണ്ടായിരുന്ന ആളുകൾ ദർശനം കണ്ടില്ല. എങ്കിലും ഒരു മഹാഭ്രമം അവർക്കു പിടിച്ചിട്ട് അവർ ഓടി ഒളിച്ചു. അങ്ങനെ ഞാൻ തനിച്ച് ശേഷിച്ചിരുന്ന് ഈ മഹാദർശനം കണ്ടു. എന്നിൽ ഒട്ടും ബലം ശേഷിച്ചിരുന്നില്ല. എന്റെ മുഖശോഭ ക്ഷയിച്ചുപോയി. എനിക്ക് ഒട്ടും ബലം ഇല്ലാതെയും ആയി. എന്നാൽ ഞാൻ അവന്റെ വാക്കുകളുടെ ശബ്ദം കേട്ടു. അവന്റെ വാക്കുകളുടെ ശബ്ദം കേട്ടപ്പോൾ ഞാൻ ബോധം കെട്ടു നിലത്തു കവിണ്ണുവീണു. അപ്പോൾ ഒരു കൈ എന്നെ തൊട്ടു. എന്നെ മുഴംകാലും ഉള്ളംകൈയും ഊന്നി വിറയലോടെ നിൽക്കുമാറാക്കി. അവൻ എന്നോട് ഏറ്റവും പ്രിയ പുരുഷനായ ദാനിയേലേ ഞാൻ നിന്നോടു പറയുന്ന വചനങ്ങളെ ശ്രദ്ധിച്ചു നിവർന്നു നിൽക്കു. ഞാൻ ഇപ്പോൾ നിന്റെ അടുക്കൽ അയയ്ക്കപ്പെട്ടിരിക്കുന്നു എന്നു പറഞ്ഞു. അവൻ ഈ വാക്കു എന്നോടു സംസാരിച്ചപ്പോൾ ഞാൻ വിറച്ചു കൊണ്ട് നിവർന്നുനിന്നു.

ദൂതൻ വിശദീകരിച്ചു പറഞ്ഞു, ദാനിയേലെ ഭയപ്പെടേണ്ട. നീ തിരിച്ചറിയേണ്ടതിനും നിന്റെ ദൈവത്തിന്റെ മുൻപാകെ നിന്നെത്തന്നെ താഴ്ത്തേണ്ടതിനും മനസ്സുവച്ച ആദ്യ ദിവസം മുതൽ നിന്റെ വാക്കു കേട്ടിരിക്കുന്നു. നിന്റെ വാക്കു ഹേതുവായിത്തന്നെ ഞാൻ വന്നിരിക്കുന്നു. പാർസി രാജ്യത്തിന്റെ പ്രഭു ഇരുപത്തൊന്നു ദിവസം എന്നോട് എതിർത്തുനിന്നു. എങ്കിലും പ്രധാന പ്രഭുക്കൻമാരിൽ ഒരുത്തനായ മീഖായേൽ എന്നെ സഹായിപ്പാൻ വന്നു. അവനെ ഞാൻ പാർസി രാജാക്കൻമാരോടു കൂടെ അവിടെ വിട്ടേച്ചു നിന്റെ ജനത്തിന് ഭാവി കാലത്തു സംഭവിക്കുവാനുള്ളതു നിന്നെ ഗ്രഹിപ്പിക്കേണ്ടതിന് ഇപ്പോൾ വന്നിരിക്കുന്നു. ദർശനം ഇനിയും ബഹുകാലത്തേക്ക് ഉള്ളതാകുന്നു (ദാനി. 10:4–14) ഇത് ഒരു ദൈവദൂതന്റെ പ്രവൃത്തിയും ദൂതുമാണ്.

പാർസി പ്രഭുവിനോട് യുദ്ധം ചെയ്യുവാൻ ഈ ദൂതൻ മടങ്ങിപ്പോയി. പ്രധാന ദൂതനായ മീഖായേൽ അവനോടുകൂടി ഉറച്ചു നിൽക്കും എന്നുകൂടി ദാനിയേലിനെ അറിയിക്കുകയും ചെയ്യുന്നു. പാർസി പ്രഭു എന്ന് ഉദ്ദേശിക്കുന്നതു സാത്താന്യ പ്രഭുവാണ്. ഈ ലോകത്തിലെ സകല ഭരണകൂടങ്ങളുടെമേലും സാത്താനു തന്റെ വിശ്വസ്തരായ ദൂതൻമാരുണ്ട്. ദൈവഹിതം പരാജയപ്പെടുത്തുവാൻ സാത്താൻ പ്രവർത്തിക്കും.

ഇതിൽനിന്ന് ഒന്നു മനസ്സിലാക്കാം. നമ്മുടെ പ്രാർത്ഥനകളും അപേക്ഷകളും ദൈവസന്നിധിയിൽ എത്തിയാലും ഉത്തരം ലഭിക്കാതെ ഇരിക്കുന്നതിന് അധർമമൂർത്തികളായ ലൂസിഫറും അപ്പല്ലുവോനും അവന്റെ സേനകളും തടസ്സം നിൽക്കും. അതുപോലെ തന്നെ ദൈവീക ദൂതും നമുക്കു ലഭിക്കുന്നത് അവൻ തടയുമെന്നുള്ളതിനു യാതൊരു സംശയവുമില്ല. അതുകൊണ്ടാണ് പൗലോസ് എഴുതിയത് നമുക്കു പോരാട്ടം ഉള്ളത് ജഡരക്തങ്ങളോടല്ല. വാഴ്ചകളോടും അധികാരങ്ങളോടും അന്ധകാരത്തിന്റെ ലോകാധിപതികളോടും സ്വർലോകങ്ങളിലെ ദുഷ്ടാത്മ സേനകളോടും അത്രെ (എഫേസ്യർ 6:12). ഈ പ്രധാനദൂതനായ മീഖായേൽ, മോശയുടെ ശരീരത്തിനു വേണ്ടി തടസ്സം നിന്ന പിശാചിനോടു തർക്കിച്ചു വാദിച്ച് കർത്താവ് നിന്നെ ഭർസിക്കട്ടെ എന്നു പറഞ്ഞതായി വേദപുസ്തകം സാക്ഷീകരിക്കുന്നു (യൂദാ 1:9). വേറൊരു പ്രധാനദൂതനായ ഗബ്രിയേൽ ആണ് ദൈവീക പദ്ധതിപ്രകാരം നസറെത്ത് എന്ന ഗലീലാ പട്ടണത്തിൽ കന്യാമറിയയുടെ അടുക്കൽ ചെന്ന് കൃപ ലഭിച്ചവളെ നിനക്കു വന്ദനം കർത്താവ് നിന്നോടു കൂടെ ഉണ്ട്; നിനക്ക് ദൈവത്തിന്റെ കൃപ ലഭിച്ചു; നീ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കും; അവനു യേശു എന്നു പേർ വിളിക്കണം എന്ന് അരുൾ ചെയ്തത്. യേശുവിന്റെ ജനനത്തിങ്കൽ സ്വർഗീയ സൈന്യത്തിന്റെ ഒരു സംഘം ദൂതനോടു ചേർന്ന് ദൈവത്തെ പുകഴ്ത്തിയതായി കാണാം. അതുകൊണ്ട് ദൈവദൂ

തൻമാർ നമുക്ക് എപ്പോഴും കാവലും തുണയും ആയിരിക്കും എന്ന തിനു സംശയമില്ല.

ഏതാണ്ട് ഒരു കൊല്ലം കഴിഞ്ഞ് 2007 ൽ ആറു കീമോ വീണ്ടും എടുക്കേണ്ടതായി വന്നു. ശാരീരിക ബലക്ഷയം ഉണ്ടായിരുന്നെങ്കിൽ പോലും തുടർച്ചയായി ആരാധനയ്ക്ക് പങ്കുകൊള്ളുന്നതിന് ദൈവം അനുവദിച്ചിരുന്നു. നിരന്തരമായി അനേകം ദൈവമക്കൾ സഭാ വ്യത്യാസമില്ലാതെ എന്റെ കുടുംബത്തിനു വേണ്ടിയും പ്രത്യേകിച്ചു ഗേളിക്കു വേണ്ടിയും പ്രാർത്ഥിക്കുവാൻ തുടങ്ങി. വൈദിക ശ്രേഷ്ഠർ, വൈദികർ, ദൈവദാസൻമാരായ ഉപദേശിമാർ തുടങ്ങിയവർ നിരന്തരമായി പ്രാർത്ഥനയ്ക്ക് ആഹ്വാനം ചെയ്യുകയും അവരൊക്കെയും ഭവനത്തിൽ വന്ന് പ്രാർത്ഥിക്കുകയും വചനത്തിൽക്കൂടി ആശ്വാസം പകരുകയും ചെയ്തു. സഹോദരതുല്യം സ്നേഹിക്കുന്നവർ ഞങ്ങളെ ദൈവത്തിൽ നിരന്തരം ബലപ്പെടുത്തിക്കൊണ്ടിരുന്നു. ഈ കാലയളവിൽ മലങ്കര സഭയിലെ സീനിയർ മെത്രാപ്പോലീത്താ ആയിരിക്കുന്ന ഒസ്താത്തിയോസ് തിരുമേനി എന്റെ ഭവനത്തിൽ താമസിക്കുവാൻ ഇടയായി. മകളുടെ വിവാഹകാര്യത്തെപ്പറ്റി പ്രത്യേകം പ്രാർത്ഥിക്കുന്നതിനും തുടർന്ന് ദൈവഹിതത്താൽ വിവാഹം നടക്കുന്നതിനും ഭാഗ്യമുണ്ടായി.

ഓർത്തഡോക്സ് സഭയുടെ മിഷൻ പ്രവർത്തനത്തിന്റെ സാരഥി എന്ന നിലയിൽ അനേകം ദിവ്യകാരുണ്യ പ്രസ്ഥാനങ്ങളുടെ ചുക്കാൻ അദ്ദേഹം പിടിക്കുന്നു. ഈ 93-ാം വയസ്സിലും അദ്ദേഹം പ്രവർത്തന നിരതനാണ്. എന്റെ ഭാര്യയെ ഒരു മകളെപ്പോലെയും മക്കളെ കൊച്ചുമക്കളെപ്പോലെയും കരുതുന്ന തിരുമേനി അശരണരുടെയും പാവങ്ങളുടെയും സ്വന്തം തിരുമേനിയാണ്. വേദശാസ്ത്ര പണ്ഡിതനായ അദ്ദേഹം അനേകരുടെ ഗുരുവും വഴികാട്ടിയുമാണ്. ലാളിത്യമുള്ള തിരുമേനിയുമായി ഉണ്ടായ ബന്ധം എന്റെ ജീവിതത്തിന്റെയും തൊഴിലിന്റെയും ദിശയ്ക്കു മാറ്റം വരുത്തുവാൻ ഇടയായി. സർവതും ദൈവത്തിന്റെ ദാനമാകയാൽ എല്ലാം ദാനമായി കൊടുക്കണം എന്ന് തിരുമേനി പഠിപ്പിക്കുന്നു. തിരുമേനി രചിച്ച ഇംഗ്ലീഷിലുള്ള ഒരു പുസ്തകം മലയാളത്തിലേക്കു തർജമ ചെയ്യുവാൻ ഒരു പെന്തക്കോസ്തു പാസ്റ്റർ കൂടിയായ കേരള ഹൈക്കോടതിയിലെ അഡ്വക്കറ്റ് ടി.എച്ച്. ചാക്കോയെ ചുമതലപ്പെടുത്തി. തിരുമേനിയുടെ സ്നേഹദർശനത്തിന് അതിരുകൾ ഇല്ലെന്ന് എനിക്കു തോന്നി.

10

# പ്രാർത്ഥനാ സമയത്തെ കരച്ചിലും നിലവിളിയും

**ഗേ**ളിയും എന്റെ മക്കളും സംഗീതത്തോടു വല്ലാത്ത അടുപ്പമുള്ളവർ ആയിരുന്നു. ഇങ്ങനെയിരിക്കെ സംഗീതത്തോട് താൽപര്യമുള്ള ഒരുപറ്റം ആളുകൾ പ്രസിദ്ധ സംഗീതജ്ഞനായ ശ്രീ. ജെറി അമൽദേവിന്റെ ശിക്ഷണത്തിൽ സംഗീതം പഠിക്കുവാൻ തുടങ്ങി. “Rock of Ages” എന്ന പേരിലുള്ള കോറൽ സംഗീത ഗ്രൂപ്പ് അംഗങ്ങൾ പ്രാരംഭപഠനം തുടങ്ങിയത് ഞങ്ങളുടെ വീട്ടിൽ വച്ചാണ്. ഭാര്യയും മക്കളും അതിൽ അംഗങ്ങളായി. പല രാജ്യങ്ങളിലെ ക്രിസ്തീയ വിഭാഗങ്ങളും അല്ലാതെയുമുള്ളവർ ആലപിക്കുന്ന വിവിധ ഭാഷകളിലെ പാട്ടുകൾ പരിശീലിച്ച് സംഗീത പരിപാടികൾ നടത്തി അനേകരുടെ പ്രശംസയ്ക്ക് “Rock of Ages’’ അംഗങ്ങൾ അർഹരായി. പ്രസിദ്ധനായ ഒരു സംഗീതജ്ഞൻ നേതൃത്വം കൊടുത്തിരുന്നതിനാൽ പാടുന്നവരും വാദ്യമേളക്കാരും അംഗങ്ങളായി വന്നു. ഏകദേശം നാൽപത് വരെ ഉണ്ടായിരുന്ന അംഗങ്ങളെ പരിശീലിപ്പിക്കുന്നത് ആഴ്ചയിൽ രണ്ടും മൂന്നും തവണയായിരുന്നു. വീടിന്റെ മുകൾഭാഗത്തു പ്രത്യേകം ഒരുക്കിയിരുന്ന സ്ഥലത്തു സ്തോത്രവും ഹാലേലുയ്യായും അടങ്ങുന്ന പാട്ടുകൾ നിരന്തരമായി ആലപിക്കുന്നതു ദൈവസാന്നിധ്യത്തിന്റെ മറ്റൊരു അനുഭവമായിരുന്നു. അവിടെനിന്ന് ഉയർന്നിരുന്ന സ്തുതികീർത്തനങ്ങൾ എപ്പോഴും ദൈവസാമീപ്യം അനുഭവവേദ്യമാക്കി. ഗേളിക്ക് സംഗീതത്തോട് വളരെയധികം പ്രതിപത്തി ഉണ്ടായിരുന്നതിനാൽ ആ ഗ്രൂപ്പിലെ സജീവ സാന്നിധ്യമായി.

ശ്രീ. ജെറി അമൽദേവിന്റെ സഹധർമിണി ജോളിക്കും കാൻസർ രോഗം ആയിരുന്നതിനാൽ പലപ്പോഴും ആ മാന്യവനിത എന്റെ വീട്ടിൽ വന്നിരുന്നു. രോഗാവസ്ഥയെപ്പറ്റി പങ്കുവയ്ക്കുമായിരുന്നു. ജോളി 2007ൽ ദൈവസന്നിധിയിലേക്ക് എടുക്കപ്പെടുന്നതിനു മുൻപ് ഒരുക്കപ്പെട്ടവളായിരുന്നു എന്ന് അവരുടെ സംഭാഷണത്തിൽക്കൂടി മനസ്സിലായി. ദൈവസന്നിധിയിലേക്കു പോകുന്നതിനു മടി ഇല്ലാത്തവൾ ആയിരുന്നു എന്നു മനസ്സിലാക്കാൻ സാധിച്ചു. ശ്രീ. ജെറി അമൽദേവ് ജോളിയുടെ മരണസമയം എങ്ങനെ നേരിട്ടു എന്നും ഏതുപ്രകാരം

ഉൾക്കൊണ്ടു എന്നും എന്നോടു പറഞ്ഞു മനസ്സിലാക്കി. ''I was prepared; you also be prepared'' എന്ന അദ്ദേഹത്തിന്റെ ഉപദേശത്തിലുള്ള വാക്കുകൾ എനിക്കു ബലം ഏകി. അതുപോലെതന്നെ ജസ്റ്റിസ് ജോൺ മാത്യു സാർ എന്റെ കുടുംബജീവിതത്തിലും ഔദ്യോഗിക ജീവിതത്തിലും ഒരു പിതാവിന്റെ സ്ഥാനത്തുനിന്ന് ഉപദേശിക്കുന്ന ആളാണ്. ആവശ്യമെങ്കിൽ തീരുമാനങ്ങൾ എടുക്കുവാനും അധികാരപ്പെട്ട ആളാണ് അദ്ദേഹം. അദ്ദേഹത്തിന്റെ ഭാര്യ ഗ്രേസി ആന്റിയും കാൻസർ രോഗത്താൽ 2004 ൽ ഇഹലോകവാസം വെടിഞ്ഞു. ആ മഹതിയുടെ രോഗത്തിന്റെ പടിപടിയായുള്ള അവസ്ഥകളെപ്പറ്റി എനിക്ക് അദ്ദേഹം അറിവു നൽകിയിരുന്നു. അതതു സമയത്തും സന്ദർഭങ്ങളിലും ഗേളിക്ക് ഞാൻ എങ്ങനെ മെഡിക്കൽ സംരക്ഷണവും ശുശ്രൂഷയും നൽകണമെന്ന് ഉപദേശിക്കുമായിരുന്നു.

ഗേളിയെപ്പറ്റി ഞാൻ വലിയ പ്രത്യാശ ഉള്ളവൻ ആയിരുന്നു. ഈ ലോകവുമായി ബന്ധപ്പെട്ട ആശയല്ല ഞാൻ ഉദ്ദേശിച്ചത്. രോഗവിവരം അന്വേഷിക്കുന്നവരും പ്രാർത്ഥിക്കുന്നവരും അവൾക്ക് ദൈവം സൗഖ്യം നൽകി ആയുസ്സു നീട്ടിത്തരും എന്നു പറയുമായിരുന്നു. അങ്ങനെയുള്ള വാക്കുകൾ ആശ്വാസവും ബലവും നൽകുന്ന ഉപദേശങ്ങൾ ആയിരുന്നു. കുറഞ്ഞത് അവൾക്ക് 25 വർഷം ആയുസ്സു ദൈവം നീട്ടിത്തരും എന്നു ഞാൻ നിസ്സംശയം പ്രത്യാശിച്ചിരുന്നു. എന്റെ ഗേളിയുടെ രോഗവിവരം തിരക്കുന്നവരോട് ഞാൻ വളരെ പ്രത്യാശയുള്ളവൻ ആണെന്ന് സ്തോത്രത്തോടെ മറുപടി നൽകിയിരുന്നു. എന്നാൽ ഞാൻ ധരിച്ചിരുന്ന പ്രത്യാശ പിൽക്കാലത്തു തകിടം മറിഞ്ഞു.

ഏതാണ്ട് 2008 ഡിസംബർ മാസത്തോടെ ഗേളിയുടെ കാൻസർ രോഗം കഠിനാവസ്ഥയിലേക്കു നീങ്ങിത്തുടങ്ങി. ഡോക്ടറുടെ നിർദ്ദേശപ്രകാരം 14-1-2009 ൽ വയറിന്റെയും നാഭിയുടെയും സി.ടി. സ്കാൻ എടുത്തു. അതിന്റെ ഫലം ലേക്ക്ഷോറിൽനിന്നു കിട്ടിയപ്പോൾ ത്തന്നെ വായിച്ചുനോക്കി. ഗുരുതരാവസ്ഥയിലേക്കു നീങ്ങുന്ന റിപ്പോർട്ടാണ് വായിക്കുവാൻ ഇടവന്നത്. ഹോസ്പിറ്റലിൽ കൂടെ ഉണ്ടായിരുന്ന ഗേളിയെ ഈ റിപ്പോർട്ട് കാണിക്കാതിരിക്കുവാൻ ഞാൻ പരമാവധി ശ്രദ്ധിക്കുകയും ശ്രമിക്കുകയും ചെയ്തു. എന്നിരുന്നാൽ തന്നെയും അവൾ നിർബന്ധപൂർവം അതു വാങ്ങി വായിച്ചു. രോഗത്തിന്റെ കഠിനാവസ്ഥയിലേക്കുള്ള യാത്ര അവളെ വളരെയധികം തളർത്തിയിരുന്നു. ഹോസ്പിറ്റലിൽ ഉള്ള ചാപ്പലിൽ ഞാനും ഗേളിയും മകനും പ്രാർത്ഥിക്കുന്നതിനു കയറി. എന്നൊക്കെ ഹോസ്പിറ്റലിൽ ചെന്നിട്ടുണ്ടോ അന്നൊക്കെ ആ ചാപ്പലിൽ കയറി ഞങ്ങൾ പ്രാർത്ഥിച്ചിട്ടുണ്ട്. അങ്ങനെ അനേകം തവണ ഇപ്രകാരം ചെയ്തതിനാൽ അവിടേക്കു ചെല്ലുവാൻ മനസ്സ് ഇപ്പോഴും മന്ത്രിക്കുകയാണ്.

തിരികെ വീട്ടിലേക്കു പോകുമ്പോൾ കാർ ഓടിച്ചിരുന്ന മകനോടു ഗേളി പാലാരിവട്ടം ഇടവക പള്ളിയിൽ കയറണമെന്ന ആഗ്രഹം അറിയിച്ചു. ഞങ്ങൾ മൂന്നു പേരും ഉച്ചതിരിഞ്ഞു മൂന്നു മണിയോടുകൂടി പള്ളിയിൽ പ്രവേശിച്ചു. ഗേളി മദ്ബഹയുടെ മുൻപിൽ കമിഴ്ന്നു കിടന്ന് സാഷ്ടാംഗപ്രണാമം ചെയ്ത് ഏങ്ങലടിച്ചു കരഞ്ഞു. ഞാനും മകനും പള്ളിയിൽ രണ്ടു ഭാഗങ്ങളിലായി ദുഃഖഭാരത്തിൽ ഇരുന്നു. അവളുടെ കരച്ചിലും നിലവിളിയും കണ്ട ഞങ്ങൾ അവളെ ദൈവസന്നിധിയിൽ സമർപ്പിച്ചു പ്രാർത്ഥിച്ചു. അവളുടെ കൈകൾ വേദനയുള്ള വയറിന്റെ ഭാഗത്തു വച്ച് സമർപ്പിച്ചു പ്രാർത്ഥിക്കുവാൻ തുടങ്ങി. ഏതാണ്ട് ഒന്നര മണിക്കൂറോളം അതേ കിടപ്പിൽ അവൾ പള്ളിയിൽ കിടന്നു. അവളെ ഞങ്ങൾ വിളിക്കുവാൻ ശ്രമിച്ചില്ല. ദൈവസന്നിധിയിൽ ഇരിക്കുമ്പോൾ എത്ര സമയം എടുത്താലും തടസ്സപ്പെടുത്തരുതെന്ന് എപ്പോഴും അവൾ പറയുമായിരുന്നു.

പലപ്പോഴും വീട്ടിൽ ആയിരിക്കുമ്പോൾ അവൾ ഒരു മുറിയിൽ വേദപുസ്തകവും പ്രാർത്ഥനാ പുസ്തകവുമായി കയറി കതകടച്ചു മണിക്കൂറുകൾ പ്രാർത്ഥിക്കുക പതിവായിരുന്നു. ആ സമയത്ത് ആരു വിളിച്ചാലും ഫോൺ അടിച്ചാലും ആരു തിരക്കിയാലും അവളെ വിളിക്കുവാൻ അനുവാദം നൽകിയിരുന്നില്ല. ആ മുറിയിൽനിന്നു പ്രാർത്ഥനാ സമയത്തു കരച്ചിലും നിലവിളിയും കേൾക്കുക പതിവായിരുന്നു. പ്രാർത്ഥന കഴിഞ്ഞ് ഇറങ്ങുമ്പോൾ അവൾക്കു ദൈവം ആശ്വാസവും വിടുതലും ധൈര്യവും കൊടുത്തിരുന്നതു മുഖത്തു പ്രകടമായിരുന്നു. പ്രതിസന്ധിഘട്ടങ്ങളിൽ ഓരോ മനുഷ്യനും ദൈവസന്നിധിയിലേക്ക് അടുക്കുമ്പോൾ പ്രാർത്ഥിക്കുന്നതു വിവിധ ശൈലിയിൽ ആയിരിക്കും. അവരുടെ പ്രാർത്ഥനാരീതികളും അപേക്ഷകളും ഭാഷകളും വിവിധ ഭാവങ്ങളിൽ ആയിരിക്കും. അവരുടെ ഹൃദയത്തിൽനിന്ന് ഉരുവായി വരുന്ന വാക്കുകളും ബാഹ്യപ്രകടനവും പലവിധമായിരിക്കും.

11

# ദൈവദാസൻമാരുടെ പ്രാർത്ഥനാ ശൈലികൾ

**പ്ര**തിസന്ധിയുടെ നടുവിൽ യഹോവയോടു പ്രാർത്ഥിക്കുകയും അപേക്ഷിക്കുകയും ചെയ്ത ദൈവദാസൻമാരുടെ വിവിധ ശൈലികളും പ്രാർത്ഥനാ വാക്കുകളും ഞങ്ങളെ സ്വാധീനിക്കുകയും അവയെ ഓർത്തു ധ്യാനിച്ച് ആശ്വാസം കണ്ടെത്തുകയും ചെയ്തിരുന്നു. വിശുദ്ധ വേദപുസ്തകം പരിശോധിച്ചു പഠിച്ചാൽ പഴയ നിയമത്തിലും പുതിയ നിയമത്തിലും അനേകം ദൈവദാസൻമാരെ കാണുവാൻ സാധിക്കും. പരിശുദ്ധ പിതാവ് തന്റെ പദ്ധതിക്കുവേണ്ടി ഇവരെ തിരഞ്ഞെടുത്തിരിക്കുന്നു. ദൃശ്യമായും അദൃശ്യമായും തന്റെ മഹത്വം വെളിപ്പെടുത്തുന്നതിനു വേണ്ടിയാണ് ഇവരെ തിരഞ്ഞെടുത്തത്. ഇവരിൽ ചിലർ തങ്ങളുടെ പ്രതിസന്ധിഘട്ടങ്ങളിൽ യഹോവയോടു പ്രാർത്ഥിക്കുകയും അപേക്ഷിക്കുകയും ചെയ്തിരുന്ന ശൈലിയും ഭാഷയും വ്യത്യസ്തവും വിവിധവും ആണ്. ഇവർ സ്വീകരിച്ച വാക്യങ്ങൾ നമുക്കു ധൈര്യം നൽകുന്നവയാണ്. ഇവരിൽ ചിലരുടെ പ്രാർത്ഥനാശൈലി ഒന്നു പരിശോധിക്കാം.

### 1. യാക്കോബ് സ്വീകരിച്ച ശൈലി

ഉൽപത്തി പുസ്തകത്തിൽ 32-ാം അധ്യായത്തിൽ 7-ാം വാക്യം ഇപ്രകാരം പറയുന്നു “അപ്പോൾ യാക്കോബ് ഏറ്റവും ഭ്രമിച്ചു ഭയവശനായി'' യിസഹാക്കിന്റെ രണ്ടു പുത്രൻമാരായ ഏശാവും യാക്കോബും ഇരട്ടകൾ ആയിരുന്നെങ്കിലും സ്വഭാവത്തിലും ശരീരഘടനയിലും വളരെ വ്യത്യസ്തത പുലർത്തിയിരുന്നു. ഇവരുടെ അമ്മ റിബേക്കാ ഇവരെ പ്രസവിച്ചപ്പോൾ, യാക്കോബ് ഏശാവിന്റെ കുതികാൽ പിടിച്ചിരുന്നു. ഏശാവ് വിശന്നിരുന്നപ്പോൾ യാക്കോബ് അപ്പവും പയർ പായസവും കൊടുത്തു ജ്യേഷ്ഠാവകാശം കരസ്ഥമാക്കി. കണ്ണു കാണാത്ത അപ്പനെ ജ്യേഷ്ഠന്റെ വിശേഷവസ്ത്രം ധരിച്ചു ചെന്ന് അനുഗ്രഹം എല്ലാം തട്ടിയെടുത്തു. സഹോദരനെ ഭയന്നു തന്റെ അമ്മയുടെ സഹോദരനായ ലാബാന്റെ അരികിലേക്ക് ഓടിപ്പോയി. അനേക വർഷം വേല ചെയ്ത്, ലാബാന്റെ പെൺമക്കളായ ലേയെയും റാഹേ

ലിനെയും ഭാര്യമാരായി സ്വീകരിച്ച് മക്കളെയും ദാസിമാരെയും ദാസൻമാരെയും കന്നുകാലികളെയും മറ്റു സമ്പത്തുകളുമായി പിതൃ ഭവനത്തിലേക്കു തിരിച്ചു. "യാബ്ബോക്ക്" കടവിനടുത്ത് എത്തുന്നതിനു മുൻപേ സഹോദരനുമായി നിരപ്പാകുവാൻ ദൂതൻമാരെ ഏശാവിന്റെ അരികിൽ അയച്ചു. ദൂതൻമാർ മടങ്ങിവന്നു യാക്കോബിനോടു പറഞ്ഞത് നിന്റെ സഹോദരൻ ഏശാവ് നാനൂറ് ആൾക്കാരുമായി നിന്നെ എതിരേൽക്കാൻ വരുന്നു എന്ന വിവരം ആണ്. ഈ സാഹചര്യത്തിൽ ആണ് യാക്കോബ് ഭ്രമിച്ചത്.

ഏശാവ് തന്റെ ആൾക്കാരുമായി വന്ന് ഉപദ്രവിക്കും എന്ന് അവനു തോന്നി. ഏശാവിന് തന്നോടു വിട്ടുമാറാത്ത പക ഉണ്ടായിരിക്കും എന്ന് ആശങ്കപ്പെട്ടു. ഈ അവസ്ഥയിൽ യാക്കോബ് യഹോവയുടെ സന്നിധിയിൽ നടത്തുന്ന പ്രാർത്ഥനയിലെ ഒരു വാക്യം ഇവിടെ പ്രസക്തമാണ്. "ഒരു വടിയോടുകൂടി മാത്രമല്ലോ ഞാൻ ഈ യോർദ്ദാൻ കടന്നത്; ഇപ്പോഴോ ഞാൻ രണ്ടു കൂട്ടമായി തീർന്നിരിക്കുന്നു. എന്റെ സഹോദരനായ യേശാവിന്റെ കയ്യിൽനിന്നും എന്നെ രക്ഷിക്കേണമേ" (ഉൽപത്തി 32:10–11). പിന്നീട് യാക്കോബ് ദൈവദൂതനുമായി വെളുക്കുംവരെ മല്ലുപിടിച്ചു; തന്നെ അനുഗ്രഹിച്ചല്ലാതെ വിടുകയില്ല എന്നു പറഞ്ഞു. അങ്ങനെ യിസ്രായേൽ എന്ന നാമം നേടിയെടുത്തു. ഈ ശൈലിയിൽ ദൈവമുൻപാകെ പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്ത യാക്കോബ് നമ്മുടെ പ്രശ്നഘട്ടങ്ങളിൽ ഒരു ആദർശ പുരുഷനായി തീർന്നതിൽ അതിശയമില്ല.

## 2. ഇയ്യോബ് സ്വീകരിച്ച ശൈലി

സർവസമ്പത്തും നഷ്ടപ്പെട്ടപ്പോൾ യഹോവയോടു നിലവിളിച്ചു ദൈവത്തെ മഹത്വപ്പെടുത്തുന്ന ഊസ് ദേശക്കാരനാണ് ഇയ്യോബ്. വേദപുസ്തകം സാക്ഷീകരിക്കുന്നത്, അവൻ നിഷ്കളങ്കനും നേരുള്ളവനും ദൈവഭക്തനും ദോഷം വിട്ടകന്നവനും ആയിരുന്നു എന്നാണ്. പത്തു മക്കൾ, 7000 ആട്, 3000 ഒട്ടകം, 500 ഏർ കാള, 500 പെൺകഴുത, അളവില്ലാതവണ്ണം ദാസീദാസൻമാർ അവന് ഉണ്ടായിരുന്നു. പുത്രൻമാരുടെ ഭവനത്തിൽ ഓരോ ദിവസവും ഒരുങ്ങുന്ന വിരുന്നിൽ പുത്രിമാരും കൂടിയിരുന്നു. മക്കൾ തെറ്റുകൾ ചെയ്തുകാണും എന്ന് ശങ്കിച്ച് ഇയ്യോബ് യഹോവയ്ക്ക് പാപയാഗം അർപ്പിക്കുമായിരുന്നു.

ഇങ്ങനെയിരിക്കെ സാത്താൻ ദൈവസന്നിധിയിൽ ചെന്നു. ദൈവം സാത്താനോട് അവന്റെ മേൽ ദൃഷ്ടിവച്ചുവോ എന്നു ചോദിക്കുന്നു. നീ അവന്റെ ഭവനത്തിനും സകലത്തിനും വേലി കെട്ടിയിരിക്കുന്നുവല്ലോ എന്ന മറുപടി സാത്താൻ പറഞ്ഞു. അവന്റെ പ്രാണന്റെമേൽ തൊടരുത് എന്ന് ദൈവം ആജ്ഞാപിച്ചു. അതിനെ തുടർന്ന് അഞ്ചു ബാധകൾ വന്ന് അവന്റെ സകലതും നശിപ്പിച്ചു. ഇയ്യോബ് 1:20, 21ൽ

ഇപ്രകാരം എഴുതിയിരിക്കുന്നു. അപ്പോൾ ഇയ്യോബ് എഴുന്നേറ്റ് വസ്ത്രം കീറി തല ചിരച്ചു സാഷ്ടാംഗം വീണ് നമസ്കരിച്ചു: “നഗ്നനായി ഞാൻ എന്റെ അമ്മയുടെ ഗർഭത്തിൽ നിന്നും പുറപ്പെട്ടു വന്നു. നഗ്നനായിത്തന്നെ മടങ്ങിപ്പോകും. യഹോവ തന്നു, യഹോവ എടുത്തു, യാഹോവയുടെ നാമം വാഴ്ത്തപ്പെടുമാറാകട്ടെ എന്നു പറഞ്ഞു.” തല മുതൽ പാദം വരെ ചൊറിചിരങ്ങുകൾ ബാധിച്ചപ്പോൾ ഒരു ഓട്ടിൻകഷണം എടുത്തു തന്നത്താൻ ചുരണ്ടിക്കൊണ്ട് ചാര ത്തിൽ ഇരുന്ന സമയം “നീ ദൈവത്തെ ത്യജിച്ചു പറഞ്ഞു മരിച്ചുക ളയുക” എന്നു ഭാര്യ പരിഹസിച്ചു പറഞ്ഞപ്പോൾ “നാം ദൈവത്തിന്റെ കയ്യിൽ നിന്നു നൻമ കൈക്കൊള്ളുന്നു; തിൻമയും കൈക്കൊള്ള രുതോ” (ഇയ്യോ. 2:10) എന്ന മറുചോദ്യം ആണ് ഇയ്യോബ് പറഞ്ഞത്. പിൽക്കാലത്ത് തന്റെ സ്ഥിതിക്കു ഭേദം വരുത്തി, ദൈവം മുമ്പെ ഉണ്ടാ യതിന്റെ ഇരട്ടിയായി കൊടുത്ത് അനുഗ്രഹിച്ചു. യാതൊരു പിറുപി റുപ്പും കൂടാതെ ദൈവത്തെ മഹത്വപ്പെടുത്തി പിശാചിനെ നാണം കെടുത്തിയ ഇയ്യോബിന്റെ പ്രാർത്ഥനാശൈലിയും വാക്കുകളും കഷ്ടതയിൽ ബലം നൽകുന്നവയാണ്.

### 3. ദാവീദ് സ്വീകരിച്ച ശൈലി

തെറ്റു ചെയ്ത് അനുതപിക്കുന്ന ദാവീദിനെ 2 ശമുവേൽ 12 ന്റെ 13 മുതൽ 16 വരെ വാക്യങ്ങളിൽ കാണാം. ഒരുനാൾ സന്ധ്യാസമ യത്തു രാജധാനിയുടെ മാളികമുകളിൽ ഉലാത്തുന്ന സമയം ഹിത്യ നായ ഊരിയാവിന്റെ ഭാര്യ ബത്ത് ശേബാ കുളിക്കുന്നതു കണ്ടു, അവളെ ദാവീദ് വിളിച്ചുവരുത്തി അവളുമായി ശയിച്ചു. അവൾ ഗർഭം ധരിച്ച ഈ സംഭവം മറച്ചുവയ്ക്കാനായി ദാവീദ് ഊരിയാവിനെ യുദ്ധ മുഖത്തുനിന്നു വരുത്തിച്ച് ഭാര്യയുമായി ശയിക്കുവാനുള്ള സാഹചര്യം ഒരുക്കുവാൻ ശ്രമിക്കുന്നുവെങ്കിലും അവയൊക്കെ ന്ഷ്ഫലമാകുന്നു. അവളോട് മോഹം തോന്നിയതിനാൽ ഊരിയാവിനെ കൊല്ലുന്നതിന് പട കഠിനമായിരിക്കുന്ന സമയത്ത് അവനെ മുന്നിൽ നിർത്തി. അവൻ വെട്ടേറ്റ് മരിക്കത്തക്കവണ്ണം പ്രവർത്തിക്കുവാൻ പടനായകന് ഒരു കത്ത് ഊരിയാവു വശം തന്നെ ദാവീദ് കൊടുത്തുവിട്ടു. അപ്രകാരം ഊരിയാവ് കൊല്ലപ്പെട്ടു. നാഥാൻ പ്രവാചകന് ദൈവാത്മാവിൽ ഇതു വെളിപ്പെട്ടു ദാവീദിന്റെ മുമ്പാകെ ചെന്നു, ധനവാനായ ഒരുവൻ ദരി ദ്രന്റെ ഒരാടിനെ പിടിച്ചു കൊന്നു, പാകം ചെയ്തു വിരുന്നുകാർക്ക് കൊടുത്ത ഉപമ പറഞ്ഞു ദാവീദ് കരുണ ഇല്ലാത്തവൻ എന്നു സമർത്ഥിച്ചു. 2 ശമുവേൽ 12:13 ൽ ഇപ്രകാരം ദാവീദ് നാഥാനോടു പറയുന്നു ‘‘ഞാൻ യഹോവയോട് പാപം ചെയ്തിരിക്കുന്നു’’ ദാവീദ് അകത്തു കടന്ന് ഉപവസിക്കുകയും രാത്രി മുഴുവനും നിലത്തു കിട ക്കുകയും ചെയ്തു. 51-ാം സങ്കീർത്തനം ഇപ്രകാരം ചമയപ്പെട്ടതു ദാവീദിന്റെ പശ്ചാത്താപത്താലാണ്. “ദൈവമേ നിന്റെ ദയയ്ക്കു തക്ക വണ്ണം എന്നോട് കൃപ ഉണ്ടാകേണമേ; നിന്റെ കരുണയുടെ ബഹുത്വ

പ്രകാരം എന്റെ ലംഘനങ്ങളെ മായിച്ചുകളയേണമേ" എന്നു തുടങ്ങുന്ന ഈ സങ്കീർത്തനം അനേക ക്രിസ്തീയ സഭകൾക്ക് പ്രാർത്ഥനകൾക്കും ധ്യാനങ്ങൾക്കും സ്വീകാര്യമായതും ബലമേറിയതുമായ ജീവന്റെ വചനങ്ങളുമായിത്തീർന്നു. ഈ രീതിയിൽ ഉള്ള പ്രാർത്ഥന അനുതപിക്കുന്ന പാപികൾക്ക് മോചനം നൽകുവാൻ ഇടവരുത്തുന്നതാണ്.

## 5. ദാനിയേൽ സ്വീകരിച്ച ശൈലി

ദാനിയേലിന്റെ പ്രവാസകാലത്തെ ഒരു ഘട്ടമാണ് ഇവിടെ പ്രതിപാദനവിഷയം ആക്കുന്നത്. ദാര്യാവേശ് രാജാവ് ബാബിലോൺ ദേശത്തിന്റെ രാജാവായി ഇരിക്കുന്ന കാലത്തു ദാനിയേൽ ഉൽകൃഷ്ടമാനസൻ ആയതുകൊണ്ട് അധ്യക്ഷൻമാരിലും പ്രധാന ദേശാധിപതിമാരിലും വിശിഷ്ടനായി വിളങ്ങി (ദാനിയേൽ 6:3). ദേശാധിപതികൾ അവനിൽ കുറ്റം ഒന്നും കണ്ടെത്തിയില്ല. ദാനിയേലിനോട് അസൂയ പൂണ്ട മറ്റ് അധ്യക്ഷൻമാരും ദേശാധിപതികളും രാജാവിനെക്കൊണ്ട് സമ്മതിപ്പിച്ച് ഒരു രേഖയും വിരോധ കൽപനയും ഉണ്ടാക്കിയെടുത്തു. മുപ്പതു ദിവസത്തേക്ക് രാജാവിനോട് അല്ലാതെ യാതൊരുവനോടും അപേക്ഷിച്ചാൽ കൊല്ലണം എന്നായിരുന്നു കൽപന. എന്നാൽ ദാനിയേൽ 6:10 ൽ ഇപ്രകാരം പറയുന്നു "എന്നാൽ രേഖ എഴുതിയിരിക്കുന്നു എന്ന് ദാനിയേൽ അറിഞ്ഞപ്പോൾ അവൻ വീട്ടിൽ ചെന്ന് അവന്റെ മാളികമുറിയുടെ കിളിവാതിൽ യരുശലേമിനു നേരെ തുറന്നിരുന്നു. താൻ മുൻപെ ചെയ്തുവന്നതുപോലെ ദിവസവും മൂന്നു പ്രാവശ്യം മുട്ടുകുത്തി തന്റെ ദൈവത്തിന്റെ സന്നിധിയിൽ പ്രാർത്ഥിച്ചു സ്തോത്രം ചെയ്തു." ഈ രീതിയിൽ ഉള്ള പ്രാർത്ഥന ദാര്യാവേശ് രാജാവിന്റെ അധ്യക്ഷൻമാർക്ക് അസ്വസ്ഥത ഉണ്ടാക്കി അവർ രാജാവിനെക്കൊണ്ട് ദാനിയെലിനെ സിംഹക്കുഴിയിൽ ഇടീച്ചു. ദൈവദൂതൻമാരാൽ സിംഹങ്ങളുടെ വായ് അടച്ചുകളഞ്ഞു. ഈ രാജാവ് തന്നെ ദാനിയേലിനോടു സംസാരിച്ചു നീ ഇടവിടാതെ സേവിച്ചുവരുന്ന ദൈവം നിന്നെ രക്ഷിക്കും എന്നു പറഞ്ഞു. ദാനിയേലിന്റെ ഈ മുട്ടുകുത്തി ഇരുന്നുള്ള പ്രാർത്ഥനാ രീതി നമുക്കു ബലം നൽകുന്നതാണ്.

## 6. കനാന്യ സ്ത്രീ സ്വീകരിച്ച ശൈലി

ഭൂതോപദ്രവം ഏറ്റ മകൾക്കുവേണ്ടി കനാന്യ സ്ത്രീ (മത്തായി 15:22) ഇപ്രകാരം യേശുവിനോട് അപേക്ഷിക്കുന്നു. കർത്താവേ, ദാവീദുപുത്രാ, എന്നോട് കരുണ തോന്നേണമെ; എന്റെ മകൾക്ക് ഭൂതോപദ്രവം കഠിനമായിരിക്കുന്നു എന്ന് നിലവിളിച്ചു പറഞ്ഞു. കർത്താവ് ഒരു വാക്കും പറഞ്ഞില്ല. അവൾ നമ്മുടെ പിന്നാലെ നിലവിളിച്ചുകൊണ്ടു വരുന്നു എന്ന് ശിഷ്യൻമാർ യേശുവിനോട് പറഞ്ഞു.

കർത്താവേ, എന്നെ സഹായിക്കേണമെ എന്നവൾ വീണ്ടും ഇരന്ന് കേണ് അപേക്ഷിക്കുന്നു. മക്കളുടെ അപ്പം എടുത്തു നായ്ക്കുട്ടികൾക്ക് കൊടുക്കുന്നതു നന്നല്ല എന്ന് യേശു പറഞ്ഞു. ഉവ്വ് കർത്താവേ നായ് ക്കുട്ടികളും ഉടയവരുടെ മേശയിൽ നിന്നും വീഴുന്ന നുറുങ്ങുകൾ തിന്നുന്നുണ്ടല്ലോ എന്ന് അവൾ മറുപടി പറഞ്ഞു. ഒരുവിധത്തിൽ പറഞ്ഞാൽ അവളെ കർത്താവ് നായേ എന്നു വിളിക്കുകയല്ലായിരു ന്നോ. അവൾ മറുപടി പറഞ്ഞതും അതെ എന്നാണ്. നിന്റെ വിശ്വാസം വലിയത്; നിന്റെ ഇഷ്ടംപോലെ ഭവിക്കട്ടെ എന്നു യേശു കൽപ്പിച്ചു. ആ നാഴികയിൽ തന്നെ അവളുടെ മകൾക്ക് സൗഖ്യം വന്നു. നിലവി ളിച്ച് ഇരക്കുന്നതിനും പുറകെ നടന്നു യാചിക്കുന്നതിനും നായുടെ സ്ഥാനം സ്വീകരിക്കുന്നതിനും അവൾ തയാറായി. അവളുടെ പ്രവൃത്തിയും വിശ്വാസവും നമുക്കും ബലം നൽകുന്നു. അഭിമാനം നഷ്ടപ്പെടുത്തി മടുത്തുപോകാതെ പ്രാർത്ഥിക്കുന്ന, യാചിക്കുന്ന ഒരു ശൈലി അവൾ സ്വീകരിച്ചു. വേദപുസ്തകത്തിലെ സംഭവങ്ങൾ നമ്മുടെ ജീവിതത്തിലെ പ്രതിസന്ധികളിൽ ആശ്വാസം അരുളുന്നവ യാണ്.

12

# പ്രാണനുവേണ്ടി ചെയ്ത ഉപകാരം

**സ**ങ്കീർത്തനക്കാരൻ ഇപ്രകാരം പറയുന്നു ''സകല ഭക്തൻമാരു മായുള്ളോരെ, വന്നു കേൾപ്പിൻ; അവൻ എന്റെ പ്രാണനുവേണ്ടി ചെയ്തതു ഞാൻ വിവരിക്കാം" (66:16). ഈ വാക്യത്തിന്റെ ചുവടു പിടിച്ചു ചെറിയ മാറ്റത്തോടെ ഞാൻ പറയട്ടെ. "സകല ഭൂവാസികളും ഭക്തൻമാരുമായുള്ളോരെ വന്നു കേൾപ്പിൻ യഹോവ എന്റെ ഭാര്യ യുടെ പ്രാണനുവേണ്ടി ചെയ്തത് ഇനിയും ഞാൻ വിവരിക്കാം." 2009 ജനുവരി വരെ ഏതാണ്ട് 42 കീമോ ചെയ്തു കഴിഞ്ഞിരുന്നു. 16-1-2009 ൽ പെട്ടെന്നു ശരീരമാസകലവും പ്രത്യേകിച്ച് വയറ്റിലും അതികഠിന മായ വേദന അനുഭവപ്പെടുവാൻ തുടങ്ങി. ദിവസം ചെല്ലുംതോറും വേദനയുടെ കാഠിന്യം കൂടി വന്നു. ഡോക്ടറെ കാണുവാൻ ഉപദേ ശിച്ചിരുന്നു എങ്കിലും കഴിവതും അത് ഒഴിവാക്കുന്നതിനുവേണ്ടി പല തടസ്സങ്ങളും അവൾ പറഞ്ഞുകൊണ്ടിരുന്നു. ഹോസ്പിറ്റലിൽ ആക്കി യാൽ എന്റെയും മകന്റെയും തൊഴിലിനെ ബാധിക്കും എന്ന ആശങ്ക അവളെ വല്ലാതെ അലട്ടിയിരുന്നു. ബോംബെയിൽ ജോലി ചെയ്തി രുന്ന മകളും മരുമകനും പലതവണ ശുശ്രൂഷയുടെ ഭാഗമായി വന്നും പോയും ഇരുന്നു.

മകനും മകളും വീട്ടിൽ ഇല്ലാതിരുന്ന ഒരു ദിവസം രാത്രി പതി നൊന്നു മണിയോടുകൂടി അവൾക്ക് കഠിനമായ വേദന ഉണ്ടാകുവാൻ തുടങ്ങി. ഡോക്ടറെ ഫോണിൽ ബന്ധപ്പെടുന്നതു കർശനമായി ഗേളി വിലക്കി. സാധാരണ അങ്ങനെ ചെയ്യാത്ത കാര്യമാണ്. കട്ടിലിൽ നിന്ന് എണീക്കുകയും നടക്കുകയും കിടക്കുകയും തുടർച്ചയായി ചെയ്തു കൊണ്ടിരുന്നു. അടച്ചിരുന്ന കിടക്കമുറി പോലും തുറക്കുന്നതിന് അനു വദിച്ചില്ല. പൊതുവെ ഒരു ദേഷ്യഭാവം പ്രവൃത്തിയിലും മുഖത്തും പ്രകടമായിരുന്നു. പല രീതിയിൽ ഉള്ള അസ്വസ്ഥതകൾ കാണിക്കു വാൻ തുടങ്ങി. ചില സമയത്തു മുറിയിലെ വലിയ കണ്ണാടിയിൽ നോക്കി എന്തൊക്കെയോ പിറുപിറുത്തു പറയുന്നു. കട്ടിലിൽ വന്നു കിടന്നു പരിഹാസച്ചിരിയിൽ ആരോടോ പറഞ്ഞു. "നീ എന്തിനാണ് എന്നെ നോക്കി കൈകെട്ടി ചിരിച്ചുകൊണ്ട് നിൽക്കുന്നത്; അവർ എന്നെ കൊണ്ടുപോകട്ടെ. നിനക്ക് എന്നെ വേണ്ടായോ?" തുടർന്ന് ഏങ്ങി ഏങ്ങി കരയുവാൻ തുടങ്ങി. വീണ്ടും തുടർന്നു "നീ എന്റെ

ശരീരത്തിന്റെ അവസ്ഥ കണ്ടില്ലേ! അനേകം തവണ ഞാൻ നിന്നോട് അപേക്ഷിച്ചു! ഞാൻ കാലുപിടിച്ചു! എന്നെ നിനക്ക് വേണ്ട, അവർ എന്നെ കൊണ്ടുപോകട്ടെ" എന്നിട്ട് എന്റെ നേരെ തിരിഞ്ഞു നിരാശയിൽ പറഞ്ഞു. "നിങ്ങൾ എന്തിനാണ് എന്നെ ചികിൽസിക്കുന്നത്. യാതൊരു പ്രയോജനവും ഇല്ല."

യഥാർഥത്തിൽ എനിക്കു ഭയവും വിറയലും പിടിച്ചു. പ്രാർത്ഥിക്കുന്നതിനുള്ള ഏകാഗ്രത നഷ്ടമായി. മരണവെപ്രാള സമയത്തു കാണിക്കുന്ന ലക്ഷണങ്ങൾ ഇങ്ങനെയാണ് എന്നു ഞാൻ കരുതി. ദൈവത്തിൽ ഉള്ള അവളുടെ ആശ്രയം വിട്ടുപോയോ എന്നു സംശയിച്ചു. ഏതാണ്ട് ആറു വർഷക്കാലം ദൈവസന്നിധിയിൽ നിന്നു മാറാതെ വേദനകളും പ്രയാസങ്ങളും സന്തോഷങ്ങളും പങ്കിട്ടുപോന്നത് ഒന്നാകെ ഒരുനിമിഷം തകിടംമറിഞ്ഞോ എന്നു ഞാൻ ശങ്കിച്ചു. യഥാർത്ഥത്തിൽ അതു പിശാചിന്റെ തന്ത്രമാണെന്നു തിരിച്ചറിയുവാൻ സാധിച്ചു. കർത്താവിലുള്ള അവളുടെ ആശ്രയബോധം നഷ്ടമായി എന്നു മനസ്സിലായി. സംശയം ജനിപ്പിച്ചു വിശ്വാസം നഷ്ടപ്പെടുത്തുന്നതു പിശാചിന്റെ തന്ത്രം ആണ്. അടച്ചിട്ട മുറിയിൽ പിശാചിന്റെ നേരിട്ടുള്ള വേട്ട ഞാൻ കണ്ടു. ആ രാത്രിയിൽ ഗേളിയുടെ മുഖഭാവം പാടെ മാറിയിരുന്നു. കരുവാളിച്ച കറുത്ത മുഖം, പ്രതീക്ഷ അറ്റ കണ്ണുകൾ, ഈ ഭാവം ഇന്നും എന്റെ മുന്നിൽ മിന്നിമറയുന്നു. ഞാൻ പ്രാർത്ഥിക്കുവാൻ തുടങ്ങിയപ്പോൾ പെട്ടെന്ന് എന്റെ കൺമുമ്പിൽ എത്തിയ വേദഭാഗം "പേടിക്കേണ്ട; നമ്മോടുകൂടെയുള്ളവർ അവരോടുകൂടെയുള്ളവരെക്കാൾ അധികം" ആണ് (2 രാജ. 6:16).

ഏലീശാ പ്രവാചകന്റെ കാലത്ത് ജാതികളുടെ രാജാവായ ആരാം രാജാവ് യിസ്രായേലിനോട് യുദ്ധം ഉണ്ടായി. ദൈവപുരുഷനായ ഏലീശാ പറഞ്ഞതും പ്രബോധിപ്പിച്ചിരുന്നതുമായ രീതിയിൽ യിസ്രായേൽ രാജാവ് അനുസരിച്ച് പ്രവർത്തിച്ചപ്പോൾ ആരാം രാജാവിന്റെ ആക്രമണത്തിൽനിന്നു പലതവണ രക്ഷപ്രാപിച്ചു. ദേഷ്യംപൂണ്ട ആരാം രാജാവ് തന്റെ ഭൃത്യൻമാരെയും ഉപദേഷ്ടാക്കളെയും കൊട്ടാരത്തിൽ വിളിച്ചുവരുത്തി. നമ്മുടെ പക്ഷത്തുള്ള ആരോ യിസ്രായേൽ രാജാവിന് രക്ഷപ്പെടുവാൻ രഹസ്യമായി അറിവുകൊടുക്കുന്നു എന്നു സംശയിച്ചു പറഞ്ഞു. അവന്റെ ഭൃത്യൻമാരിലൊരാൾ യജമാനനേ നീ ശയനഗൃഹത്തിൽ സംസാരിക്കുന്ന വാക്കുകൾ യിസ്രായേലിലെ പ്രവാചകനായ എലീശാ യിസ്രായേൽ രാജാവിനെ അറിയിക്കുന്നു എന്നു പറഞ്ഞു. ഏലീശാ ഇരിക്കുന്നിടം അന്വേഷിച്ച് അവനെ പിടിപ്പാൻ ആരാം രാജാവ് കൽപന പുറപ്പെടുവിച്ചു. അവൻ 'ദോനിൽ' ഉണ്ടെന്ന് അറിവു ലഭിച്ചിടത്തേക്ക് ശക്തിയുള്ള സൈന്യത്തെ കുതിരകളും രഥങ്ങളുമായി അയച്ചു, പട്ടണം വളഞ്ഞു. ദൈവപുരുഷന്റെ ബാല്യക്കാരൻ രാവിലെ എഴുന്നേറ്റ് പുറത്തിറങ്ങിയപ്പോൾ ശത്രുസൈന്യം വളഞ്ഞിരിക്കുന്നതു കണ്ടു; അയ്യോ യജമാനനേ! നാം എന്തു ചെയ്യും

എന്ന് ആശങ്കപൂണ്ട് പറഞ്ഞപ്പോൾ നമ്മോടു കൂടെയുള്ളവർ അവരോടുകൂടെയുള്ളവരെക്കാൾ അധികം എന്ന് ഏലീശാ പറഞ്ഞു. അതിനുശേഷം ഏലീശാ യഹോവയോട്, ബാല്യക്കാരൻ കാണത്തക്കവണ്ണം അവന്റെ കണ്ണു തുറക്കേണം എന്നു പ്രാർത്ഥിച്ചു. ഏലീശായുടെ ചുറ്റും യഹോവയുടെ അഗ്നിമയമായ കുതിരകളും രഥങ്ങളും കൊണ്ട് മല നിറഞ്ഞിരിക്കുന്നതു ബാല്യക്കാരൻ കണ്ടു.

ഇപ്രകാരം കർത്താവേ ബലമുള്ള സൈന്യത്തെ എന്റെയും ഗേളിയുടെയും കാവലിനു അയയ്ക്കേണമേയെന്നു പ്രാർത്ഥിച്ചു. ആ രാത്രിയിൽ തുടർന്നുള്ള പൈശാചിക വേട്ടയിൽനിന്നു കർത്താവ് അവൾക്ക് സംരക്ഷണം നൽകി. ഗേളി ഗാഢമായ ഉറക്കത്തിലേക്കു നീങ്ങി.

ചില പ്രതികൂല സാഹചര്യങ്ങളിൽ നമ്മുടെ ഉൾക്കണ്ണു തുറന്നു തന്നു ദൈവത്തിന്റെ ഭുജവും ബലവും കരുതലും നമ്മെ നേരിട്ടു കാണിക്കും. പിറ്റേദിവസം രാവിലെ മക്കളെ വിളിച്ചു ഗേളിയുടെ അവസ്ഥ വിവരിച്ചു പറഞ്ഞു. പിറ്റേദിവസം വീണ്ടും വേദനയുടെ ആരംഭം കണ്ടപ്പോൾ എന്റെ കുടുംബത്തെ സ്നേഹിക്കുന്ന പല ക്രിസ്തീയ ദാസൻമാരെയും വിളിച്ചു വിവരങ്ങൾ നൽകി. അവരോട് പ്രത്യേകം പ്രാർത്ഥിക്കുവാൻ അഭ്യർത്ഥിച്ചു. കത്തോലിക്കാ സഭയിലെ കാഞ്ഞിരപ്പള്ളിക്കാരൻ ബ്രദർ രാജുവിനെ (ഇദ്ദേഹത്തെ ഞാൻ ഇതുവരെയും കണ്ടിട്ടില്ല) പ്രാർത്ഥിക്കുന്നതിനു വേണ്ടി വിളിച്ചു. കൂട്ടുകാരനായ ലാൽ ജോർജ് വക്കീൽ തന്ന നമ്പറിൽ ആണ് വിളിച്ചത്. സാധാരണ വിളിച്ചാൽ ഉടൻ കിട്ടുക പ്രയാസമായിരുന്നു. എങ്കിലും അന്നു വിളിച്ച ഉടൻ കിട്ടി. ഞാൻ സ്വയം പരിചയപ്പെടുത്തി. കാര്യങ്ങൾ ബോധ്യപ്പെടുത്തി പ്രാർത്ഥിക്കണം എന്ന് അപേക്ഷിച്ചു. ഞാൻ ആ ദൈവദാസനെ വിളിക്കുമ്പോൾ വക്കീൽ സുഹൃത്ത് അദ്ദേഹത്തിനരികിൽ ഉണ്ടായിരുന്നു.

ഗേളിയുമായി ദൈവദാസൻ സംസാരിക്കുവാൻ ദൈവം ഇടയാക്കി. ഫോണിൽക്കൂടി പ്രാർത്ഥിക്കുകയും എത്രയും പെട്ടെന്ന് കുമ്പസാരിച്ചു കുർബാന കൊള്ളണമെന്ന് ഉപദേശിക്കുകയും നിർബന്ധിക്കുകയും ചെയ്തു. ക്ഷീണാവസ്ഥയിൽ ആയിരുന്നു എങ്കിലും ആ രാത്രിയിൽ തന്നെ വികാരി ഫിലിപ്പച്ചന്റെ അരികിൽ പോയി കുമ്പസാരിച്ചു. കുമ്പസാരമധ്യേ അവൾക്ക് തൈലാഭിഷേകം നടത്തണമെന്ന് ആഗ്രഹം അറിയിച്ചു. പിറ്റെദിവസം (17-1-2009) ശനിയാഴ്ച ദിവ്യാരാധന ഉണ്ടായിരുന്നതിനാൽ അന്നുതന്നെ തൈലാഭിഷേകം നടത്തി കുർബാന സ്വീകരിക്കുന്നതിന് ദൈവം ഇടയാക്കി. ഗേളി സ്വന്തം സഹോദരിമാരെപ്പോലെ കരുതുന്ന മോളി, സൂസൻ, സിന്ധു എന്നിവരുടെ സാമീപ്യം, അവൾ ആഗ്രഹിച്ചപ്രകാരം അവരും സന്നിഹിതരായിരുന്നു. തുടർന്നു സൗഖ്യത്തിന്റെ ലക്ഷണം കണ്ടുതുടങ്ങി. തലേരാത്രിയിൽ അവൾ കണ്ട കാര്യം എന്നോടു വിശദീകരിച്ചത് ഇപ്രകാരം ആണ്: ഏതോ ദുഷ്ടശക്തികൾ എന്നെ കൊണ്ടുപോകുവാൻ വന്നുനിൽക്കുന്നതു കണ്ടു. ആ സമയത്ത് കർത്താവായ യേശു തമ്പു

രാൻ ഒന്നും ഉരിയാടാതെ കയ്യുംകെട്ടി നിൽക്കുന്നതായി തോന്നി. എന്റെ സങ്കടം ഞാൻ കർത്താവിനോട് പറഞ്ഞു അവളുടെ വിശദീകരണം എന്നെ ചിന്തിപ്പിച്ചു. നിങ്ങളിൽ ദീനമായി കിടക്കുന്നവൻ സഭയിലെ മൂപ്പൻമാരെ വരുത്തട്ടെ. അവർ കർത്താവിന്റെ നാമത്തിൽ അവനെ എണ്ണപൂശി അവനു വേണ്ടി പ്രാർത്ഥിക്കട്ടെ എന്നു യാക്കോബിന്റെ ലേഖനം 5:14 ൽ പറഞ്ഞ പ്രകാരം ഫിലിപ്പച്ചൻ ആ ശുശ്രൂഷ നടത്തി.

വിശ്വാസത്തോടെയുള്ള പ്രാർത്ഥന ദീനക്കാരെ രക്ഷിക്കും, കർത്താവ് അവനെ എഴുന്നേൽപ്പിക്കും. എന്നാൽ നിങ്ങൾക്ക് രോഗശാന്തി വരേണ്ടതിന് തമ്മിൽ പാപങ്ങളെ ഏറ്റുപറഞ്ഞ് ഒരുവനുവേണ്ടി ഒരുവൻ പ്രാർത്ഥിപ്പിൻ. നീതിമാൻമാരുടെ ശ്രദ്ധയോടെയുള്ള പ്രാർത്ഥന വളരെ ഫലിക്കും (യാക്കോ. 5:14,15). കർത്താവിന്റെ നാമത്തിൽ മൂപ്പൻമാരെ വരുത്തി എണ്ണപൂശി രോഗികൾക്കുവേണ്ടി പ്രാർത്ഥിക്കുവിൻ എന്നാണ് വാക്യം നിർദ്ദേശിക്കുന്നത്. രോഗി ചെയ്യേണ്ട രണ്ടു കാര്യങ്ങളിൽ ഒന്ന് സഭയിലെ മൂപ്പൻമാരെ വരുത്തണം, രണ്ട്, പാപം ചെയ്തിട്ടുണ്ടെങ്കിൽ അത് ഏറ്റുപറയണം. രോഗിക്കു വേണ്ടി മൂപ്പൻമാർ ചെയ്യേണ്ട നാലു കാര്യങ്ങൾ ഉണ്ട് (1) രോഗിക്കു വേണ്ടി പ്രാർത്ഥിക്കണം (2) വിശ്വാസത്തോടെ പ്രാർത്ഥിക്കണം. (3) രോഗിയെ എണ്ണപൂശണം (4) കർത്താവിന്റെ നാമത്തിൽ പ്രാർത്ഥിക്കണം.

ഈ കാര്യത്തിന്റെ ചരിത്രപശ്ചാത്തലം വളരെ ശ്രേഷ്ഠമാണ്. എണ്ണ എന്നു ഉദ്ദേശിക്കുന്നത് വേദപുസ്തകാടിസ്ഥാനത്തിൽ ഒലിവെണ്ണയാണ്. പരിശുദ്ധാത്മാവിനാൽ ദൈവം രോഗസൗഖ്യം നൽകുന്നതിനുള്ള ഒരു സാദൃശ്യമാണ് എണ്ണപുരട്ടൽ. ഇത്തരം എണ്ണ ദേഹത്തു പുരട്ടുവാനും മുറിവുകൾക്ക് സൗഖ്യം ലഭിക്കുവാനും തങ്ങളുടെ യാത്രയിൽ എല്ലാം യഹൂദൻമാരും കൊണ്ടുപോകുന്നത് ഒരു പതിവാണ്. നല്ല ശമര്യക്കാരന്റെ ഉപമയിൽ എണ്ണയും വീഞ്ഞും പകർന്ന് മുറിവുകളെ കെട്ടിയതായി ലൂക്കോ. 10:34 ൽ വർണ്ണിക്കുന്നു. അപ്പസ്തോലിക സഭകളിലെ വിശ്വാസികൾക്കിടയിൽ അന്ത്യകൂദാശ എന്നു പേടിപ്പെടുത്തുന്ന ഒരു മറുപേർ തൈലാഭിഷേകത്തിന് ഉണ്ട്. യഥാർത്ഥത്തിൽ ഇതു സൗഖ്യദാന ശുശ്രൂഷയാണ്. ഇതിനു തൈലലേപന ശുശ്രൂഷ എന്നും പറയുന്നു. അനേകം രോഗികൾ ഇതിനാൽ സൗഖ്യം പ്രാപിച്ചതായി സാക്ഷ്യം നൽകുന്നുണ്ട്. ഇതിനാൽ വിശ്വസിക്കുന്ന ഏവർക്കും രോഗസൗഖ്യവും പാപമോചനവും ഒരുപോലെ സംഭവിക്കുന്നു. പ്രാർത്ഥനയിലൂടെ ശാരീരിക രോഗശാന്തി ആദ്യമായി ലഭിച്ചത് അബീമേലേക്കിനും അവന്റെ ഭാര്യമാർക്കും ദാസിമാർക്കും വേണ്ടി അബ്രഹാം പ്രാർത്ഥിച്ചപ്പോൾ ആണ്. അവർക്കെല്ലാം സൗഖ്യം ലഭിച്ചു. സ്ത്രീകൾ അതുമൂലം പ്രസവിച്ചതായി ഉൽപത്തി 20:17 ൽ പറയുന്നു. പാപത്തിൽ നിന്നും രോഗത്തിൽ നിന്നും വിടുതൽ നൽകുന്നവൻ ക്രിസ്തുവാണ് എന്ന വിശ്വാസം മുറുകെ പിടിക്കുവാൻ നമ്മെ പ്രാപ്തരാക്കട്ടെ.

13

# ഭക്തന്റെ ആഗ്രഹം സാധിച്ചുകൊടുക്കും

**2**009 ഏപ്രിൽ – മെയ് മാസങ്ങളിൽ ഗേളിയുടെ വയറ്റിൽ ആദ്യമായി ഫ്ളുയിഡ് കെട്ടുന്ന അവസ്ഥ വന്നു. അതുകൊണ്ട് ഹോസ്പിറ്റലിൽ ഏകദേശം ഇരുപതു ദിവസം കഴിയേണ്ടതായി വന്നു. വയറ്റിൽ നിന്നും ഫ്ളൂയിഡ് എടുത്തുമാറ്റണമെന്നു ഡോ. ഗംഗാധരൻ നിർദ്ദേശിച്ചു. ഫ്ളൂയിഡ് എടുക്കുന്ന ദിവസം തന്നെ പള്ളി വികാരി ആയിരുന്ന ഫിലിപ്പച്ചൻ, ഗേളിയുടെ ആഗ്രഹപ്രകാരം ഹോസ്പിറ്റലിൽ എത്തി കുർബാന കൊടുത്തു. ഗേളി അതു സ്തോത്രത്തോടെ സ്വീകരിക്കുകയും ചെയ്തു. അതിനു ശേഷം രണ്ടുമൂന്നു തവണകളിലായി വയറ്റിൽ നിന്നു ഫ്ളൂയിഡ് ടാപ്പ് ചെയ്ത് എടുത്തു. ഡോ. ഗംഗാധരൻ എന്നോടും മകനോടും ഗേളിയുടെ രോഗാവസ്ഥ വഷളായിക്കൊണ്ടിരിക്കുന്നു എന്ന് രഹസ്യമായി അറിയിച്ചു. അനേകം ആൾക്കാർ അവളെ വന്നു കാണുന്നതിന് അനുവാദം ചോദിച്ചു. ഒസ്താത്തിയോസ് തിരുമേനി, ക്രിസോസ്റ്റമോസ് തിരുമേനി, ഫാ. അലക്സാണ്ടർ എബ്രഹാം (അപ്പു അച്ചൻ) എന്നിവർ ഹോസ്പിറ്റലിൽ വന്നു ഗേളിയെ കണ്ടു. ഇവർ മൂന്നു പേരും അനേക വർഷങ്ങൾ ആയി എന്റെയും കുടുംബത്തിന്റെയും ആത്മീയ ഉപദേശകരും അഭ്യുദയകാംക്ഷികളും ആണ്. അതുപോലെ വിവിധ സഭകളിലെ ദൈവദാസൻമാരും വന്നു പ്രാർത്ഥിച്ചു.

തിരുവല്ലായിലും കൊല്ലകടവിലും ഉള്ള ബന്ധുമിത്രാദികൾ പ്രത്യേകം കാണുവാൻ നിർബന്ധം കാട്ടി. തിരുവല്ലയിൽ എന്റെ കുടുംബാംഗങ്ങളും കൊല്ലകടവിൽ ഗേളിയുടെ കുടുംബാംഗങ്ങളുമാണ് കൂടുതലുള്ളത്. ഇവരുടെ ആഗ്രഹം ഗേളിയോട് അറിയിച്ചപ്പോൾ നമ്മൾ അവരെ “അവിടെ ചെന്ന് കണ്ടുകൊള്ളാം” എന്നു പറയുവാൻ അവൾ ഉപദേശിച്ചു. എന്നോട് ചോദിച്ചവരോടെല്ലാം ഞാൻ ഇപ്രകാരം മറുപടി പറഞ്ഞു. അതിനാൽ പലർക്കും ഗേളിയുടെ രോഗാവസ്ഥ അതികഠിനമല്ല എന്ന തോന്നൽ ഉണ്ടായി. അപ്രകാരം വരുത്തിത്തീർക്കാനും സാധിച്ചു. ഇവരെയൊക്കെ ‘ചെന്ന്’ കാണുവാൻ സാധിക്കും എന്ന് സ്വപ്നത്തിൽപോലും ബലഹീനനായ ഞാൻ കരു

തിയിരുന്നില്ല. എന്നാൽ വിശ്വാസത്താൽ അതു ഭാവനയിൽ ഗേളി കണ്ട് ദൈവത്തോട് അപേക്ഷിച്ചിരുന്നതായി പിൽക്കാല അനുഭവത്തിൽനിന്ന് എനിക്കു മനസ്സിലായി. സ്തോത്രത്തോടെ പറയട്ടെ; ഗേളിക്ക് അപ്പോൾ കീമോ എടുക്കുവാൻ തുടങ്ങിയിരുന്നു. വഷളായിരുന്ന രോഗാവസ്ഥയിൽ നിന്നു ദൈവം വളരെ കുറവു തന്നു തുടങ്ങി. വീണ്ടും അവൾ ആരോഗ്യവതിയായി. ഹോസ്പിറ്റലിൽ നിന്നു തിരിച്ച് വീട്ടിൽ എത്തി. ദൈവം അവളുടെ ഭാവനയിൽ കണ്ടു പ്രാർത്ഥിച്ച കാര്യം മാനിച്ചു തന്നു. തിരുവല്ലയിൽ ഓഗസ്റ്റ് മാസം 23-ാം തീയതി എന്റെ കുടുംബത്തിലെ എന്റെ കസിൻ അനിയൻ കുഞ്ഞിന്റെ മകൻ അനീഷിന്റെ വിവാഹത്തിലും വിരുന്നിലും ഞങ്ങൾ പങ്കുകൊണ്ടു. പിന്നെ കറ്റാനത്തു വച്ച് ഒക്ടോബർ മൂന്നിന് ഗേളിയുടെ ഏക അനുജത്തിയുടെ മകൾ അശ്വതിയുടെ വിവാഹത്തിലും വിരുന്നിനും ഞങ്ങൾ പങ്കെടുത്തു. എല്ലാ ബന്ധുമിത്രാദികളെയും കാണുന്നതിനും സ്നേഹവാൽസല്യം പങ്കുവയ്ക്കുന്നതിനും ദൈവം ഇടനൽകി. തന്റെ ഭക്തൻമാരുടെ ആഗ്രഹം ദൈവം സാധിച്ചുകൊടുക്കും എന്ന് സങ്കീർത്തനക്കാരൻ ഇപ്രകാരം പറയുന്നു.

> "യഹോവ, തന്നെ വിളിച്ചപേക്ഷിക്കുന്ന ഏവർക്കും,
> സത്യമായി തന്നെ വിളിച്ചപേക്ഷിക്കുന്ന ഏവർക്കും
> സമീപസ്ഥൻ ആകുന്നു. തന്റെ ഭക്തൻമാരുടെ
> ആഗ്രഹം അവൻ സാധിപ്പിക്കും; അവരുടെ നിലവിളി കേട്ട്
> അവരെ രക്ഷിക്കും." (സങ്കീ. 145:18,19)

ദൈവത്തെ വാഴ്ത്തുവാൻ ദാവീദ് പല നേർച്ചകൾ ചെയ്തതിൽ ചിലതാണ് വാഴ്ത്തും, പുകഴ്ത്തും, സ്തുതിക്കും, വർണിക്കും, പ്രസ്താവിക്കും, സംസാരിക്കും എന്നിവ. കർത്താവിന്റെ വല്ലഭത്വത്തിന് പല ഉദാഹരണങ്ങൾ ദാവീദ് നിരത്തുന്നു. അവൻ സ്തുത്യനാണ്, മഹിമ അഗോചരമാണ്, പ്രതാപവാനാണ്, പ്രവൃത്തിയിൽ ബലവാനാണ്, നീതിമാനാണ് എന്നിവ. കർത്താവിന്റെ അനേകം കരുതലുകൾ ഈ അധ്യായത്തിൽ അടങ്ങിയിരിക്കുന്നു. അവകൾ താഴെ പറയുന്നു.

(1) വീഴുന്നവരെ താങ്ങും
(2) കുനിഞ്ഞിരിക്കുന്നവരെ നിവർത്തും
(3) തക്കസമയത്തു ഭക്ഷണം നൽകും
(4) സകല ജീവജാലങ്ങൾക്കും തൃപ്തി വരുത്തും
(5) സകല പ്രവൃത്തികളിലും ദയാലുവാണ്.
(6) വിളിച്ചപേക്ഷിക്കുന്നവർക്കു സമീപസ്ഥൻ
(7) ഭക്തൻമാരുടെ ആഗ്രഹം സാധിപ്പിക്കും
(8) ഭക്തൻമാരുടെ നിലവിളി കേൾക്കും
(9) ഭക്തൻമാരെ രക്ഷിക്കും

(10) ഭക്തൻമാരെ പരിപാലിക്കും
(11) ദുഷ്ടൻമാരെ നശിപ്പിക്കും
(12) സകല വഴികളിലും നീതിമാനാകുന്നു
(13) സത്യമായി വിളിച്ചപേക്ഷിക്കുന്നവർക്ക് സമീപസ്ഥൻ
(14) ജീവനുവേണ്ടി എല്ലാ കണ്ണുകളും അവനെ നോക്കും

യഹോവ സമീപസ്ഥൻ ആയ നാലു കൂട്ടരെ നമുക്കു കാണാം. തന്നെ വിളിച്ചപേക്ഷിക്കുന്നവർ, യഹോവയെ ഭയപ്പെടുന്നവർ, ഹൃദയം തകർന്നവർ, ദൈവത്തോട് അടുത്തു ചെല്ലുന്നവർ. ദൈവം സർവ സൃഷ്ടിക്കും ആവശ്യമായതു നൽകുന്നവൻ മാത്രമല്ല അവൻ നൽകുന്നതിൽ അവയെല്ലാം പൂർണ സംതൃപ്തരുമാണ്. അങ്ങനെ പൂർണ്ണ സംതൃപ്തിയോടെ എല്ലാവരെയും കാണുന്നതിനും ഗേളിയെ അവർക്കു കാണുന്നതിനും സാധിച്ചു. അതിനു വല്ലഭൻ ഇടയാക്കി. ആശുപത്രി കിടക്കയിൽ അവൾ പറഞ്ഞ വാക്കു ദൈവം മാനിച്ചു. ഈ സംഭവം അവളുടെ കടന്നുപോക്കിന്റെ മുന്നോടി ആയിരുന്നു എന്നു പിന്നീട് എനിക്കു മനസ്സിലാക്കുവാൻ സാധിച്ചു. വേദപുസ്തകത്തിലെ ആദ്യപുറം മുതൽ അവസാനപുറം വരെ കണ്ണുകൾക്കു നിരീക്ഷിപ്പാനും ഹൃദയത്തിനു ഗ്രഹിപ്പാനും കഴിയാത്തവണ്ണം വലിയ അദ്ഭുതങ്ങൾ കൊണ്ട് നിറഞ്ഞിരിക്കുന്നു. ഇപ്പോൾ ഞാൻ അംശമായി അറിയുന്നു; അപ്പോഴോ ഞാൻ അറിയപ്പെട്ടതുപോലെ തന്നെ അറിയും (1 കൊരിന്ത്യർ 13:12).

## 14

# ശുദ്ധീകരിക്കുന്ന തീക്കട്ട

**വീ**ണ്ടും 2009 നവംബർ മാസത്തിൽ നിരന്തരമായി ഗേളിയുടെ വയറ്റിൽ ഫ്ളൂയിഡ് ഉണ്ടായപ്പോൾ അത് എടുക്കുവാനും തുടങ്ങി. ആഴ്ചയിൽ ഒന്നും രണ്ടും തവണ ഹോസ്പിറ്റലിൽ പോകുക പതിവായിരുന്നു. അതിനോടനുബന്ധിച്ചു കീമോയും എടുത്തുകൊണ്ടിരുന്നു. ഏതാണ്ട് അമ്പത്തിനാല് കീമോ എടുത്ത അവസരത്തിൽ അവളുടെ ശാരീരിക ബലം പാടെ കുറഞ്ഞു. ലേക്ക്ഷോർ ഓങ്കോളജി വിഭാഗത്തിലെ ഡോ. ഗംഗാധരനും സഹ ഡോക്ടർമാരും നഴ്സുമാരും കരുതലോടെ ഗേളിയെ ശുശ്രൂഷിക്കുകയും പരിചരിക്കുകയും ചെയ്തിരുന്നു. ശാരീരിക ബലഹീനത ഉണ്ടായിട്ടും കീമോ എടുത്താൽ ഫ്ളൂയിഡ് ഉണ്ടാകുന്നത് നിയന്ത്രിക്കാം എന്നു കരുതിയതുകൊണ്ടാണ് കീമോ തുടങ്ങിയത്. കൂടാതെ വേദനയ്ക്ക് ആശ്വാസവും ലഭിക്കും എന്നു പറഞ്ഞിരുന്നു. ഹോസ്പിറ്റലിൽ പോകുന്നതിനു മുൻപ് എപ്പോഴും ഗേളി സ്വന്തം സഹോദരനെപ്പോലെ സ്നേഹിക്കുന്ന ജോയിക്കുട്ടി, സുവിശേഷകൻ ഐസക്ക് ബ്രദർ, അബൻഡന്റ് ഫെല്ലോഷിപ്പിലെ പാസ്റ്റർ ജോൺ, മോടിശ്ശേരിൽ കുഞ്ഞു, ഏലിയാസച്ചൻ, ഫിലിപ്പോസ് അച്ചൻ, കെ.ടി. ഫിലിപ്പ് അച്ചൻ, തണ്ണിക്കോട്ട് അച്ചൻ, ഒസ്താത്തിയോസ് തിരുമേനി, സൈമൺ അച്ചൻ, അപ്പു അച്ചൻ, ബ്രദർ പോൾ മേടമന, ഡോ. കെ.എം.ജോർജ് അച്ചൻ, അഡ്വ. ജോർജ് ചെറിയാൻ, എന്റെ മൂത്ത അളിയൻ റജി, മർസിലിൻ എന്നിവരോട് പല സമയങ്ങളിലായി പ്രത്യേകം പ്രാർത്ഥിക്കുവാൻ പറയുന്നതു സർവസാധാരണമായിരുന്നു. പ്രത്യേകിച്ച് അപ്പു അച്ചനും, ഫിലിപ്പോസ് അച്ചനും, കെ.ടി. ഫിലിപ്പ് അച്ചനും, സൈമണച്ചനും, റജി അളിയനും ഗേളിയുടെ കാര്യത്തിൽ താൽപര്യമെടുത്ത് പ്രാർത്ഥിക്കുകയും അന്വേഷിക്കുകയും ചെയ്യുക പതിവായിരുന്നു.

സൂസൻ, മോളി, സിന്ധു എന്നിവരുടെ നിരന്തരമായ ശുശ്രൂഷയും അന്വേഷണവും പ്രാർത്ഥനയും അവൾക്ക് ആത്മബലവും പ്രത്യാശയും ഏകി. ഇവർ പലസമയങ്ങളിൽ ഗേളി കാണാതെ മാറിനിന്നു വിങ്ങി കരയുന്നതു ഞാനും മക്കളും കണ്ടിട്ടുണ്ട്. അവരും മറ്റനേകം വൈദികരും ദൈവദാസൻമാരും ആൾക്കാരും മിക്ക പള്ളികളിലും

ആരാധനകളിലും ക്രൈസ്തവ കൂട്ടങ്ങളിലും കൺവെൻഷനുകളിലും ഗേളിക്കു വേണ്ടിയും എന്റെ കുടുംബത്തിനു വേണ്ടിയും പ്രാർത്ഥിക്കുക പതിവായിത്തീർന്നു. ഈ കാര്യത്തിന് അഭ്യർത്ഥിക്കുകയും ചെയ്തിട്ടുണ്ട്. അതുതന്നെ ഒരു ഭാഗ്യമായി ഞങ്ങൾ കരുതി. ഏഴു കൊല്ലത്തോളം രോഗാവസ്ഥയിൽ ആയിരുന്ന സമയത്ത് അമ്പത്തിനാലു കീമോകൾ എടുക്കുകയും അനുബന്ധമായി അനേകം വിവിധ രീതിയിലുള്ള പരിശോധനകളും അതിനുവേണ്ടി അനേകം തവണ സൂചികൊണ്ടുള്ള കുത്തുകൾക്കും അവൾ വിധേയയായി. അവസാന നാളുകളിൽ സൂചികൊണ്ടു കുത്തിയാലും നോവിച്ചാലും മരുന്നുൾപ്പെടെ എന്തു ഭക്ഷിപ്പാൻ കൊടുത്താലും ആരെങ്കിലും ശരീരത്തു തൊട്ടാലും സ്തോത്രം പറയുക പതിവായിത്തീർന്നു. ഒരു മർമ്മം ഇതിൽനിന്നു മനസ്സിലായി. സുബോധത്തോടെ തുടർച്ചയായി സ്തോത്രം പറയുന്ന ഇവളുടെ ബോധം മറഞ്ഞാലും സ്തോത്രം അല്ലാതെ നാവിൽനിന്നും മറ്റൊന്നും വരുകയില്ല എന്ന് ഉറപ്പായി.

വയറ്റിൽ നിന്നു ഫ്ളൂയിഡ് നിരന്തരമായി മാറ്റിയിട്ടും നിയന്ത്രണ വിധേയമാകാതെ വന്നപ്പോൾ ഗേളിയോട് കുർബാന സ്വീകരിക്കുന്നതിനെപ്പറ്റി ഞാൻ സംസാരിച്ചു. അവൾ അതിനു തയാറായിരുന്നെങ്കിലും പള്ളിയിലെ ആരാധനയിൽ പങ്കുകൊണ്ട് അതു സ്വീകരിക്കുന്നതിന് ആഗ്രഹം പറഞ്ഞു. എന്നാൽ ഹോസ്പിറ്റലിൽ നിന്നു യാത്ര ചെയ്ത് ആരാധനയിൽ ഒന്നു രണ്ടു മണിക്കൂർ പങ്കുകൊള്ളുന്നതിനു തക്ക ശാരീരിക അവസ്ഥ അനുവദിച്ചിരുന്നില്ല. ദൈവം അനുവദിക്കുന്നപക്ഷം ആരാധനയിൽ പങ്കുകൊള്ളാം എന്ന് ആശ്വസിപ്പിക്കുകയും സമാധാനിപ്പിക്കുകയും ചെയ്തു. അപ്രകാരം പള്ളിയിൽ പോകാതെ കുർബാന കൈക്കൊള്ളുവാൻ 5-12-2009 ശനിയാഴ്ച ദിവസം തീരുമാനം എടുത്തു. പിറ്റേദിവസം ഞായറാഴ്ച (6-12-2009) പള്ളിയിലെ ആരാധന കഴിഞ്ഞ്, കുർബാന കൊടുക്കുന്നതിന് പള്ളി വികാരി എബി അച്ചനെയും കൊണ്ട് ഞാനും സുഹൃത്ത് ജോസും ശുശ്രൂഷകൻ കുരുവിളയും ഹോസ്പിറ്റലിൽ രാവിലെ 10.30ന് എത്തി. അച്ചനോട് കുർബാന കൊടുക്കണം എന്ന് തലേദിവസം ആഗ്രഹം അറിയിച്ചിരുന്നു. ഗേളി ഞായറാഴ്ച അതിരാവിലെ തന്നെ കുളിച്ച് ഒരുങ്ങി ശുഭ്രവസ്ത്രധാരിയായി പ്രാർത്ഥനയോടെ ബെഡിൽ കിടന്നിരുന്നു. അവളെ ശുശ്രൂഷിച്ചുകൊണ്ടിരുന്ന മകളും ഒരുക്കത്തിൽ ആയിരുന്നു. ഞങ്ങളുടെ കുടുംബ സുഹൃത്ത് ജോയിക്കുട്ടിയും സൂസനും ആ സമയം പള്ളിയിൽനിന്ന് അവിടെ എത്തിയിരുന്നു. അച്ചൻ തലയിൽ കൈവച്ച് പിടിച്ച് പ്രാർത്ഥിച്ചതിനു ശേഷം തിരുശരീര രക്തങ്ങൾ അവൾക്കു നൽകി. അതു സ്വീകരിച്ച രീതി ഇന്നും എന്റെ മനസ്സിൽ മായാതെ നിൽക്കുന്നു.

കുർബാന സ്വീകരിച്ചതു ഭയത്തോടെയും വിറയലോടെയും എന്നാൽ പ്രത്യാശയോടെയും ആയിരുന്നു. ആ സമയം അവളുടെ

രണ്ടു കണ്ണുകളിൽകൂടി കണ്ണുനീർ ധാരധാരയായി ഒഴുകിക്കൊണ്ടിരുന്നു. അവളുടെ മുഖത്ത് വന്ന പ്രത്യാശയുടെ ഭാവം, വായിച്ചെടുക്കുന്നതിന് പ്രയാസം വന്നില്ല. അപ്പവീഞ്ഞുകൾ ഭക്ഷിക്കുമ്പോൾ യെശയ്യാ പ്രവചനഭാഗം അവൾ കണ്ടിരുന്നു. അതിങ്ങനെയാണ്, കർത്താവ് ഉയർന്നും പൊങ്ങിയുമുള്ള സിംഹാസനത്തിൽ ഇരിക്കുന്നതും അവന്റെ വസ്ത്രത്തിന്റെ വിളുമ്പുകൾ മന്ദിരം നിറച്ചിരിക്കുന്നതും, സാറാഫുകൾ അവനുചുറ്റും നിരന്നിരിക്കുന്നതും, ആറാറു ചിറകുകൾ ഉള്ള ഓരോരുത്തനും രണ്ടു കൊണ്ട് മുഖം മൂടി, രണ്ടുകൊണ്ട് കാൽമൂടി, രണ്ടുകൊണ്ട് പറന്ന് ഒരുത്തനോട് ഒരുത്തൻ, സൈന്യങ്ങളുടെ യഹോവ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ, സർവഭൂമിയും അവന്റെ മഹത്വം കൊണ്ടു നിറഞ്ഞിരിക്കുന്നു എന്ന് ആർത്ത് അട്ടഹസിച്ചു മഹത്വപ്പെടുത്തുന്നു. മുൻപ് വിവരിച്ച സാറാഫുകളിൽ ഒരുവൻ യാഗപീഠത്തിൽ നിന്നും കൊടിൽകൊണ്ട് ഒരു തീക്കനൽ എടുത്തു കൈയിൽ പിടിച്ചുകൊണ്ട് പറന്നുവന്ന് അവളുടെ അധരങ്ങളിൽ തൊടുവിച്ചു. നാവിൽ തൊടുവിക്കുന്നതിനു മുൻപ് സ്വയമെ താൻ ശുദ്ധിയില്ലാത്ത അധരമുള്ളവൾ എന്ന് അനുതപിച്ചു. ആ തീക്കനൽ നാവിൻമേൽ തൊട്ടു കഴിഞ്ഞപ്പോൾ അവളുടെ അകൃത്യം നീങ്ങി പാപത്തിനു പരിഹാരമായി, എന്നവൾ ഉറച്ചുവിശ്വസിച്ചു. (യെശയ്യാ 6:1,5) ഈ തീക്കട്ടയാണ് പാപത്തെ മാറ്റി നമ്മെ ശുദ്ധി ചെയ്യുന്നത്. ഈ തീക്കട്ടയാണ് എമ്മാവൂസിലേക്കു പോയവർക്ക് അവരുടെ കണ്ണു തുറപ്പാൻ ഇടയാക്കിയ യേശുക്രിസ്തു നുറുക്കിക്കൊടുത്ത അപ്പം (ലൂക്കോ. 24: 30, 31). ഈ തീക്കട്ടയാണ് നാം അപ്പവീഞ്ഞുകളായി ആരാധനാസമയത്തു കർതൃമേശയിൽ നിന്നും ജീവന്റെ അപ്പമായി സ്വീകരിക്കുന്നത്. ഇതു നിത്യജീവനുവേണ്ടി നൽകുന്ന ജീവന്റെ അപ്പമാണ്.

15

# ജീവൻ നൽകുന്ന അപ്പവീഞ്ഞുകൾ

**ഓ**ർത്തഡോക്സ് സഭാ വിശ്വാസം അനുസരിച്ച് ആരാധനയുടെ കേന്ദ്രമാണ് വിശുദ്ധ കുർബാന. കുർബാന ഒരു സുറിയാനി പദമാണ്. ഇതിന്റെ അർത്ഥം അർപ്പണം, അർപ്പിതവസ്തു എന്നാണ്. റോമൻ കത്തോലിക്കാ സഭയും ഇതിനെ വിശുദ്ധ കുർബാന എന്നു പറയുന്നു. ആംഗ്ലിക്കൻ സഭ ഇതിനെ വിശുദ്ധ സംസർഗം എന്നും പെന്തക്കോസ്തു സഭാ വിഭാഗം കർതൃമേശ എന്നും പറയുന്നു. കുർബാനസ്ഥാപനത്തെപ്പറ്റിയുള്ള വിവരങ്ങളുടെ വിശദാംശത്തിൽ ചില വ്യത്യാസം ഉണ്ടെങ്കിലും കാതലായ കാര്യത്തിൽ യോജിക്കുന്നു. പുതിയ നിയമത്തിൽ കുർബാനയ്ക്ക് ബലി എന്ന് ഉപയോഗിച്ചിട്ടില്ലെങ്കിലും ആ ആശയം അതിന്റെ പിൻപിൽ ഉണ്ടെന്നു സ്പഷ്ടമാണ്. "നമ്മുടെ പെസഹാ കുഞ്ഞാടും അറുക്കപ്പെട്ടിരിക്കുന്നു: ക്രിസ്തു തന്നെ" എന്ന് 1 കൊരി. 5:7 ൽ പറയുന്നത് ഇതു സാധൂകരിക്കുന്നു.

യാഗങ്ങളെക്കുറിച്ചും അതിന്റെ പ്രാധാന്യത്തെക്കുറിച്ചും വ്യക്തമായ അറിവും പരിചയവുമുള്ള സമൂഹത്തിലാണ് ആരാധനാക്രമം രൂപം പ്രാപിച്ചത്. പഴയ നിയമ യാഗത്തിന്റെ വെളിച്ചത്തിൽ അതിന്റെ അന്തഃസത്ത സ്വാംശീകരിച്ചുകൊണ്ട് പുതിയ യാഗത്തിന് പുതിയ നിർവചനവും അർത്ഥവും വ്യാപ്തിയും കർത്താവായ യേശുക്രിസ്തു നൽകി. ആരാധനയിൽ യാഗം എന്ന പദം ഉപയോഗിക്കുന്ന അവസരത്തിൽ രക്തരഹിത യാഗം, ജീവനുള്ള യാഗം, വിശുദ്ധയാഗം എന്നീ വിശേഷണങ്ങൾ കൊടുക്കുന്നു. അപ്പവീഞ്ഞുകൾ യഥാർത്ഥമായി തിരുശരീര രക്തങ്ങൾ ആകുന്നുണ്ടോ? അതോ വിശ്വാസികൾക്ക് തിരുശരീര രക്തങ്ങൾ ആയി അനുഭവപ്പെടുകയാണോ ചെയ്യുന്നത്? ബാഹ്യമായ മാറ്റം വരുന്നില്ലെങ്കിലും സത്തയിൽ മാറ്റം വരുന്നില്ലേ? എന്നു ചോദിക്കുന്നവർ ഉണ്ട്. വിശ്വാസികളിൽ ദൈവസാന്നിധ്യം അനുഭവപ്പെടുന്നു എന്നു പറയുന്നവരും ഉണ്ട്.

തിരുവചനം പരിശോധിച്ചാൽ എല്ലാ അപ്പവും ഒരുപോലെയല്ല; വ്യത്യാസമുള്ള അപ്പത്തെപ്പറ്റി പറയുന്നുണ്ട്. ദാവീദും അനുചരൻമാരും വിശന്നു ദേവാലയത്തിൽ ചെന്നപ്പോൾ പുരോഹിതൻ അവ

രോടു പറഞ്ഞത്: വിശുദ്ധ അപ്പമല്ലാതെ സാധാരണ അപ്പം കൈവശ മില്ല എന്നാണ്. ദാവീദിന്റെ ബാല്യക്കാർ സ്ത്രീകളോട് അകന്നിരുന്ന വരാണ് എങ്കിൽ തരാം എന്നു പുരോഹിതൻ അവരോട് പറയുന്നു (1 ശമുവേൽ 21:4). ഇതിൽനിന്നു സാധാരണ അപ്പവും വിശുദ്ധ അപ്പവും ഉണ്ടെന്നു കാണാം. കർത്താവായ യേശുക്രിസ്തു തന്റെ ഉപദേശത്തിൽ പണ്ട് ദാവീദിന് കൊടുത്ത ഈ അപ്പത്തെപ്പറ്റി പരാ മർശിക്കുന്നു (മത്താ. 12:3, 4). ദൂതൻ ഏലിയാവിന് അപ്പവും വെള്ളവും മരുഭൂമിയിൽ നൽകി, അദ്ദേഹം വിശക്കാതെയും ദാഹിക്കാതെയും മരുഭൂമിയിൽക്കൂടി നടന്നു, ദൈവത്തിന്റെ ഹോരേബ് പർവതം വരെ ചെന്നു (1 രാജ. 19:7, 8). നമ്മുടെ കർത്താവ് വാഴ്ത്തി നുറുക്കിയ അപ്പം കൊണ്ട് 5000 പുരുഷൻമാരെ തീറ്റി തൃപ്തരാക്കിയില്ലേ?

ദൈവാത്മാവ് ആവസിച്ചു കഴിഞ്ഞാൽ ആവസിക്കപ്പെടുന്ന വസ്തു അതിശയങ്ങൾ കാണിക്കും. ദൈവകൽപനപ്രകാരം മോശയ്ക്കു ലഭിച്ച വടികൊണ്ട് അടിച്ചപ്പോൾ ചെങ്കടൽ രണ്ടായില്ലേ. പാപപരി ഹാരത്തിനും അടിമത്ത്വത്തിൽ നിന്ന് യിസ്രായേലിന്റെ വിടുതലിനും രക്ഷയ്ക്കുമായി ദൈവം നിശ്ചയിച്ച മാർഗമാണ് പെസഹാ കുഞ്ഞാ ടിനെ അറുക്കുക. അതു നിത്യ പെരുനാളായി ആചരിക്കണമെന്ന് ദൈവം കൽപ്പിച്ചു. ആ പെസഹാ കർത്താവ് ആചരിച്ചു. പക്ഷേ കർത്താവ് കുഞ്ഞാടിനെ അറുത്തില്ല. മറ്റു യഹൂദൻമാരെപ്പോലെ കുഞ്ഞാടിനെ അറുത്തു പെസഹാ പെരുനാൾ ആചരിക്കാതെ പുതിയ പെസഹാ കർത്താവായ യേശുക്രിസ്തു സ്ഥാപിച്ചുകൊണ്ട് (മത്തായി 26:26, 27) ഇങ്ങനെ എഴുതിയിരിക്കുന്നു "അവർ ഭക്ഷിക്കുമ്പോൾ യേശു അപ്പം എടുത്തു വാഴ്ത്തി നുറുക്കി ശിഷ്യൻമാർക്ക് കൊടുത്തു: വാങ്ങി ഭക്ഷിപ്പിൻ; ഇതെന്റെ ശരീരം എന്നു പറഞ്ഞു. പിന്നെ പാനപാത്രം എടുത്തു സ്തോത്രം ചൊല്ലി അവർക്ക് കൊടുത്തു: എല്ലാവരും ഇതിൽനിന്നു കുടിപ്പിൻ. ഇത് അനേകർക്കുവേണ്ടി പാപമോചനത്തി നായി ചൊരിയുന്ന പുതിയ നിയമത്തിനുള്ള എന്റെ രക്തം."

എന്നാൽ യോഹന്നാൻ 6:54 മുതൽ 58 വരെ കുറച്ചുകൂടി വിശദീ കരിച്ചു കർത്താവ് പറയുന്നുണ്ട്. "എന്റെ മാംസം സാക്ഷാൽ ഭക്ഷ ണവും എന്റെ രക്തം സാക്ഷാൽ പാനീയവുമാകുന്നു. എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു. ജീവനുള്ള പിതാവ് എന്നെ അയ ച്ചിട്ട് ഞാൻ പിതാവിൻ മൂലം ജീവിക്കുന്നതുപോലെ എന്നെ തിന്നു ന്നവൻ എൻമൂലം ജീവിക്കും. സ്വർഗത്തിൽനിന്ന് ഇറങ്ങിവന്ന അപ്പം ഇതാകുന്നു; പിതാക്കൻമാർ തിന്നുകയും മരിക്കുകയും ചെയ്തതു പോലെയല്ല; ഈ അപ്പം തിന്നുന്നവൻ എന്നേക്കും ജീവിക്കും." അപ്പവും വീഞ്ഞും തൃക്കൈയ്കളിൽ എടുത്തു വാഴ്ത്തി ശുദ്ധീക രിച്ചു തന്റെ ശരീരരക്തങ്ങൾ ആക്കുകയും അതു ഭക്ഷിക്കുന്നവർക്ക് ഉണ്ടാകുന്ന സ്വർഗീയ ഫലത്തെപ്പറ്റി കർത്താവ് വ്യക്തമായി കൽപ്പി ച്ചതും ഒരു ഉപമയായി കാണാനാകുമോ? ഞാൻ സാക്ഷാൽ മുന്തിരി

വള്ളിയും എന്റെ പിതാവ് തോട്ടക്കാരനും എന്നു കർത്താവ് ഉപമയായി പറഞ്ഞതുപോലെയല്ല ഈ പ്രവൃത്തി. കർത്താവ് ശരീരരക്തങ്ങൾ ആക്കിക്കൊടുത്തത് ഉപമയായിട്ടല്ല. ഇതു കണ്ട യഹൂദൻമാർ അതുകൊണ്ടാണ് അന്യോന്യം വാദിച്ച് അവന്റെ ശരീരം നമുക്ക് ഭക്ഷിപ്പാൻ തരുന്നതിന് ഇവനെങ്ങനെ കഴിയും എന്നു പറഞ്ഞത്. ഉപമയായിരുന്നെങ്കിൽ അവർ ഈ ചോദ്യം ചോദിക്കില്ലായിരുന്നു.

ഇത് എന്റെ ശരീരം: ഇത് എന്റെ രക്തം എന്ന് കർത്താവായ യേശുക്രിസ്തു പറഞ്ഞത് വിശ്വസിക്കാതെ ഇതു ഗോതമ്പും മുന്തിരിച്ചാറുമല്ലേ എന്നു സംശയിച്ചു ഭക്ഷിക്കുന്നവരിൽ, പിശാച് യൂദായിൽ കയറിയതുപോലെ കയറും എന്നതിനു സംശയമില്ല. ഇതു വിശ്വസിപ്പാനും അനുസരിപ്പാനും, കൂടെ നടന്ന ശിഷ്യൻമാർക്കും കഠിനമായ പ്രയാസം തോന്നിയിരുന്നു എന്നു യോഹന്നാൻ പ്രത്യേകം പറയുന്നു. അപരിമിതനായ ദൈവത്തിന്റെ അദ്ഭുതാവഹമായ എല്ലാ പ്രവർത്തനങ്ങളെയും വ്യാപാരങ്ങളെയും പരിമിതമായ പരീക്ഷണങ്ങൾക്കും ഗവേഷണങ്ങൾക്കും വിധേയമാക്കുന്ന പരിശ്രമം പിതാക്കൻമാർ സ്വീകരിച്ചിട്ടില്ല. ദൈവമഹത്വത്തെ മനസ്സിലാക്കുവാൻ ആ ശ്രമവും സമീപനവും സഹായിക്കുന്നില്ല. ദൈവീകരഹസ്യങ്ങളെ സൃഷ്ടിയായ മനുഷ്യന് വിശ്വാസത്തിൽ കൂടിയേ അനുഭവിക്കുവാൻ സാധിക്കുകയുള്ളൂ. താഴ്മയോടും വിനയത്തോടുംകൂടെ ദൈവത്തെ സമീപിച്ചാൽ വല്ലഭന്റെ മഹത്വവും ആഴവും ഒരു പരിധിവരെ ഗ്രഹിക്കുവാൻ അനുവദിക്കും. ദൈവീക കാഴ്ചപ്പാടു ഉള്ളവർ ചോദിക്കുന്നു, എങ്ങനെ വചനം ജഡം ധരിച്ചുവെന്ന് യുക്തിയുടെയും ബുദ്ധിയുടെയും വെളിച്ചത്തിൽ മനസ്സിലാക്കാമോ? ഇല്ലേ ഇല്ല. പരിശുദ്ധാത്മാവ് ഇറങ്ങി വസിച്ചു വചനം ജഡമായിത്തീർന്നതുപോലെ അപ്പവീഞ്ഞുകൾ വിശുദ്ധ കുർബാനയിൽ കർത്താവിന്റെ ശരീരവും രക്തവുമായിത്തീരുന്നു. എങ്ങനെ അപ്പവീഞ്ഞുകൾ തിരുശരീരരക്തങ്ങൾ ആകുന്നു എന്നുള്ളത് ഒരു രഹസ്യമാണ്. ഇത് ഒരു മർമമാണ്.

തിരിച്ചുവരാം. ഗേളി ഈ തിരുശരീരരക്തങ്ങൾ ഭക്ഷിച്ചു കഴിഞ്ഞപ്പോൾ മുഖം പ്രകാശിതമായി. ദൈവകൃപ നേടി എന്ന സംതൃപ്തി. ആരോഗ്യം വീണ്ടുകിട്ടി എന്ന തോന്നൽ. വൈദികൻ പ്രാർത്ഥിച്ചു പോയശേഷം അടുത്തുണ്ടായിരുന്ന ജോയിക്കുട്ടിയോടും സൂസനോടും ഗേളി തമാശകൾ പറയുവാൻ തുടങ്ങി. അവരുടെ സാമീപ്യം അവൾക്ക് ഏറെ സംതൃപ്തി നൽകി. അപ്പോൾ ഡോ. ഗംഗാധരൻ പരിശോധനയ്ക്കായി എത്തി. ഡോക്ടർ അവളെ കണ്ട മാത്രയിൽ എന്തെന്നില്ലാത്ത സന്തോഷത്തിൽ ഗേളി ആരോഗ്യവതിയായിരിക്കുന്നു എന്ന് അഭിപ്രായപ്പെട്ടു. ഇപ്പോൾ ഞാൻ കുർബാന അനുഭവിച്ചതുകൊണ്ടാണെന്ന് ഡോക്ടറോട് മറുപടി പറഞ്ഞു.

അപ്പവീഞ്ഞുകൾ അലക്ഷ്യമായി അനുഭവിക്കുന്നവർക്ക് പൗലോസ് അപ്പോസ്തോലൻ ഒരു മുന്നറിയിപ്പ് നൽകുന്നു. അതുകൊണ്ട് അയോ

ഗ്യമായി അപ്പം തിന്നുകയോ കർത്താവിന്റെ പാനപാത്രം കുടിക്കുകയോ ചെയ്യുന്നവൻ എല്ലാം കർത്താവിന്റെ ശരീരവും രക്തവും സംബന്ധിച്ചു കുറ്റക്കാർ ആകും. മനുഷ്യൻ തന്നത്താൻ ശോധന ചെയ്തിട്ടു വേണം ഈ അപ്പം തിന്നുകയും പാനപാത്രത്തിൽ നിന്നും കുടിക്കുകയും ചെയ്യുവാൻ. ശരീരത്തെ വിവേചിക്കാഞ്ഞാൽ തനിക്കു ശിക്ഷാവിധി തിന്നുകയും കുടിക്കുകയും ചെയ്യുന്നു. ഇതു ഹേതുവായി നിങ്ങളിൽ പലരും ബലഹീനരും രോഗികളും ആകുന്നു. അനേകരും നിദ്രകൊള്ളുന്നു. (1 കൊരി 11:27–30) എന്നാൽ അനേകർ ഒരുക്കമില്ലാതെ അലക്ഷ്യമായി ആരാധനയിൽ പങ്കുകൊണ്ട് അപ്പവീഞ്ഞുകൾ അനുഭവിക്കുന്നതു സർവസാധാരണമാണ്. സ്വയം ശോധന ചെയ്തിട്ടുവേണം ഇതു കൈ ക്കൊള്ളുവാൻ.

പള്ളികളിൽ വിശുദ്ധ കുർബാനാനന്തരം അപ്പവീഞ്ഞുകൾ പ്രത്യേകം സൂക്ഷിക്കുക ഓർത്തഡോക്സ് സഭാ വിശ്വാസം അനുസരിച്ചു പതിവാണ്. ഇതിനു കാരണം പ്രത്യേകിച്ച് രോഗിക്ക് തിരുശരീരരക്തങ്ങൾ കൈക്കൊള്ളുവാൻ ആഗ്രഹം പലപ്പോഴും ഉണ്ടാകാറുണ്ട്. അപ്പവീഞ്ഞുകളുമായി രോഗി വസിക്കുന്ന ഭവനത്തിലോ ഹോസ്പിറ്റലിലോ പോകുമ്പോൾ കത്തിച്ച മെഴുകുതിരിയുടെ സാമീപ്യത്തിൽ പ്രത്യേക പ്രാർത്ഥനയോടെയും ഏകാഗ്രചിന്തയോടും വിശുദ്ധിയോടെയും പട്ടക്കാരനും ശുശ്രൂഷകനും പോകുന്നു. ഹോസ്പിറ്റലിൽ കിടക്കുന്ന രോഗിക്ക് കുർബാന നൽകുവാൻ ചെന്നാൽ ഹോസ്പിറ്റലിലെ ജീവനക്കാരും പല രോഗിയുടെയും ബന്ധുമിത്രാദികളും വളരെ ആദരവോടെ വീക്ഷിക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്.

ഗേളി ഹോസ്പിറ്റലിൽ ആയിരുന്നപ്പോൾ രണ്ട് അവസരങ്ങളിൽ കുർബാന സ്വീകരിക്കുവാൻ ഇടയായി. 2009 മാർച്ച് മാസത്തിൽ ഗേളി ഹോസ്പിറ്റലിൽ ആയിരുന്നപ്പോൾ അന്നത്തെ വികാരി ആയിരുന്ന ഫിലിപ്പച്ചൻ കുർബാനയുമായി ഹോസ്പിറ്റലിൽ എത്തി, എട്ടാം നിലയിലേക്ക് പോകുന്നതിന് ലിഫ്റ്റിൽ കയറിയപ്പോൾ മൂന്നാം നിലയിലേക്ക് പോകേണ്ടിയിരുന്ന ഒരു സ്ത്രീ പെട്ടെന്നു ഭയഭക്തി ബഹുമാനത്തിൽ അവരുടെ ശിരസിൽ വസ്ത്രം ചൂടി പ്രാർത്ഥനാപൂർവം നിന്നു. അവർ അച്ചനെ അനുധാവനം ചെയ്തു ഗേളി കിടക്കുന്ന മുറി വരെ എത്തി. അവരുടെ സുഹൃത്തായ ഗേളിക്ക് കുർബാന കൊടുക്കുന്നതിനാണ് അച്ചൻ വന്നത് എന്ന് അപ്പോൾ മാത്രമാണ് അറിഞ്ഞത്. ആ ശുശ്രൂഷയിൽ അവർ പങ്കുകൊണ്ടു പ്രാർത്ഥിച്ചു. കർത്താവായ യേശുക്രിസ്തു നമ്മുടെ അരികിലേക്ക് വരുവാൻ ആഗ്രഹം പറഞ്ഞാൽ നമ്മൾ എങ്ങനെ അവനെ കൈക്കൊള്ളും എന്നു ഭാവനയിൽ നാം കാണണം. നമ്മുടെ ഭവനത്തിലേക്ക് അവൻ വന്നാൽ എപ്രകാരം നാം അവനെ സ്വീകരിക്കും; അതുപോലെ നമ്മുടെ ഹൃദയവും ഒരുങ്ങിയിരിക്കണം.

16

# മരണം പ്രാപിഷാനുള്ള അദൃശ്യ അറിയിഷ്

**ഗേ**ളി 06-12-2009 ൽ കുർബാന സ്വീകരിച്ചതു മുതൽ അവളുമായി ബന്ധപ്പെട്ടു നടക്കുന്ന ഏതു കാര്യവും അദൃശ്യമായ ഒരു ശക്തിയുടെ നിയോഗവും പ്രവർത്തനവും എനിക്ക് അനുഭവപ്പെട്ടുകൊണ്ടിരുന്നു. അന്നു സ്നേഹിതൻ ജോയിക്കുട്ടിയും സൂസനും ഗേളിയോടു യാത്രപറഞ്ഞ് ഇറങ്ങുവാൻ തുടങ്ങുന്നതിനു മുൻപ് ജോയിക്കുട്ടി തന്റെ വലതുകൈ ഗേളിയുടെ നെറ്റിയിലും മുഖത്തും തൊട്ടു സ്നേഹം പ്രകടിപ്പിച്ചപ്പോൾ, ആ കൈകൾ അവൾ പിടിച്ചു സ്തോത്രം പറഞ്ഞു മുത്തം കൊടുത്ത രംഗം എന്നെന്നേക്കുമായ അവളുടെ വിടവാങ്ങൽ ആയിരുന്നു എന്നു ജോയിക്കുട്ടി അറിഞ്ഞിരുന്നില്ല. അവർ അതീവ ദുഃഖത്തോടെ യാത്രപറഞ്ഞു പിരിഞ്ഞു.

എല്ലാ ദിവസവും ഞാനും മകനും രാവിലെ ഹോസ്പിറ്റലിൽ എത്തും. തിരികെ പോകുവാൻ ഗേളി നിർബന്ധിക്കുമ്പോൾ മാത്രം രാത്രിയിൽ അവിടെനിന്നു മടങ്ങും. ഇതൊരു പതിവായിരുന്നു. ദിവസവും വൈകിട്ട്, അവളുടെ ആഗ്രഹപ്രകാരം, സമീപം ഇരുന്നു ഞാൻ ആവർത്തനപുസ്തകം: 28ന്റെ 1 മുതൽ 14 വരെയുള്ള വാക്യങ്ങളും 91-ം 121-ം സങ്കീർത്തനങ്ങളും ഉറക്കെ ഉറക്കെ വായിച്ചു കേൾപ്പിക്കുമായിരുന്നു. അതിനു ശേഷം സന്ധ്യാനമസ്കാരവും പ്രാർത്ഥനയും നടത്തുക പതിവു രീതിയായിരുന്നു. മക്കൾ വേഗത്തിൽ വായിക്കുന്നത് ഇഷ്ടമല്ലാഞ്ഞതിനാൽ, ഞാൻ നിർത്തി സാവധാനം സമയം എടുത്തു സ്ഫുടമായി വായിക്കുന്നത് സന്തോഷമായിരുന്നു. കിടന്നുകൊണ്ട് ധ്യാനിച്ചു കേൾക്കുക പതിവാണ്. അതിനുശേഷം വേദപുസ്തകം എന്റെ കൈയിൽനിന്നും വാങ്ങി മുത്തി, വേദന ഉള്ള ഭാഗത്തു വേദപുസ്തകം ഒന്ന് അമർത്തിവച്ച് അവൾ കണ്ണുമടച്ചു പ്രാർത്ഥിക്കും.

അവൾ എന്നെ "അച്ചേ" എന്നാണ് വിളിച്ചിരുന്നത്. "അച്ച ഒരിടത്തും പോകരുത് ഇവിടെ ഒക്കെത്തന്നെ കാണണം" എന്ന് എന്നോടു പറഞ്ഞു "ഞാൻ നിന്നെ വിട്ട് ഒരു സ്ഥലത്തും പോകത്തില്ല. ഞാൻ പോയാൽ ത്തന്നെ ഹോസ്പിറ്റലിലെ ചാപ്പലിൽ കാണും" എന്നു ഞാൻ മറുപടി പറഞ്ഞു. മുറിയുടെ തൊട്ടടുത്ത ചാപ്പലിൽ പല തവണ

പ്രാർത്ഥിക്കുവാനും ധ്യാനിക്കുവാനും ഞാൻ പോയിരുന്നു. ഗേളിയെ 2003ൽ ലേക്ക്ഷോർ ഹോസ്പിറ്റലിൽ കൊണ്ടുപോയ അന്നുമുതൽ ഹോസ്പിറ്റലിൽ ചെന്നാൽ ആ ചാപ്പലിൽ ഒരുമിച്ചിരുന്നു പ്രാർത്ഥിക്കുക പതിവായിരുന്നു. ചാപ്പലിൽ ഞാൻ പോയി പ്രാർത്ഥിക്കുന്നത് അവൾക്ക് സന്തോഷമായിരുന്നു. ഞാൻ അവളുടെ സമീപത്തു തന്നെ കാണണമെന്ന് ആഗ്രഹിച്ചതിന് പ്രത്യേക കാരണം ഉണ്ടായിരുന്നു. അവൾ ദൈവസന്നിധിയിലേക്കു കടന്നുപോകുമ്പോൾ എന്റെ സാന്നിധ്യം ആഗ്രഹിച്ചിരുന്നു. ദൈവസന്നിധിയിൽ പോകുന്നതിന് ഒരുക്കമാണെന്നും അതിനു സന്തോഷമേയുള്ളു എന്നും പലതവണ എന്നോടു പറഞ്ഞിട്ടുണ്ട്. അതിന് അവൾ ഒരുക്കം ഉള്ളവളുമായിരുന്നു.

അവൾ ആഗ്രഹിച്ചിരുന്ന ഒരു കാര്യം നടക്കാതെ പോകുന്നതിൽ അതീവ ദുഃഖത്തോടെ കരഞ്ഞ് എന്നോടു പറഞ്ഞു "ഞാൻ നിങ്ങളെ ശുശ്രൂഷിച്ച് ഒരുക്കി ദൈവസന്നിധിയിൽ പറഞ്ഞുവിട്ടിട്ട് പോകുവാൻ ആഗ്രഹിച്ചതാണ്. പക്ഷേ നിങ്ങൾ എന്നെ ശുശ്രൂഷിച്ച് പറഞ്ഞ് അയയ്ക്കേണ്ട അവസ്ഥ വന്നു ചേർന്നു" "ഭർത്താവായ എനിക്കാണ് കൂടുതൽ കടമ. അതിനാൽ നീ ദുഃഖിക്കേണ്ട. നിന്നെ ശുശ്രൂഷിച്ചു പറഞ്ഞയയ്ക്കുന്നത് ഒരു മഹാഭാഗ്യമായിക്കരുതുന്നു" എന്ന് ഞാൻ മറുപടി പറഞ്ഞു സമാധാനിപ്പിച്ചു. "ദൈവമെ എന്റെ ആത്മാവ് നിന്നോടു ചേരാൻ കാംക്ഷിക്കുന്നു. എന്റെ ആത്മാവ് ദൈവത്തിനായി ജീവനുള്ള ദൈവത്തിനായി ദാഹിക്കുന്നു" എന്ന സങ്കീർത്തനക്കാരന്റെ പ്രത്യാശ അവളിൽ ഞാൻ ദർശിച്ചു.

ആരോഗ്യവതിയായിരുന്ന സമയത്തു സാധാരണ ടെലിവിഷൻ കണ്ടിരുന്ന ഗേളി, ഹോസ്പിറ്റൽ മുറിയിലുള്ള ടെലിവിഷൻ പ്രവർത്തിച്ചു കാണിച്ചപ്പോൾ, ലൗകിക കാര്യങ്ങൾ കാണുന്നതിനും കേൾക്കുന്നതിനും ദൈവം എന്നെ ഇനിയും അനുവദിച്ചിട്ടില്ല എന്നു പറഞ്ഞ് അതു നിർത്തിച്ചു. ഗേളി ഹോസ്പിറ്റലിൽ പോകുന്നതിനു മുൻപുതന്നെ, വൈ.ഡബ്ല്യു.സി.എയിലെ അവളുടെ സ്നേഹിതയായ സോഫി മാത്തനോടു തന്റെ അടക്കത്തിന് വെള്ളപ്പൂക്കൾ വച്ച് അലങ്കരിച്ചു വേണം തന്നെ യാത്രയാക്കാൻ എന്ന് ആവശ്യപ്പെട്ടിരുന്നു. മകളോടു മരണസമയത്തു ധരിപ്പിക്കേണ്ട വസ്ത്രങ്ങളെപ്പറ്റി പറഞ്ഞിരുന്നു. ഞാൻ ആദ്യം വാങ്ങിക്കൊടുത്ത ഒരു സാരിയും മന്ത്രകോടിയോടൊപ്പം വയ്ക്കണമെന്നു പ്രത്യേകം പറഞ്ഞിരുന്നു.

ഒരാൾ പ്രാപിപ്പാനുള്ള മരണത്തെപ്പറ്റി ദൈവം അറിയിപ്പു നൽകും എന്നതിനു സംശയം ഇല്ല. യഹോവ മോശയോട് നീ മരിപ്പാനുള്ള സമയം അടുത്തിരിക്കുന്നു എന്ന് അറിയിക്കുന്നുണ്ട് (ആവർത്തനം 31:14). കർത്താവ് തന്റെ യരുശലേമിൽ പ്രാപിപ്പാനുള്ള മരണത്തെപ്പറ്റി മോശയോടും ഏലിയാവിനോടും സംഭാഷിക്കുന്നതു ലൂക്കോ. 9: 31 രേഖപ്പെടുത്തിയിരിക്കുന്നു. പൗലോസ് അപ്പോസ്തോലൻ എന്റെ നിര്യാണകാലം അടുത്തിരിക്കുന്നു എന്ന് 2 തിമോ. 4:6 ൽ പറയുന്നു.

പത്രോസ് ശ്ലീഹാ തന്റെ ശരീരമാകുന്ന കൂടാരം പൊളിഞ്ഞുപോകുവാൻ അടുത്തിരിക്കുന്നു എന്നു പറയുന്നു (2 പത്രോ. 1:13). പ്രവചനം ഒരിക്കലും മനുഷ്യന്റെ ഇഷ്ടത്താൽ വരുന്നതല്ല. ദൈവകൽപനയാൽ മനുഷ്യൻ പരിശുദ്ധാത്മ നിയോഗം പ്രാപിച്ച് സംസാരിക്കുന്നതാണെന്ന് പത്രോസ് ശ്ലീഹാ തന്നെ അഭിപ്രായപ്പെടുന്നു (2 പത്രോ.1:21).

"യഹോവയായ കർത്താവ് പ്രവാചകൻമാരായ തന്റെ ദാസൻമാർക്ക് തന്റെ രഹസ്യം വെളിപ്പെടുത്താതെ ഒരു കാര്യവും ചെയ്കയില്ല"(ആമോസ് 3:7). ഇത് എന്താണ് എന്നു നമ്മെ ചിന്തിപ്പിക്കുന്ന വാക്യം ആണ്. വചനം വിശകലനം ചെയ്താൽ പ്രവാചകൻമാരെ ദൈവത്തിന്റെ ദൂതൻമാരായി പരിഗണിച്ചിരുന്നു. ദൈവീക സന്ദേശം വ്യക്തമായി വിനിമയം ചെയ്യുന്ന ധർമമാണ് പ്രവാചകനിൽ നിക്ഷിപ്തമായിരിക്കുന്നത് എന്നു പ്രവാചക വിളിയെ പ്രതിപാദിക്കുന്ന വേദഭാഗങ്ങൾ സ്പഷ്ടമാക്കുന്നുണ്ട് (ആമോ 7:14,15). അദ്ദേഹം പറയുന്നു ഞാൻ പ്രവാചകനുമല്ല പ്രവാചക ശിഷ്യനുമല്ല. ഇടയനും കാട്ടത്തിപ്പഴം പെറുക്കുന്നവനുമത്രെ. ഇത്ര താഴ്മയോടെയും വിനയത്തോടെയും യഹോവയെ സമീപിച്ചാൽ അവന്റെ വല്ലഭത്വം മൂലം ചില രഹസ്യങ്ങൾ അവൻ വെളിപ്പെടുത്തി തരും.

6-12-2009 ൽ കുർബാന കൈക്കൊണ്ടതിനു ശേഷം തിങ്കളാഴ്ച മുതൽ ഗേളിയുടെ ശാരീരികാവസ്ഥ മാറിയും മറിഞ്ഞും ഇരുന്നു. ചില ദിവസം ഗേളിക്ക് അൽപം കുറവു കാണുന്നു എന്നു ഡോക്ടർമാർ അഭിപ്രായപ്പെട്ടിരുന്നു. തുടർന്നു വ്യാഴാഴ്ച ദിവസം മുതൽ ശാരീരിക അസ്വസ്ഥത ചെറിയ വേദനയിൽ തുടങ്ങി അതികഠിനമായിക്കൊണ്ടിരുന്നു. ഈ രംഗം എന്നെ വല്ലാതെ വേദനിപ്പിച്ചു. കീമോ കൊടുക്കുന്നത് അപ്പോഴേക്കും നിർത്തിവച്ചിരുന്നു. തുടർച്ചയായി വയറ്റിൽ നിന്നും ഫ്ളൂയിഡ് ടാപ് ചെയ്ത് എടുത്തുകൊണ്ടിരുന്നു. അന്നു മക്കൾ രണ്ടു പേരും മുറിക്കു പുറത്തു പോയപ്പോൾ മുറി അടച്ചു ഞാൻ രണ്ടു കൈകളും സ്വർഗത്തേക്ക് ഉയർത്തി കരഞ്ഞുകൊണ്ട് ഇപ്രകാരം ദൈവത്തോട് യാചിച്ചു പറഞ്ഞു "പിതാവെ ഇനിയും കഷ്ടപ്പെടുത്താതെ എടുത്തുകൊള്ളേണമേ." അതുവരെ ഈ ആഗ്രഹം ദൈവസന്നിധിയിൽ വ്യക്തമാക്കിയിരുന്നില്ല.

വ്യാഴാഴ്ച ഉച്ചതിരിഞ്ഞ് എന്റെ ഒരു സുഹൃത്തും ഭാര്യയും (ഐക്കത്തറ രാജുവും ഭാര്യ അമ്മിണിയും) ഗേളിയുടെ രോഗാവസ്ഥ അറിഞ്ഞ് അനേകനാളുകൾക്കു ശേഷം ദൂരെനിന്നു വന്നിരുന്നു. അമ്മിണി ഗേളിയെ സങ്കടപൂർവം നോക്കിനിന്നപ്പോൾ ഗേളി ഇങ്ങനെ പറഞ്ഞു "എന്നെ ഓർത്ത് അമ്മിണി ദുഃഖിക്കേണ്ട. ദൈവം എന്നെ അവന്റെ കരങ്ങളിൽ എടുത്തു പിടിച്ചിരിക്കുകയാണ്." ആ സമയത്തും അതു പറഞ്ഞ് അവരെ ആശ്വസിപ്പിച്ചു. എന്റെ സഹോദരതുല്യനും കൂട്ടുകാരനും സഹപ്രവർത്തകനുമായ അഡ്വ. ജോർജ് ചെറിയാനും

ഭാര്യ മോനിയും മുറിയിൽ വെള്ളിയാഴ്ച (11-12-09) സന്ധ്യയോടെ എത്തി. ശാരീരിക അസ്വസ്ഥതകൾ ഉണ്ടായിരുന്നെങ്കിലും മോനിയോട് പലതവണ കസേരയിൽ ഇരിക്കുവാൻ സ്നേഹപൂർവം ഉപദേശിക്കുന്നത് അവരെ സങ്കടത്തിലാഴ്ത്തി. ജോർജ് ചെറിയാൻ തുടർന്നു പ്രാർത്ഥിക്കുകയും പ്രാർത്ഥനയ്ക്കുശേഷം അവർ പോകുകയും ചെയ്തു. ശാരീരിക ക്ഷീണം കൂടിക്കൊണ്ടിരുന്നതിനാൽ അവൾ ആഗ്രഹിച്ച വേദഭാഗങ്ങൾ വായിക്കുന്നതിനോ സന്ധ്യാനമസ്കാരം നടത്തുന്നതിനോ സാധിച്ചിരുന്നില്ല.

ഇതിനിടയിൽ എന്റെ സുഹൃത്ത് അഡ്വ. പി.സി. ചാക്കോ കോടതിയിൽ വച്ച് എന്റെ ഭവനത്തിൽ ഒരു പ്രാർത്ഥന നടത്തുന്നതിന് അഭ്യർത്ഥിച്ചിരുന്നു. എന്റെ സ്നേഹിതൻ രാജുസാർ (പ്രൊഫ. തോമസ് പി. വർഗീസ്) അതിന് പ്രത്യേക താൽപര്യം എടുത്തു. അതിൻപ്രകാരം 13-12-2009ൽ വൈകിട്ട് എന്റെ വീട്ടിൽ പ്രാർത്ഥന നടത്തുന്ന കാര്യം പള്ളിയിലെ എല്ലാവരോടും നേരത്തെ അറിയിച്ചിരുന്നു. എന്നാൽ ഗേളി ആ സമയം ഹോസ്പിറ്റലിൽ സുഖമില്ലാതെ കിടന്നിരുന്നതിനാൽ പ്രാർത്ഥന നടക്കുന്ന സമയത്ത് വീട്ടിൽ എന്റെ സാന്നിധ്യം ഉണ്ടായിരിക്കുകയില്ലെന്നു ഞാൻ ചാക്കോയോടും ബന്ധപ്പെട്ടവരോടും പറഞ്ഞിരുന്നു. ഞാൻ ഇല്ലെങ്കിൽ പോലും ചെന്ന് പ്രാർത്ഥന നടത്തിക്കൊള്ളാം എന്നവർ വാഗ്ദാനം ചെയ്തു. എന്നാൽ ഈ പ്രാർത്ഥന 13-12-2009 ൽ ഗേളിയുടെ മരണാനന്തര ശുശ്രൂഷയുടെ ഭാഗമായിത്തീർന്നു.

17

# ദൈവസന്നിധിയിലേക്കുള്ള യാത്ര

**11**-12-2009 വെള്ളിയാഴ്ച രാത്രി പതിനൊന്നു മണിയോടെ ഡോ. ഗംഗാധരൻ ഗേളിയെ കാണുന്നതിന് മുറിയിൽ എത്തി. രോഗാവസ്ഥ കൂടുകയും അതനുസരിച്ചു വേദന കൂടുകയും ചെയ്തതിനാൽ മോർഫിൻ ചെറിയ അളവിൽ തലേദിവസം മുതൽ കുത്തിവച്ചിരുന്നു. ഡോക്ടർ പരിശോധനയ്ക്കു ശേഷം പതിനൊന്നരയോടുകൂടി യാത്രപറഞ്ഞു പിരിഞ്ഞു. ഗേളി ഉറക്കാവസ്ഥയിലേക്കു കടന്നപ്പോൾ ഞാനും മകനും ഗേളിയോടു യാത്ര ചോദിക്കാതെ വീട്ടിലേക്ക് ഏകദേശം 11.30 മണിയോടെ തിരിച്ചു. ഗേളിയുടെ അരികിൽ എന്റെ മകളും അനുജത്തിയുടെ മകൾ അശ്വതിയും ഉണ്ടായിരുന്നു. ക്ഷീണം മാറാൻ ഞാനും മകനും ലേക്ക്ഷോറിൽ നിന്ന് ഏകദേശം ഏഴു കിലോമീറ്റർ അകലെ വീടിനു സമീപം ഉള്ള ഒരു ഹോട്ടലിൽ കയറി കട്ടൻകാപ്പി കുടിച്ചു. അപ്പോൾ മകളുടെ മൊബൈലിൽ ഗേളി എന്നെ വിളിച്ചു. ഞാനും മകനും എവിടെയാണെന്ന് അന്വേഷിച്ചു. ഞാനും മകനും അവളുടെ അരികിൽ എത്തുവാൻ പതറിയ സ്വരത്തിൽ ആവശ്യപ്പെട്ടു. എന്നെയും മകനെയും നിരന്തരമായി തിരക്കിയതിനാലാണ് മൊബൈൽ ഫോണിൽ അമ്മയെക്കൊണ്ടുതന്നെ ആഗ്രഹം പറയിപ്പിച്ചത് എന്നു മകൾ പറഞ്ഞു.

ഞാനും മകനും ഹോസ്പിറ്റലിലേക്ക് അതിവേഗത്തിൽ തിരിച്ചു. ഞങ്ങൾ ഹോസ്പിറ്റലിൽ എത്തുന്നതുവരെ ഞങ്ങളെ ഗേളി തിരക്കിക്കൊണ്ടിരുന്നു. ഞങ്ങൾ എത്തി എന്നറിഞ്ഞ നിമിഷം മുതൽ അവൾ നിശ്ശബ്ദയായി കിടന്നു. മകൻ അമ്മയ്ക്ക് അൽപം വെള്ളം കൊടുത്തു. ഒരു ഉമ്മ അമ്മയ്ക്ക് സമ്മാനിച്ച് അവൻ വീട്ടിലേക്ക് യാത്രയായി. അവൾ ആഗ്രഹിച്ചിരുന്ന പ്രകാരം വായിച്ചുകേൾപ്പിക്കാറുള്ള ആവർത്തനപുസ്തകം 28-ം സ്ഫുടമായി അധ്യായം 1 മുതൽ 14 വരെയും, 91-ം 121-ം സങ്കീർത്തനങ്ങളും ഞാൻ നിർത്തി നിർത്തി ഉറക്കെ വായിച്ചു കേൾപ്പിച്ചു. സന്ധ്യാസമയത്ത് അന്നു നടത്തേണ്ടിയിരുന്ന നമസ്കാരം ഞാൻ നടത്തി പ്രാർത്ഥിച്ചു. അപ്പോൾ രാത്രി ഏകദേശം ഒരു മണി ആയിരുന്നു.

മകൾ അമ്മയുടെ കൂടെ കട്ടിലിൽ കെട്ടിപ്പിടിച്ച് ഉറങ്ങുവാൻ തുടങ്ങി. ഞാൻ ഗേളിയുടെ കിടക്കയ്ക്കു ചേർന്നു കിടക്കുന്ന ചെറിയ സോഫായിൽ കിടന്നു. എന്റെ അനുജത്തിയുടെ മകൾ അശ്വതി താഴെ ഷീറ്റ് വിരിച്ചു കിടന്നു. മെയിൻ ലൈറ്റ് അണച്ചിരുന്നു എങ്കിലും ബാത്ത്റൂമിലെ ലൈറ്റ് അണച്ചിരുന്നില്ല. ഏതെങ്കിലും കാരണവശാൽ ഒരത്യാവശ്യം വന്നാൽ വെളിച്ചം ആവശ്യമാണല്ലോ എന്നതിനാലാണ് ബാത്ത്റൂമിലെ ലൈറ്റ് അണയ്ക്കാതിരുന്നത്. എല്ലാവരും ഉറക്കത്തിലേക്ക് വഴുതിവീണു. വെളുപ്പിന് നാലര ആയപ്പോൾ നഴ്സ് മരുന്ന് കുത്തിവയ്ക്കുന്നതിനു കതകിനു മുട്ടി തുറന്നു. ഗേളി കിടക്കുന്ന അവസ്ഥയിൽ തന്നെ മരുന്നു കുത്തിവയ്ക്കുകയും അൽപം അസ്വസ്ഥത അവൾ കാണിക്കുകയും ചെയ്തു. ആ നേരവും മകൾ കെട്ടിപ്പിടിച്ചു കിടന്നുറങ്ങി.

ഉദ്ദേശം അഞ്ചരയോടുകൂടി അരണ്ടവെളിച്ചത്തിൽ ഞാൻ ഗേളിയെ ശ്രദ്ധിച്ചുനോക്കി. അനക്കം ഇല്ലാതെ വയർ പൊങ്ങുകയും താഴുകയും ചെയ്യുന്നതിൽ നിന്നും അവൾ ശരിയായ ഉറക്കത്തിൽ ആണെന്നു ഞാൻ അനുമാനിച്ചു. വീണ്ടും ഉറങ്ങുവാൻ കിടന്നു. ക്ഷീണാവസ്ഥയിലായിരുന്നതിനാൽ ഞാൻ പെട്ടെന്ന് ഉറങ്ങിപ്പോയി. പിന്നെ ഞാൻ ഞെട്ടി ഉണർന്നത് മകൾ എന്നെ സംഭ്രമത്തോടുകൂടി വിളിച്ചപ്പോൾ ആണ്. പെട്ടെന്നു മുറിയിലെ പ്രധാന ലൈറ്റ് ഞാൻ തെളിയിച്ചു. നേരം വെളുത്ത് ഏതാണ്ട് ആറരയോളം ആയി എന്നു തോന്നുന്നു. നേരം വെളുത്തിരുന്നു എന്നു ഞാൻ അറിഞ്ഞിരുന്നില്ല. ഞങ്ങൾ നോക്കുമ്പോൾ ഗേളി എന്നന്നേക്കുമായി ദൈവസന്നിധിയിൽ പോയിക്കഴിഞ്ഞിരിക്കുന്നു. ഒരു പുഞ്ചിരിയോടെ കണ്ണുമടച്ച് അവൾ നേരെ കിടക്കുന്നു. ഈ സമയം വേർപാടിന്റെ ദുഃഖത്താൽ വിങ്ങിക്കരയുന്ന മക്കളെ ഞാൻ ആശ്വസിപ്പിച്ച് കർത്താവിന് സ്തോത്രം പറഞ്ഞു. അങ്ങനെ അവൾ മരണനദി കടന്നു മാലാഖമാരോടൊപ്പം സ്വർഗ്ഗീയ വീഥിയിൽ എത്തി.

12-12-2009 പ്രഭാതത്തിൽ അവൾ ദൈവസന്നിധിയിലേക്കു യാത്രയായി. നീതിമാന്റെ മരണം ഉറക്കംപോലെ എന്ന വചനം ഇവിടെ നിവർത്തിയായി. ഉടൻതന്നെ മകനെ അറിയിച്ചു. ബന്ധുമിത്രാദികളും ചാർച്ചക്കാരും പ്രത്യേകിച്ചു പള്ളിയിലെ സ്നേഹമുള്ള അനേകർ ഹോസ്പിറ്റലിൽ എത്തി. പള്ളിയിലെ തന്നെ അംഗമായ സൈമൺ അച്ചൻ അറിയിച്ച മാത്രയിൽ ഹോസ്പിറ്റലിൽ എത്തി പ്രാർത്ഥിച്ചു മൃതശരീരം മോർച്ചറിയിൽ വച്ചു. തിരികെ പത്തു മണിയോടുകൂടി പാലാരിവട്ടത്തു വീട്ടിൽ എത്തി. ആ സമയം ഇൻകംടാക്സ് ഡിപ്പാർട്ട്മെന്റിൽ നിന്ന് ഇൻസ്പെക്ടർ ശശികുമാർ എത്തിയിരുന്നു. ഇദ്ദേഹത്തിന്റെ വരവിന് ഒരു പ്രത്യേകത ഉണ്ടായിരുന്നു. തക്കസമയത്ത് പ്രത്യേകിച്ചു രോഗമായിരുന്ന അവസ്ഥയിലും നമ്മുടെ എല്ലാ

ആവശ്യങ്ങൾക്കും അറിഞ്ഞു, കരുതി ചെയ്യുന്നവനായ ദൈവത്തെപ്പറ്റി ഇനിയും ഞാൻ വിവരിക്കാം.

തിങ്കളാഴ്ച ദിവസം (14-12-2009) അടക്കം നടത്തുന്നതിന് തീരുമാനിച്ചു. അതിന്റെ ഭാഗമായി മൃതശരീരം തിങ്കളാഴ്ച ഭവനത്തിൽ കൊണ്ടുവന്നതിനു ശേഷം പള്ളിയിൽ കൊണ്ടുപോകുന്നതിനു തീരുമാനിച്ചിരുന്നു. അതിനു മുൻപായി 13-12-2009 ൽ വൈകിട്ടു വീട്ടിൽ നടത്താനിരുന്ന സൗഖ്യ പ്രാർത്ഥനമരണാനന്തര പ്രാർത്ഥനയായി തീർന്നു. മൃതശരീരം എന്റെ ഭവനത്തിൽ കൊണ്ടുവരുന്നതിനു മുന്നോടിയായി അനേകരുടെ കൂട്ടായുള്ള പ്രാർത്ഥനയ്ക്ക് എന്റെ ഭവനം, ദൈവം തന്റെ പദ്ധതി മൂലം ഒരുക്കി. അങ്ങനെ ദൂതൻമാരാൽ മുദ്ര ഇടുവിച്ചു എന്നു ഞാൻ പരിപൂർണമായി വിശ്വസിക്കുന്നു. ഈ പ്രാർത്ഥന തീരുമാനിക്കുന്നതിന് അഡ്വ. പി.സി. ചാക്കോ നിർദേശിച്ച സമയത്തു ഗേളി മരണപ്പെടുമെന്നോ മൃതശരീരം വീട്ടിൽ കൊണ്ടുവരുമെന്നോ ആരും കരുതിയിരുന്നില്ല. മനുഷ്യൻ ഒന്നു ചിന്തിക്കുന്നു. ദൈവമോ തക്കതായതു തീരുമാനിക്കുന്നു.

ഗേളിയുടെ ആത്മാവിനെ കൂട്ടിക്കൊണ്ടു പോകുവാൻ മാലാഖമാർ എത്തിയിരുന്നു. അതിനു തെളിവാണ് അവളുടെ മുഖത്തെ പ്രകാശധാര. മാലാഖമാരോടൊപ്പം അവൾ പറുദീസയിൽ പ്രവേശിച്ചു. കർത്താവായ യേശുക്രിസ്തുവിന്റെ സന്നിധിയിൽ മറഞ്ഞിരിക്കയും ആശ്വസിക്കുകയും ചെയ്യുന്നു. ഞങ്ങളുടെ പ്രത്യാശയും വിശ്വാസവും ഇതു മാത്രമാണ്.

18

# ദൈവനിയോഗത്താൽ ഉള്ള മൃതസംസ്കാരം

ഗേളിയുടെ മൃതശരീരം എന്റെ തറവാട് സ്ഥിതിചെയ്യുന്ന തിരുവല്ല മേപ്രാൽ സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളിയിലെ ഞങ്ങളുടെ പിതാക്കൻമാരെ അടക്കം ചെയ്ത കുടുംബ കല്ലറയിൽ സംസ്കരിക്കുന്നതിനു തീരുമാനിച്ചു. ഡിസംബർ 14–ാം തീയതി അതിരാവിലെ ഗേളിയെ ഏറ്റവും സ്നേഹിക്കുകയും അടുത്തു പെരുമാറുകയും ചെയ്യുന്നവർ ഹോസ്പിറ്റലിൽ എത്തി. സോഫി മാത്തൻ സ്വമേധയാ വളരെ വിലപിടിപ്പുള്ള വെള്ള വസ്ത്രങ്ങളും വെള്ളപ്പൂക്കളും കൊണ്ടു മൃതശരീരം മറ്റുള്ളവരുടെകൂടെ സഹായത്തോടെ ഒരുക്കി. മരണദിവസം മുതൽ മൃതശരീരം വീട്ടിൽ കൊണ്ടുവരുന്ന ദിവസം വരെ വെള്ള വസ്ത്രങ്ങളും പൂക്കളും കൊണ്ട് സോഫി തന്നെ ഗേളിയുടെ കിടക്കയും അലങ്കരിച്ചു. ഈ പ്രത്യേക സന്ദർഭത്തിൽ ഗേളിയുടെ ആഗ്രഹം മാനിച്ച് മഹത്വമേറിയ പ്രവൃത്തി ഞങ്ങൾക്കു വേണ്ടി ആ മഹതി ചെയ്തു. ഭവനത്തിലെയും ഗേളി വളരെയേറെ ഇഷ്ടപ്പെട്ടിരുന്ന പാലാരിവട്ടം പള്ളിയിലെയും ശുശ്രൂഷകൾക്കു ശേഷം സ്വദേശത്തേക്കു കൊണ്ടുപോയി.

മലങ്കര സഭയിൽ മാതൃകയായി വർത്തിക്കുന്ന ഒരു ഇടവകയാണ് പാലാരിവട്ടം ഓർത്തഡോക്സ് വലിയപള്ളി. ഇതിലെ ഇടവകാംഗങ്ങൾ പരസ്പരം സ്നേഹത്തോടെ കൂട്ടായ്മ ആചരിക്കുന്നവരാണ്. പ്രത്യേകിച്ചു രോഗികൾക്കും അശരണർക്കും സാന്ത്വനം ഏകുന്നു. ഗേളിയുടെ അടക്കത്തിന് വേണ്ട എല്ലാ ക്രമീകരണങ്ങളും ഇടവകാംഗങ്ങളും മാനേജിംഗ് കമ്മറ്റിയും വികാരിയും ചെയ്തുതന്നത് ഞാൻ നന്ദിയോടെ സ്മരിക്കുന്നു.

അന്നുതന്നെ അടക്കം ചെയ്യണമെന്നു തീരുമാനം ഉണ്ടായിരുന്നതിനാൽ എത്രയും പെട്ടെന്നു മേപ്രാൽ, സ്വദേശത്തു തറവാടു വീട്ടിൽ എത്തിക്കേണ്ടിയിരുന്നു. എറണാകുളം മുതൽ അരൂർ ബൈപാസ് വരെ പത്തു കിലോമീറ്റർ ദൂരത്തിൽ റോഡു പണി നടക്കുന്നതുമൂലം വാഹനങ്ങളുടെ വരവിനും പോക്കിനും എന്നും പ്രതിബന്ധമായിരുന്നു. കുറഞ്ഞതു രണ്ടു മണിക്കൂർ എങ്കിലും യാത്ര ചെയ്തെങ്കിൽ മാത്രമേ

സ്വദേശത്ത് എത്തുവാൻ സാധിക്കുകയുള്ളു. എന്നാൽ പോലീസിന്റെ ഭാഗത്തുനിന്നു പെട്ടെന്നു സഹായം ലഭിച്ചു. ഒരു പൈലറ്റ് ജീപ്പിനു പിന്നാലെ മൃതശരീരം വഹിച്ച ആംബുലൻസ് അരൂർ ബൈപാസ് വരെ എത്തിക്കുന്നതിന് പോലീസ് സഹായിച്ചു. പാലാരിവട്ടം മുതൽ അരൂർ വരെ പത്തു കിലോമീറ്ററിനിടയിൽ അവിടെയവിടെയായി പോലീസുകാർ നിന്നു വാഹനം എത്തിച്ചു തന്നത് കർത്താവായ യേശുവിന്റെ ധന്യ തിരുനാമത്തിൽ നിന്നു പുറപ്പെട്ട കൽപന മൂലം ആണ്. ഇതിന് എന്റെ സുഹൃത്തായ ബ്രദർ പോൾ വർഗീസ് മേടമനയെ ദൈവം ഉപയോഗിച്ചു. രോഗാവസ്ഥയിൽ ആയിരുന്നപ്പോഴും മരണസമയത്തും തുടർന്നുള്ള ശുശ്രൂഷകളിലും എന്റെ താങ്ങും തണലുമായി നിന്ന അദ്ദേഹവും മറ്റു സുഹൃത്തുക്കളും ജീവിക്കുന്ന സാക്ഷികളായി ഞാൻ കാണുന്നു.

സ്വദേശത്തു മൃതശരീരം എത്തിയപ്പോൾ ദേശക്കാരും സ്നേഹിതരും ബന്ധുമിത്രാദികളും അഭിവന്ദ്യ നിയുക്ത കാതോലിക്കാ മിലിത്തിയോസ് തിരുമേനി, മെത്രാപ്പോലീത്താമാർ, ശ്രേഷ്ഠ വൈദികർ, ദൈവദാസൻമാർ എന്നുവേണ്ട നാനാജാതി മതസ്ഥരും സന്നിഹിതരായിരുന്നു. പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ക്വയർ അംഗങ്ങൾ, കൊല്ലകടവ് സി.എസ്.ഐ. ചർച്ച് ക്വയർ, റോക്ക് ഓഫ് ഏജസ് കോറൽ ഗ്രൂപ്പ് എന്നിവർ പല തവണകളായി പ്രാർത്ഥനാഗാനങ്ങൾ പാലാരിവട്ടത്തെ വീട്ടിലും മേപ്രായിൽ തറവാട്ടിലും വന്ന് ആലപിച്ചു. മലങ്കര സഭയിലെ സീനിയർ ബിഷപ്പായ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി തന്നെ 14-12-2009 ൽ ഗേളിയുടെ ശവസംസ്കാര ശുശ്രൂഷ നടത്തി. തിരുമേനിയുടെ ജൻമദിനമായ ഡിസംബർ 9 ന് വിളിച്ച് ആശംസകൾ നൽകണമെന്ന് എനിക്ക് തലേദിവസം ഗേളി കുറിച്ചു തരികയും ജൻമദിനത്തിൽ ഞാൻ വിളിച്ചോ എന്നു തിരക്കുകയും ചെയ്തിരുന്നു. കടന്നുപോകുന്നതിനു രണ്ടു മാസം മുൻപ് എന്റെ വീട്ടിൽ വന്ന് ഗേളിയെ കാണുകയും മകളെപ്പോലെ കരുതുന്ന അവളെ അരികിൽ വിളിച്ചിരുത്തി അപ്പാ പിതാവേ എന്നു വിളിക്കുവാൻ കർത്താവ് അധികാരം നൽകിയതുപോലെ അദ്ദേഹത്തെ വിളിക്കാൻ അവകാശമുണ്ടെന്നു വാൽസല്യത്താൽ പറയുകയും ചെയ്തിരുന്നു. അദ്ദേഹം എപ്പോൾ എറണാകുളത്തു വന്നാലും എന്റെ വീട്ടിൽ വരികയും പ്രാർത്ഥിക്കുകയും ചെയ്യുക പതിവാണ്. അദ്ദേഹത്തിന്റെ 90-ാം ജൻമദിനത്തിൽ എറണാകുളത്തു വന്ന് എന്റെ വീട്ടിൽ താമസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തത് ഒരു ഭാഗ്യമായി കരുതുന്നു. എന്റെ കുടുംബത്തോട് തിരുമേനിക്ക് ഒരു കരുതൽ ഉള്ളതാണ്. പള്ളിയിൽ വച്ച് സംസ്കാര ശുശ്രൂഷ തുടങ്ങുന്നതിനു മുൻപ് ഇവൾ എന്റെ മകൾ ആണ് എന്ന് ദുഃഖസ്വരത്തിൽ അദ്ദേഹം പറഞ്ഞു. വൈകിട്ട് അഞ്ചു മണിയോടെ മൃതദേഹം കല്ലറയിൽ അടക്കം ചെയ്തു. ഇപ്രകാരം അവൾക്ക് ഒരു നല്ല അടക്കം ലഭിച്ചു. ഇത്രയും കാര്യങ്ങൾ വിവരിച്ചത് അവളുടെയോ

എന്റെയോ മഹത്വമോ പെരുമയോ അറിയിക്കുന്നതിനു വേണ്ടിയല്ല. “ദൈവസന്നിധിയിൽ ഒരു ജഡവും പ്രശംസിക്കാതിരിക്കട്ടെ.” കർത്താവിന്റെ മഹത്വത്തെപ്പറ്റി ഒന്നു വർണിക്കുന്നതിനും പ്രവാചക വചനം ചിന്തയ്ക്ക് എടുക്കുന്നതിനുമാണ്.

ജ്ഞാനിയായ ശലോമോൻ സഭാപ്രസംഗി 6 ന്റെ 3 ൽ ഇപ്രകാരം പറയുന്നു “ഒരു മനുഷ്യൻ നൂറു മക്കളെ ജനിപ്പിക്കുകയും ഏറിയ സംവൽസരം ജീവിച്ചിട്ട് ദീർഘായുസ്സായിരിക്കുകയും ചെയ്തിട്ട് അവൻ നൻമ അനുഭവിച്ചു തൃപ്തനാകാതെയും ഒരു ശവസംസ്കാരം പ്രാപിക്കാതെയും പോയാൽ ഗർഭം അലസിപ്പോയ പിണ്ഡം അവനേക്കാൾ നന്ന്, എന്നു ഞാൻ കണ്ടു.” ശരിയായ ശവസംസ്കാരം ലഭിക്കുന്നത് ഒരു വലിയ മഹാഭാഗ്യം തന്നെയെന്ന് ഈ വാക്യം ഉദ്ഘോഷിക്കുന്നു. ലഭിക്കാതെ പോയാൽ അത് അപമാനമാണെന്നാണ് ഈ വാക്യംകൊണ്ട് കാണുന്നത്.

ഇവിടെ രണ്ടു പ്രധാന സംഗതികൾ പ്രസ്താവിച്ചു. ഗേളിക്ക് നല്ല ഒരു ശവസംസ്കാരം ലഭിക്കുന്നതിന് ദൈവം ഇടയാക്കി. അതുപോലെതന്നെ അവളെ പിതാക്കൻമാരെ അടക്കം ചെയ്ത കല്ലറയിൽ കൊണ്ടുപോയി സംസ്കരിച്ചു. മനുഷ്യന്റെ മൃതശരീരത്തിന്റെ വിലയും സംസ്കരണവും വേദപുസ്തകാടിസ്ഥാനത്തിൽ പരിശോധിച്ചാൽ ജീവൻ അതിന്റെ ആരംഭം മുതൽ ദൈവസൃഷ്ടിയായ മനുഷ്യനിൽ പ്രവർത്തിക്കുന്നതുകൊണ്ട്, സൃഷ്ടാവുമായിട്ടുള്ള സവിശേഷ ബന്ധത്തിൽ പരിപാവനമായി നിലനിൽക്കുന്നു. ഉൽപ്പത്തി പുസ്തകത്തിൽ മൂന്നു ഭാഗത്തു ദൈവം തന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിച്ച് ജീവന്റെ ശ്വാസം അവനിലേക്ക് ഊതി അവനെ അനുഗ്രഹിച്ചു എന്നെഴുതിയിരുന്നു. (ഉൽപ.1 :26, 27, 5:1) ആയതിനാൽ മരണംകൊണ്ട് ശരീരം ഒന്നിനും ഉപകരിക്കുന്നില്ല എന്ന പ്രമാണം ക്രിസ്തീയ സഭകൾക്ക് ഒരു സന്ദേശമായി സ്വീകരിക്കുവാൻ ഒരിക്കലും കഴിയുകയില്ല. തെളിവായി (2 രാജ. 13:20) ഏലീശായുടെ കല്ലറയിൽ മരിച്ച ഒരുവനെ ഇട്ടപ്പോൾ അവന്റെ അസ്ഥിയിൽ തൊട്ട മൃതശരീരം ഉടൻ ജീവൻ പ്രാപിച്ചതായി എഴുതിയിരിക്കുന്നു. ഇവിടെ മരണം സംഭവിച്ച ശരീരങ്ങൾ തമ്മിൽ ബന്ധപ്പെട്ടപ്പോൾ ഉണ്ടായ രൂപാന്തരം ജീവൻ വച്ചു എന്നതാണ്. ആത്മീയത നിറഞ്ഞ ഭൗതിക ശരീരത്തിൽ ദൈവീക ആവാസം ഉണ്ടായിരുന്നതിനാൽ ഇപ്രകാരം സംഭവിച്ചു എന്നു നാം തിരിച്ചറിയണം.

ശവസംസ്കാരത്തെപ്പറ്റി പറയുമ്പോൾ പലസ്തീൻ രാജ്യത്തെ പുരാതനത്വത്തിനു തെളിവാണ് മക്പേലാ ഗുഹ സംബന്ധിച്ച പാരമ്പര്യം. അവിടെ സാറായെയും അബ്രഹാമിനെയും അടക്കം ചെയ്തു. മോശയെ ദൈവം ബേത്ത് പെയോരിന് എതിർവശം മോവാബ് താഴ്വരയിൽ അടക്കിയതായി എഴുതിയിരിക്കുന്നു. യാക്കോബിന്റെ അന്ത്യസമയത്തെ ആഗ്രഹം പിതാക്കൻമാരുടെ അരികിൽ അടക്കണം

എന്നായിരുന്നു. (ഉൽപ.49:29) മകൻ യോസഫ് പിതാവിന്റെ ശവസംസ്കാരം അതിഗംഭീരമായി നടത്തിയ രീതി പല ക്രിസ്തീയ സഭകളുടെയും സംസ്കാര ശുശ്രൂഷയുടെ ഭാഗമായിത്തീർന്നു. എന്നാൽ മിസ്രയിമിൽ പാർത്ത ജോസഫ് മരിച്ചപ്പോൾ മാത്രമാണ് ശവപ്പെട്ടി ഉപയോഗിച്ചതായി രേഖപ്പെടുത്തിയിട്ടുള്ളത് (ഉൽപ. 50:26) ഒരാളിന് നല്ല ശവസംസ്കാരം ലഭിക്കുന്നത് ദൈവത്തിൽ നിന്നുള്ള അനുഗ്രഹവും കൃപയുമാണ്. നീയോ സമാധാനത്തോടെ പിതാക്കൻമാരോട് ചേരും. നല്ല വാർധക്യത്തിൽ നീ അടക്കപ്പെടുമെന്ന് അബ്രഹാമിനു ദൈവം കൊടുത്ത അനുഗ്രഹം (ഉൽപ.15:15) കണക്കിലെടുത്തായിരിക്കാം ശാലോമോൻ സഭാപ്രസംഗിയിൽ സംസ്കാരത്തെപ്പറ്റി പരാമർശിക്കാൻ കാരണം.

നല്ല അടക്കം ലഭിക്കുന്നതു ഭാഗ്യമായി കരുതുന്നതുപോലെ തന്നെ, നല്ല അടക്കം ലഭിക്കാത്തത് നിർഭാഗ്യമായി കരുതുന്നു. അതിനു തെളിവാണ് (1 രാജാ. 13:22) ദൈവകൽപന ലംഘിച്ചതിന് നിന്റെ ശവം നിന്റെ പിതാക്കൻമാരുടെ കല്ലറയിൽ വരികയില്ല എന്ന് യഹൂദയിൽ നിന്നും വന്ന ഒരു ദൈവപുരുഷനോട് പറഞ്ഞത്. നമ്മുടെ ഭൂമിയിലെ വാസസമയത്ത് നല്ലൊരു അന്ത്യത്തിന് എന്നെ യോഗ്യനാക്കിത്തീർക്കേണമേ എന്നു പ്രാർത്ഥിക്കണം. അല്ലാതെ മരണം കഴിഞ്ഞ് ആരെങ്കിലും എന്നെ അടക്കിക്കൊള്ളും എന്ന് ആലസ്യത്തിൽ പറയുന്ന രീതി ശരിയല്ല. അതുകൊണ്ടാണ് പൗലോസ് അപ്പോസ്തോലൻ 1 തെസ്സ. 5:23 ൽ "നിങ്ങളുടെ ആത്മാവും പ്രാണനും, ദേഹിയും അശേഷം നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ പ്രത്യക്ഷതയിൽ അനിന്ദ്യമായി വെളിപ്പെടുവാൻ തക്കവണ്ണം കാക്കപ്പെടുമാറാകട്ടെ" എന്നാശീർവദിക്കുന്നു.

ഭാര്യയോ ഭർത്താവോ മരിച്ചിട്ട്, പ്രതിസന്ധിയുടെ നടുവിൽ വൈധവ്യത്തിൽ ആയവർ എങ്ങനെ ജീവിച്ചു എന്ന എന്റെ അന്വേഷണത്തിനിടയിൽ ഏലീശയുടെ ഒരു ശിഷ്യന്റെ മരണം ശ്രദ്ധയിൽപെടുകയുണ്ടായി (2 രാജ. 4:1–7). മരിച്ച ശിഷ്യന്റെ ഭാര്യ ഏലിശയോടു നിലവിളിച്ചു പറഞ്ഞത്: നിന്റെ ദാസനായ എന്റെ ഭർത്താവ് മരിച്ചുപോയി: നിന്റെ ദാസൻ യഹോവാ ഭക്തൻ ആയിരുന്നു എന്നു നിനക്ക് അറിയാമല്ലോ. ഇപ്പോൾ കടക്കാർ എന്റെ രണ്ടു മക്കളെ പിടിച്ച് അടിമകൾ ആക്കുവാൻ വന്നിരിക്കുന്നു. ഏലിശാ അവളോട് ഞാൻ നിനക്കുവേണ്ടി എന്തു ചെയ്യേണം എന്നു പറക. വീട്ടിൽ നിനക്ക് എന്തുള്ളൂ: എന്നു ചോദിച്ചു. ഒരു ഭരണി എണ്ണയല്ലാതെ മറ്റൊന്നും അടിയന്റെ വീട്ടിൽ ഇല്ല എന്നവൾ പറഞ്ഞു. അതിന് ഏലിശ: നിന്റെ അയൽക്കാരിൽനിന്നൊക്കെയും വെറും പാത്രങ്ങൾ വായ്പ വാങ്ങുക, പാത്രങ്ങൾ കുറവായിരിക്കരുത്. പിന്നെ നീയും നിന്റെ മക്കളും അകത്തു കടന്നു വാതിൽ അടച്ചു പാത്രങ്ങളിലൊക്കെയും എണ്ണ പകർന്ന്, നിറഞ്ഞത് നിറഞ്ഞത് ഒരു ഭാഗത്തു മാറ്റിവയ്ക്കുക. അങ്ങനെ പാത്ര

ങ്ങൾ എല്ലാം നിറഞ്ഞു. പാത്രം ഒന്നും പിന്നെ ശേഷിച്ചില്ല. അതിനാൽ എണ്ണ നിന്നുപോയി. അവൾ ചെന്നു ദൈവപുരുഷനോടു വസ്തുത അറിയിച്ചു. നീ പോയി എണ്ണ വിറ്റു കടം വീട്ടി ശേഷിപ്പു കൊണ്ട് മക്കളുമായി ഉപജീവനം കഴിച്ചുകൊൾക എന്നു പറഞ്ഞു.

ഈ ആലോചനമൂലം രണ്ടു മക്കൾ അടിമത്തത്തിൽ നിന്നു രക്ഷപ്പെടുകയും ഉപജീവനത്തിനു മാർഗം ലഭിക്കുകയും ചെയ്തു. വായ്പ മടക്കി കൊടുക്കുവാൻ കഴിവില്ലാത്തവരെയും അവരുടെ മക്കളെയും അടിമകളാക്കുവാൻ മോശയുടെ ന്യായപ്രമാണം കൽപ്പിച്ചിരുന്നു. വായ്പ കൊടുത്തവരെ ജൂബിലിവർഷം വരെ സേവിക്കണമായിരുന്നു. പിശാചിന്റെ അടിമകളായിരിക്കുന്ന നമ്മെ കർത്താവായ യേശു ക്രിസ്തു തന്റെ സ്വന്ത രക്തം കൊടുത്ത് അടിമത്വത്തിൽനിന്നു സ്വതന്ത്രരാക്കിയിരിക്കുകയാണ്. മരണാനന്തര അവസ്ഥയിൽ ദൈവദാസൻമാരുടെ പ്രാർത്ഥനയിലും ഉപദേശത്തിലും ആശ്വാസം കണ്ടെത്തുന്നതു വിഷമാവസ്ഥ തരണം ചെയ്യുന്നതിന് സഹായകരമാകും.

യാദൃച്ഛികമായ ഒരു ചോദ്യത്തിന് ബന്ധുവായ കുട്ടിയുടെ നിഷ്കളങ്ക മറുപടി കേട്ട എന്നിൽ കൂടുതൽ ചിന്ത തളിരിട്ടു. ഒരു പെൺകുഞ്ഞ് അതിന്റെ ഭവനത്തിൽ നിന്നു സ്കൂളിൽ പോയി വന്നിരുന്നതു സ്ഥിരമായ ഒരു വഴിയിൽ കൂടിയായിരുന്നു. ഒരുദിവസം സ്കൂളിൽ നിന്ന് ആ കുഞ്ഞ് സാധാരണയിലും പെട്ടെന്നു ഭവനത്തിൽ എത്തുവാൻ ഇടയായി. ദൂരെനിന്ന് എത്തിയ അതിന്റെ ഒരു ഉറ്റബന്ധു ഈ കുഞ്ഞ് പെട്ടെന്ന് എത്തിയത് എങ്ങനെയെന്ന് ആകാംക്ഷയോടെ ആരാഞ്ഞു. ഒരു സെമിത്തേരി കുറുകെ കടന്നാണ് വീട്ടിൽ എത്തിയത് എന്നു മറുപടി പറഞ്ഞു. (I cross a graveyard to reach my home) വാസ്തവത്തിൽ നാമെല്ലാവരും ഇതുപോലെ ഒരിക്കൽ ഒരു സെമിത്തേരി കടന്നുവേണം വാഗ്ദത്ത ഭവനത്തിൽ എത്തിച്ചേരുവാൻ.

എന്റെ തറവാട്ടു വീട്ടിലും മറ്റു വീടുകളിലും ചെറുപ്പകാലത്ത് എത്തുവാൻ എനിക്കും നാട്ടുകാർക്കും ഞങ്ങളുടെ പള്ളിയിലെ സെമിത്തേരിയുടെ മധ്യത്തിൽ കൂടിയുള്ള നടപ്പാത ആയിരുന്നു ഏക ആശ്രയം. അന്നു സന്ധ്യാസമയത്ത് സെമിത്തേരിയിൽക്കൂടി കടന്നു പോകുന്നതു ഭയമായിരുന്നു. ഏതെങ്കിലും ഒരു ദിവസം സംസ്കാരം നടന്നിട്ടുണ്ടെങ്കിൽ അന്നു ഭീതി പരത്തുന്ന ചിന്ത മനസ്സിൽ വന്നിരിക്കും. അഥവാ സന്ധ്യാസമയത്തു സെമിത്തേരി ഭാഗത്തു വന്നാൽ പ്രായമായവരെയോ സമപ്രായക്കാരെയോ പ്രതീക്ഷിച്ചു നിന്നിരുന്ന സന്ദർഭങ്ങൾ ഉണ്ടായിട്ടുണ്ട്. ഞാൻ ഗേളിയെ വിവാഹം കഴിച്ച സമയത്ത് വഴിയുടെ വീതി അൽപം കൂട്ടിയെങ്കിലും ദിശയ്ക്കു മാറ്റം വന്നിരുന്നില്ല. ഇപ്പോൾ ആ വഴി ദിശമാറ്റി പി.ഡബ്ല്യു.ഡി. റോഡ് ആക്കി. എങ്കിലും നമ്മുടെ അന്ത്യയാത്ര ദിശ മാറാത്ത സെമിത്തേരിയിലേക്കുള്ള വഴിയിൽ കൂടിയാണ്. ഈ വഴിയിൽക്കൂടി ഗേളി കടന്നു നിത്യ ഭവനത്തിൽ എത്തി.

19

# നിശ്ചയിക്കപ്പെട്ട ദൈവീക പദ്ധതി

**ഗേ**ളിയുടെ രോഗാവസ്ഥാ നിർണയം മുതൽതന്നെ ദൈവിക നടത്തിപ്പിൽ കാര്യങ്ങൾ പൊയ്ക്കൊണ്ടിരുന്നതായി എനിക്ക് അനുഭവപ്പെട്ടു. ഇതിനു വ്യക്തമായ തെളിവുകൾ ഞാൻ നിരത്തുന്നു. 2003 സെപ്റ്റംബർ 20-ാം തീയതി യൂട്രസ് നീക്കം ചെയ്യുവാൻ ഇടയായതിനു മുൻപ് പരിശോധനയ്ക്ക് അവളെ സഹായിക്കുവാൻ സുഹൃത്തായ അഡ്വ. ഹരിലാലിന്റെ ഭാര്യ ഡോ. ശ്യാമള സ്വയമേ ഉത്തരവാദിത്വം ഏറ്റെടുത്തു. ഗൈനക്കോളജിയിൽ ബിരുദാനന്തര ബിരുദം നേടിയ ശ്യാമള മട്ടാഞ്ചേരി ഗവൺമെന്റ് ഹോസ്പിറ്റലിൽ ആ സമയം ജോലി ചെയ്യവേ സ്വന്തം ചേച്ചിയെപ്പോലെ കരുതുന്ന ഗേളിയെ സ്വയം പരിശോധിക്കുകയും പലവിധ പരിശോധനയ്ക്ക് നേതൃത്വം നൽകുകയും ചെയ്തു. അവരുടെ സാമീപ്യവും സഹായവും ഗേളിക്ക് വളരെ ആശ്വാസം ഏകി.

ഗേളിയെ ലൂർദ്ദ് ഹോസ്പിറ്റലിൽ കൊണ്ടുപോയി ഗൈനക്കോളജി മേധാവി ഡോ. ഗ്രേസ് മാത്യുവിനെ കാണിക്കുകയും 20-ാം തീയതി ഓപ്പറേഷൻ നടത്തുകയുമായിരുന്നു. ഓപ്പറേഷനു വേണ്ട എല്ലാ സൗകര്യങ്ങളും ചെയ്തതും എത്രയും പെട്ടെന്ന് ചെയ്യുന്നതിനു തീരുമാനിച്ചതും ഡോ. ശ്യാമളയാണ്. ഡോ. ഗ്രേസ് മാത്യുവും ഡോ. ശ്യാമളയും ഓപ്പറേഷൻ നടത്തുവാൻ തീരുമാനിച്ചെങ്കിലും അടുത്തു വന്ന ഞായറാഴ്ച ആരാധനയിൽ പങ്കുകൊണ്ട് കുർബാന സ്വീകരിച്ചതിനു ശേഷം മാത്രമാണ് ഗേളി ഹോസ്പിറ്റലിലേക്കു പോയത്. ഈ അവസ്ഥയിൽ ദൈവം ഒരുക്കിയ ആളാണ് ഡോ. ശ്യാമള. ഇപ്പോൾ ആ മഹതി സൗദിയിൽ വലിയ ജോലിയിൽ കഴിഞ്ഞുവരുന്നു.

എന്റെ ഭാര്യയുടെ ഓപ്പറേഷൻ സമയത്ത് മകൾക്ക് തേവര സേക്രഡ് ഹാർട്ട് കോളജിൽ ബി.എയ്ക്ക് പ്രവേശനം ലഭിച്ചത് ഏറെ സഹായകരമായി. വീട്ടിൽ നിന്നു ദൂരെയല്ലാത്ത ഒരു കോളജിൽ പ്രവേശനം കിട്ടിയതുകൊണ്ട് ഏറ്റവും ആവശ്യമായ സമയത്തു മകളിൽനിന്നു പരിചരണം ലഭിക്കുന്നത് ആർക്കും വിലപ്പെട്ടതാണ്. പഠിത്തത്തിനിടയിലും അമ്മയെ പരിചരിക്കുകയും വീട്ടിൽ വരുന്നവരെ സ്വീകരിക്കുകയും ആഹാരം വയ്ക്കുകയും എന്തിന് എല്ലാ വീട്ടുകാ

ര്യങ്ങളും മകൾ തന്നെയാണ് ചെയ്തിരുന്നത്. ആ സമയത്ത് എന്റെ അടുത്ത ബന്ധുവായ ആനി ഞങ്ങളെ സഹായിക്കുന്നതിനു വീട്ടിൽ എത്തിയിരുന്നു. മകളെ പ്രാപ്തിയുള്ളവൾ ആക്കുവാൻ ദൈവം ഒരുക്കിയ പല പദ്ധതികളിൽ ഒന്നായിരുന്നു ഇത്. എല്ലാം സ്വയമേ ഏറ്റെടുത്തു നടത്തുവാൻ മകൾക്ക് ദൈവം ബലം നൽകി. പിൽക്കാലത്ത് അവളുടെ വിവാഹജീവിതത്തിന് അതു പ്രയോജനമേകി.

മൂന്നു കൊല്ലത്തെ അവളുടെ ബി.എ. ഡിഗ്രി പഠനത്തിനു ശേഷം കുട്ടിക്കാനത്തു മരിയൻ കോളജിൽ എം.എസ്.ഡബ്ല്യു. കോഴ്സിന് ചേർന്നു. ഈ കാലങ്ങളിലും അമ്മയെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു. എന്നാൽ മകളുടെയും മകന്റെയും പഠനത്തിൽ അവർക്ക് മനഃക്ലേശം ഉണ്ടാകാതിരിക്കാൻ, സഹനത്തിൽക്കൂടി ഗേളി ആശ്വാസവും ധൈര്യവും പകർന്നുകൊണ്ടിരുന്നു. ഏറ്റവും പിരിമുറുക്കം ഉണ്ടായിരുന്ന എന്റെ വക്കീൽപണി, ഭാര്യയുടെ രോഗാവസ്ഥ, മകന്റെയും മകളുടെയും വിദ്യാഭ്യാസം എന്നിവയ്ക്ക് ഇടയിൽ പ്രതിബന്ധങ്ങൾ ഇല്ലാതെ നീങ്ങുവാൻ സാധിച്ചതു കർത്താവിൽ എല്ലാവരും ശരണപ്പെട്ടതുകൊണ്ടാണ്. അല്ലാതെ മറ്റു പോംവഴിയോ നിവൃത്തിയോ ഇല്ലാതെയായി. ഗേളി അടിപതറാതെ ഞങ്ങളെ അവളുടെ പ്രാർത്ഥനാവലയത്തിൽ കൊണ്ടുവന്ന് എല്ലാ കണ്ണുകളും ദൈവത്തിങ്കലേക്കാക്കി.

കുട്ടിക്കാനത്ത് പഠിക്കുന്ന മകളുടെ പഠനം കഴിയാറായപ്പോൾ പഠനത്തിന്റെ ഭാഗമായി എറണാകുളത്തുള്ള വെൽഫെയർ ഇൻസ്റ്റിറ്റ്യൂട്ടിൽ 2006 മെയ് മാസം, ഒരു മാസത്തെ പരിശീലനത്തിനു വിടുകയുണ്ടായി. പരിശീലനം കഴിഞ്ഞ് സർട്ടിഫിക്കറ്റുമായി കോളജിൽ റിപ്പോർട്ട് ചെയ്യുന്നതിന് കുട്ടികൾ കടപ്പെട്ടവരാണ്. മകൾ ഇൻസ്റ്റിറ്റ്യൂട്ടിന്റെ ഡയറക്ടറോടു യാത്ര ചോദിക്കുവാൻ ചെന്നപ്പോൾ, അവിടെത്തന്നെ പ്രോജക്ട് കോ-ഓർഡിനേറ്റർ ആയി അവളെ നിയമിച്ചത് കാരുണ്യവാനായ ദൈവത്തിന്റെ കരുതൽകൊണ്ടാണ്. തുടർന്നു 2008 ഏപ്രിൽ 14-ാം തീയതി മകളുടെ വിവാഹം നടക്കുന്നതുവരെ ആ സ്ഥാപനത്തിൽ ജോലി ചെയ്യുന്നതിന് ഇടയാക്കി. 2003 മുതൽ 2009 വരെ ഏഴു കൊല്ല കാലയളവിൽ ഏതാനും ചില നാളുകൾ ഒഴിച്ചാൽ മകളുടെ സാമീപ്യവും സഹായവും ഗേളിക്കു ലഭിച്ചിരുന്നു.

എറണാകുളത്തെ കോളജിൽ പഠിക്കുന്നതിനും പഠിത്തത്തോടനുബന്ധിച്ചു വീടിനു സമീപം ജോലി ലഭിക്കുന്നതിനും ഇടയാക്കിയവൻ ഉടയവനാണ്. ദൈവം തിരഞ്ഞെടുത്തു തന്ന ഒരു മകനെക്കൊണ്ട് വിവാഹം നടത്തിച്ചു തന്നത് അതിലുപരിയായ ദൈവനിയോഗം ആണ്. സ്വന്തം മകളുടെ വിവാഹക്കാര്യത്തിന് എല്ലാ കാര്യങ്ങളും ചുമതലയോടെ നടത്തുന്നതിനും, മകന്റെ വിദ്യാഭ്യാസം പൂർത്തിയാക്കുന്നതിനും, അവന്റെ ഉപജീവന മാർഗത്തിനു ദൈവം തിരഞ്ഞെടുത്തു നൽകിയ തൊഴിൽ ഭംഗിയായി കൊണ്ടുപോകുന്നതിനും,

അതിനു വേണ്ട ഉപദേശങ്ങൾ കൊടുക്കുന്നതിനും, ഇതു കാണുന്നതിനും അനുഭവിക്കുന്നതിനും ദൈവം ഞങ്ങൾക്ക് അവസരം തന്നു. അനേകം ഭൗതിക നേട്ടങ്ങൾ ഉണ്ടെങ്കിലും സ്വർഗരാജ്യത്തിന്റെ കെട്ടുപണിക്ക് ഉതകുന്നതല്ലാത്തതിനാൽ ഞാൻ വിവരിക്കുന്നില്ല.

2003 സെപ്റ്റംബർ മാസം 20-ാം തീയതി 3 മണിക്ക് ഗേളിയുടെ ഓപ്പറേഷൻ ലൂർദ് ഹോസ്പിറ്റലിലാണ് നടത്തിയത് എന്നു ഞാൻ പറഞ്ഞിട്ടുണ്ടല്ലോ. 2009 സെപ്റ്റംബർ മാസം 20-ാം തീയതി 3 മണിക്കു തന്നെ ആ ഹോസ്പിറ്റലിലെ ഓഡിറ്റോറിയത്തിൽ ഗേളി കൂടി അംഗമായിരുന്ന റോക്ക് ഓഫ് ഏജസ് എന്ന ഗ്രൂപ്പ് നടത്തിയ സംഗീത പരിപാടിയിൽ പങ്കെടുത്ത് അവൾക്ക് ദൈവത്തെ സ്തുതിച്ചു പാടുവാൻ ഇടവരുത്തി. ആ സന്ദർഭം ഒരു ദൈവനിയോഗം ആണെന്നു ഹോസ്പിറ്റലിന്റെ ഡയറക്ടർ കൂടി ആയ ഫാ. ഫ്രാൻസിസ് സേവ്യർ എടുത്തുപറയുകയുണ്ടായി. ദൈവത്തിന്റെ പദ്ധതികൾ ഒരു കണ്ണും കണ്ടിട്ടില്ല, കേട്ടിട്ടില്ല, മനുഷ്യഹൃദയങ്ങളിൽ തോന്നിയിട്ടുമില്ല. 2003 ൽ തന്നെ ദൈവത്താൽ ഈ പരിപാടി നിശ്ചയിക്കപ്പെട്ടിരുന്നു.

ഗേളിയുടെ രോഗസമയത്തു വേദപുസ്തകത്തിലേക്കും സഭാജീവിതത്തിലേക്കും പ്രത്യേകം എന്നെ തിരിച്ചുവിടുവാൻ അവൾ ശുഷ്കാന്തി കാണിച്ചു. വക്കീൽപണി മൂലം പല സഭാ വിഭാഗങ്ങളിലുള്ള വ്യക്തികളുമായി എനിക്കു സൗഹൃദവും സ്നേഹബന്ധവും ലഭിച്ചിരുന്നു. ആ സൗഹൃദ സ്നേഹബന്ധം ഇതിന് ആക്കം കൂട്ടി. പല ക്രിസ്തീയ കൺവൻഷനുകളിലെയും വചനപ്രസംഗം കേൾക്കുവാൻ ഞങ്ങൾ പോകുമായിരുന്നു. ഗേളി പല തവണ വേദപുസ്തകം വായിച്ചു പഠിച്ചിരുന്നതിനാൽ എന്റെ പല സംശയങ്ങൾക്കും ഉടൻ നിവാരണം വരുത്തിയത് എനിക്ക് ഏറെ പ്രയോജനം ചെയ്തു. അവൾ മകനെയും മകളെയും ഗർഭം ധരിച്ചിരുന്ന കാലത്ത് പലതവണ ബൈബിൾ വായിക്കുക പതിവായിരുന്നു. ഗർഭിണികളാകുന്ന പെൺകുഞ്ഞുങ്ങൾക്ക് അവൾ ഈ ഉപദേശം നൽകുന്നതു സർവസാധാരണമായിരുന്നു. ഇത് ഉത്തമമാണ്. പൈതൽ ആത്മാവിൽ ബലപ്പെട്ടു വളരും. ദൈവകൃപയും അവനോടുകൂടെയിരിക്കും.

ഇതിനിടയിൽ ബ്രദർ പോൾ മേടമനയുടെ ക്ഷണപ്രകാരം ഒരു ബൈബിൾ പഠനത്തിനു ഞാൻ ആരംഭം കുറിച്ചു. അദ്ദേഹത്തിന്റെ ഭവനത്തിൽ ആഴ്ചയിൽ ഒരു ദിവസം ജോൺ പാസ്റ്ററുടെ നേതൃത്വത്തിൽ ക്ലാസുകൾ എടുത്തു തുടങ്ങിയിരുന്നു. എന്റെ ആത്മമിത്രങ്ങൾ ആയ അഡ്വ. ജയിംസ് കുര്യനും അഡ്വ. ജെ.എം.ജെ. ഡേവിഡും അതിൽ സ്ഥിരം പങ്കുകൊണ്ടിരുന്നു. ഞങ്ങളെ മൂന്നു പേരെയും വക്കീലൻമാർക്കിടയിൽ ക്രിസ്ത്യൻ ബ്രദേഴ്സ് എന്നാണ് അറിയപ്പെട്ടിരുന്നത്. പിൽക്കാലത്തു മാത്രമാണ് ഇതൊരു മദ്യത്തിന്റെ ബ്രാൻഡ് നെയിം ആണെന്ന് അറിയുന്നത്. ഞങ്ങൾ കുടുംബമായി ഒന്നിച്ച് കൂടുകയും ആത്മീയ യാത്ര നടത്തുകയും പ്രാർത്ഥിക്കുകയും പതിവായി

രുന്നു. ജയിംസ് കുര്യനെ ഞാൻ ജിമ്മിച്ചൻ എന്നു വിളിക്കുന്നു. അദ്ദേഹത്തിന്റെ ഭാര്യ രേഖയും ഡേവിഡിന്റെ ഭാര്യ ഗ്രേസും ഗേളിയുടെ ആത്മമിത്രങ്ങളായിരുന്നു. അവർ ഗേളിക്കു വേണ്ടി പ്രത്യേകം പ്രാർത്ഥിക്കുമായിരുന്നു.

അതുപോലെതന്നെ സ്വന്തം സഹോദരിയെപ്പോലെ കരുതുന്ന ഗേളിയുടെ ദേശക്കാരി ഷൈലയുടെ സാമീപ്യവും സഹായവും ഗേളി എപ്പോഴും അനുഭവിച്ചിരുന്നു. ഗേളിയുടെ ആത്മമിത്രമായിരുന്ന വൈ.ഡബ്ള്യൂ.സി.എ. മുൻ സാരഥി അനില (ഒ.ഇ.എൻ. കമ്പനി), ഗേളിക്കു മുൻപെ കാൻസർ രോഗം മൂലം കടന്നുപോയി. ലേക്ക്ഷോർ ഹോസ്പിറ്റലിൽ വച്ചാണ് അനിലയും ദൈവസന്നിധിയിലേക്കു കടന്നുപോയത്. ആ മഹതി കടന്നുപോകുന്ന സമയത്ത് ഗേളിയും ഷൈലയും സമീപത്തുനിന്നു പ്രാർത്ഥിച്ച് അയയ്ക്കുന്നതിന് ദൈവം ഇടയാക്കി.

എന്റെയും കുടുംബത്തിന്റെയും ആത്മീയ ഉപദേശകൻ ആയിട്ട്, ഞങ്ങൾ അപ്പു അച്ചൻ എന്നു വിളിക്കുന്ന തിരുവല്ലാ ബഥനി അരമനയിലെ ഫാ. അലക്സാണ്ടർ എബ്രഹാം എപ്പോഴും ഞങ്ങൾക്ക് താങ്ങും തണലും ആണ്. പാലാരിവട്ടം പള്ളിയിലെ ഓർഗനിസ്റ്റ് രാജൻ (ഗേളി രാജൻ അങ്കിൾ എന്നു വിളിക്കുന്നു), ലീലാമ്മ, ജോയമ്മ, ശുശ്രൂഷകൻ കുരുവിള, ചിന്നമ്മ ആന്റി എന്നിവർ ഇവൾക്കുവേണ്ടി താൽപര്യപൂർവം പ്രാർത്ഥനകളും അപേക്ഷകളും ചെയ്തവരാണ്. ഒരു പ്രാവശ്യം ലീലാമ്മ പറയുകയുണ്ടായി ഞാൻ വലിയനോമ്പിൽ ഗേളിക്കുവേണ്ടി മാത്രം പന്ത്രണ്ടു കുമ്പിട്ടു എന്ന്. ഈ പള്ളിയിലെ ഓരോ അംഗവും പള്ളിയിൽ ആരാധനയ്ക്കു വന്നാൽ അവർ ഗേളി സ്ഥിരം നിൽക്കുന്ന ഭാഗത്തേക്ക് ഒന്നു കണ്ണോടിക്കുക പതിവായിരുന്നു. അവർ ഓരോരുത്തരും ഇവൾക്കുവേണ്ടി പ്രാർത്ഥനകളും നേർച്ചകളും നടത്തിയവരാണ്. ഗേളി സൗഖ്യത്തോടെ പള്ളിയിൽ കാണണമെന്ന പ്രതീക്ഷയുമായാണ് പലരും വന്നിരുന്നത് എന്ന് എന്നോടു പറഞ്ഞിട്ടുണ്ട്. അവരുടെ കൂട്ടായ പ്രാർത്ഥനയെപ്പറ്റിയും ജീവകാരുണ്യ പ്രവർത്തനത്തെപ്പറ്റിയും പുറത്തുള്ള പല പള്ളിക്കാരോടും മറ്റു വിശ്വാസികളോടും ഗേളി അഭിമാനത്തോടെ അറിയിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. എന്റെ പള്ളിയിലെ രണ്ടംഗങ്ങളായ കോറസിലെ ജേക്കബ് ചെറിയാൻ, കല്ലുവിളയിൽ ജോൺ കെ. തോമസ്, കൂടാതെ പാസ്റ്റർ അഡ്വ. ടി.എച്ച്. ചാക്കോ എന്നീ വ്യക്തികൾ എനിക്കും കുടുംബത്തിനും വേണ്ടി പ്രാർത്ഥിക്കുകയും ജീവിതാനുഭവങ്ങൾ എഴുതണമെന്നു നേരിട്ടും തുടർന്നും നിർബന്ധിക്കുകയും ചെയ്യുമായിരുന്നു. എന്റെ സഹോദരങ്ങളും ബന്ധുക്കളും മറ്റനേകം ആൾക്കാരും അവളുടെ രോഗാവസ്ഥയിൽ സഹായിച്ചവരും ആശ്വാസം നൽകിയവരും ആണ്. അവരെ ഒക്കെ പേരു പറഞ്ഞെഴുതിയാൽ സ്ഥലം പോരാതെ

വരും. ദൈവം അവരെയൊക്കെയും അനുഗ്രഹിക്കും. അനേകരുടെ പ്രാർത്ഥന എന്റെ കുടുംബജീവിതത്തിനു ബലം നൽകി.

ബൈബിളിന്റെ പഠനരീതി പാസ്റ്റർ ജോൺ മനസ്സിലാക്കി തരികയും അത് അഭ്യസിപ്പിക്കുകയും ചെയ്തു തന്നതിനാൽ കൃപ യോടു വേദപുസ്തകം പഠിക്കുന്നതിനും അതിൽ നിന്നും അനേകം സംശയങ്ങൾ ഉടലെടുക്കുന്നതിനും ഇടയായി. എന്റെ അന്വേഷണ ത്തിന് ആക്കം കൂട്ടിത്തന്നത് അദ്ദേഹം ആണ്. അനേകം തവണ വീട്ടിലും ഹോസ്പിറ്റലിലും വന്നു ഞങ്ങളെ വചനങ്ങൾ പറഞ്ഞ് വിശ്വാസം ഉറപ്പിച്ച് ആശ്വസിപ്പിച്ച അദ്ദേഹവും ഭാര്യയും എല്ലാ ക്രൈസ്തവ വിഭാഗങ്ങളോടും ക്രൈസ്തവ ദർശനം വിടാതെ സഹി ഷ്ണുതയും സാഹോദര്യവും കാണിക്കുന്നു. അനേകർക്ക് ഇതു മാതൃകയാകട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു.

20

# കൊടുക്കേണ്ട ദശാംശം ഔദാര്യമല്ല കടമയാണ്

“സകലവും നിങ്കൽ നിന്നല്ലോ, വരുന്നത്; നിന്റെ കൈയിൽ നിന്നു വാങ്ങി ഞങ്ങൾ നിനക്കു തന്നതെയുള്ളു” (1 ദിനവൃത്താന്തം 29:14) എന്ന വചനാടിസ്ഥാനത്തിൽ ദശാംശത്തെപ്പറ്റി ഗേളിക്ക് വ്യക്തമായ കാഴ്ചപ്പാട് ഉണ്ടായിരുന്നു. വീട്ടിലെ അംഗങ്ങൾ കൊണ്ടുവരുന്ന എല്ലാത്തിന്റെയും കാര്യകർതൃത്വം നടത്തിയിരുന്നത് അവളാണ്. പ്രത്യേകമായി ഒരു കണക്കു ബുക്ക് അവൾ സൂക്ഷിച്ചിരുന്നു. അതിൽ കൃത്യമായി വരവു കുറിച്ചുവച്ച് ദശാംശം എത്രയെന്നു തിട്ടപ്പെടുത്തി വാങ്ങി വയ്ക്കുന്ന പതിവ് ഉണ്ടായിരുന്നു. എന്റെ വീട്ടിൽ എത്ര രൂപ, എപ്പോൾ; എങ്ങനെ എത്തി എന്നുള്ളത് ഈ ബുക്ക് പരിശോധിച്ചാൽ ഉടൻ മനസ്സിലാക്കാം. ദശാംശം സൂക്ഷിച്ച് ആവശ്യത്തിന് മറ്റുള്ളവർക്കു കൊടുക്കുമ്പോൾ നമ്മിലുണരുന്ന മനസ്സന്തോഷം വളരെ വലുതാണ്. ഒരിക്കലും ഒഴിയാതെ ധനം വീട്ടിൽ എത്തിക്കൊണ്ടിരിക്കും. എന്തു ലഭിച്ചാലും ലഭിക്കുന്ന തുകയുടെ മൂല്യത്തേക്കാൾ ഉപരി കർത്താവിന് ഉള്ളതു കൂടുതൽ ആയിരിക്കണം എന്ന നിർബന്ധം നമ്മെ ഭരിക്കും.

സത്യവിശ്വാസികളായ ക്രൈസ്തവരെല്ലാം അവരുടെ മുഴുവൻ സ്വത്തിന്റെയും കഴിവിന്റെയും സമയത്തിന്റെയും കാര്യവിചാരകൻമാരാണ്. നൽകിയ ദൈവത്തോട് ആലോചന ചോദിച്ചിട്ടു വേണം സ്വന്തം ആവശ്യം പോലും നടത്തേണ്ടത്. ദശാംശം കൊടുത്ത ശേഷം ഉള്ളതു യഥേഷ്ടം വിനിയോഗിക്കുന്നതിനും നമുക്ക് അവകാശമില്ല. പഴയനിയമചരിത്രം പരിശോധിച്ചാൽ ദൈവത്തിനുള്ള ദശാംശവും വഴിപാടും കൊള്ളയടിച്ചാൽ ശാപം വിളിച്ചുവരുത്തുന്ന പ്രവൃത്തിയായി പരിഗണിച്ചിരുന്നു. ഇത് ഇസ്രയേലിനു മാത്രമല്ല അന്യ ഗോത്രങ്ങൾക്കും ബാധകമായിരുന്നു. കാരണം ദൈവത്തിനു പക്ഷഭേദമില്ല. ദശാംശം നൽകുന്നതു ന്യായപ്രമാണത്തിനു മുൻപ് ഉള്ള രീതിയായിരുന്നു.

ലേവ്യാ പുസ്തകം: 27 ന്റെ 30 മുതൽ 33 വരെ പറയുന്നതു ശ്രദ്ധിക്കുക. നിലത്തിലെ വിത്തിലും വൃക്ഷത്തിന്റെ ഫലത്തിലും ദേശത്തിലെ ദശാംശം ഒക്കെയും യഹോവയ്ക്കുള്ളതാകുന്നു. അതു

യഹോവയ്ക്കു വിശുദ്ധം. ആരെങ്കിലും തന്റെ ദശാംശത്തിൽ ഏതാനും വീണ്ടെടുക്കുന്നു എങ്കിൽ അതിനോട് അഞ്ചിലൊന്നു കൂടെ ചേർത്തു കൊടുക്കേണം. മാടാകട്ടെ ആടാകട്ടെ കോലിൻ കീഴെ കടന്നുപോകുന്ന എല്ലാറ്റിലും പത്തിലൊന്നു യഹോവയ്ക്കു വിശുദ്ധമായിരിക്കേണം. അതു നല്ലതോ തീയതോ എന്നു ശോധനചെയ്യരുത്; വെച്ചു മാറുകയും അരുത്; വെച്ചുമാറുന്നു എങ്കിൽ അതും വെച്ചുമാറിയതും വിശുദ്ധമായിരിക്കേണം. അവയെ വീണ്ടെടുത്തു കൂടാ..." ഇതു സീനായി പർവ്വതത്തിൽ വച്ചു യിസ്രയേൽ മക്കൾക്ക് ദൈവം മുഖാന്തരം മോശ നൽകിയ പ്രമാണമാണ്. പുതിയ നിയമത്തിൽ കൃപയുടെ പ്രമാണത്തിൻ കീഴിലും ഇതു കൽപ്പിക്കപ്പെട്ടിരിക്കുന്നു (എബ്രാ. 7:1–10).

ദശാംശത്തിന്റെയും വഴിപാടിന്റെയും ഉദ്ദേശ്യം പൗരോഹിത്യത്തെയും ദേവാലയത്തെയും സഹായിക്കുക എന്നുള്ളതായിരുന്നു. ദശാംശം നൽകുന്നതിനാൽ നാലു പ്രതിഫലങ്ങൾ ലഭിക്കും എന്നു മലാഖി 3 ന്റെ 10 മുതൽ 12 വരെ പറയുന്നു. ദൈവത്തിന്റെ വേല നിവർത്തിക്കേണ്ടതിന് പണത്തിന്റെയോ വിഭവങ്ങളുടെയോ കുറവ് ആലയത്തിൽ ഉണ്ടാകരുത്. ആകാശത്തിന്റെ കിളിവാതിലുകൾ തുറന്നു സ്ഥലം പോരാത്തവണ്ണം അനുഗ്രഹം തരും. അധ്വാനഫലം നശിപ്പിച്ചുകളയാതെ സംഹാരകനെ ശാസിക്കും. സകല ജാതികളും ദൈവത്തിന്റെ അനുഗ്രഹം തിരിച്ചറിയും. ദശാംശം നൽകുന്നതിനു പകരമായി അനുഗ്രഹങ്ങൾ നൽകുമോ? വ്യക്തിപരമായ അനുഗ്രഹങ്ങളെക്കാളുപരിയായി ഒരു ജാതിയായി, ഒരു സമൂഹമായി, ഒരു സഭയായി അനുഗ്രഹിക്കപ്പെടുന്നതിനെപ്പറ്റിയാണ് മലാഖി പറയുന്നത്. ദാനധർമം ഒരു ഔദാര്യമല്ല അതു വ്യക്തികളാലും സഭയാലും അനുഷ്ഠിക്കപ്പെടേണ്ട ക്രിസ്തീയ കടമയാണ്. വേദനപ്പെടുന്നവരോട് ഏകീഭവിച്ചു പങ്കിടുന്ന പ്രവർത്തനശൈലിയാണ് ദൈവം പ്രതീക്ഷിക്കുന്നത്. കൊടുത്താൽ ലഭിക്കും അതുകൊണ്ട് ദാനധർമം ചെയ്യുന്നു എന്ന ശൈലി മാറ്റണം.

വരുമാനത്തിൽ നിന്ന് ദശാംശമായി മാറ്റിവച്ചതിനു ശേഷം കൈവശം ഉണ്ടായിരുന്ന ഒരു തുകയുമായി ഞാൻ എറണാകുളത്തോ സമീപ പ്രദേശത്തോ അൽപം വസ്തു വിലയ്ക്കു വാങ്ങുന്നതിനു തീരുമാനിച്ചു, ഈ കാര്യത്തിന് അന്വേഷണം ആരംഭിച്ചത് 2007–2008 കാലത്താണ്. വസ്തുക്കളുടെ അമിതമായ വിലക്കയറ്റംകൊണ്ടും കൈവശം ഉള്ള തുകയുടെ പരിമിതികൊണ്ടും രണ്ടു സെന്റ് സ്ഥലംപോലും, എറണാകുളത്തോ സമീപ പ്രദേശത്തോ വാങ്ങുന്നതിനു സാധിക്കുമായിരുന്നില്ല. എന്റെ സ്നേഹിതൻ തിരുവനന്തപുരത്തിന്റെ സമീപ പ്രദേശത്തു വളരെ വിലക്കുറവിൽ വസ്തു ലഭിക്കും എന്ന് ഉപദേശിച്ചു. അതിന്റെ അടിസ്ഥാനത്തിൽ തിരുവനന്തപുരത്തു സ്ഥലം വാങ്ങുന്നതിന് ദൈവം ഇടയാക്കി.

ഈ വസ്തുവിന്റെ ഉടമകളായ സഹോദരങ്ങൾ നാലു പേരും വിറ്റു കിട്ടിയ വിലയുടെ ദശാംശം അവരുടെ ദേവാലയത്തിൽ കൊടുക്കുന്നതിനു മാറ്റിവച്ചത് എന്നെ ആശ്ചര്യപ്പെടുത്തി. ദശാംശം മാറ്റി ശേഷിച്ച തുക കൊണ്ട് വസ്തു വാങ്ങിയപ്പോൾ, ആ തുക കൈപ്പറ്റിയവർ അതിന്റെ ദശാംശം നൽകുന്നത് എത്രയോ മഹത്വമേറിയ പ്രവൃത്തിയാണ്. 2003 മുതൽ 2009 വരെ ഗേളിക്ക് ഉണ്ടായിരുന്ന രോഗാവസ്ഥയിൽ പോലും ദൈവം ഭൗതികമായ നേട്ടങ്ങൾ ധാരാളം തന്നു എന്നു പ്രസ്താവിക്കുന്നതിനു മാത്രം ഈ വിവരം രേഖപ്പെടുത്തുന്നു. കൊടുപ്പിൻ എന്നാൽ നിങ്ങൾക്കു കിട്ടും. അമർത്തിക്കുലുക്കി കവിയുന്നൊരു നല്ല അളവ്. നിങ്ങളുടെ മടിയിൽ തരും; നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കും അളന്നു കിട്ടും (ലൂക്കോ. 6:8). സൗജന്യമായി ലഭിക്കുന്നതു സൗജന്യമായി കൊടുപ്പിൻ എന്നു യേശു പഠിപ്പിച്ചതു ജീവിതത്തിൽ പ്രവർത്തിപ്പാൻ മനസ്സു തരണമേ എന്നു പ്രാർത്ഥിക്കാം.

## 21

# കല്പിച്ചരുളിച്ചെയ്ത കരുതലുകൾ

**ഏ**ഴു കൊല്ലത്തിനുള്ളിൽ ഗേളി ആകെ 54 കീമോ തെറാപ്പിക്ക് വിധേയമായി. ഏതാണ്ട് മുപ്പതു മുപ്പത്തിരണ്ടു കീമോ മുതൽ പ്രകടമായി ഞാൻ കണ്ടുകൊണ്ടിരുന്ന ഒരു അദ്ഭുതം വിവരിക്കാം. ഓരോ കീമോ എടുക്കേണ്ട തീയതി ചാർട്ടിൽ നിശ്ചയിച്ചു കഴിഞ്ഞാൽ അന്നോ തലേദിവസമോ ദൈവദാസൻമാരായ പുരോഹിതൻമാരോ ദൈവദാസൻമാരോ എവിടെനിന്നെങ്കിലും എന്റെ വീട്ടിൽ വന്നു പ്രാർത്ഥിച്ചിരിക്കും. ഇതു യാദൃച്ഛികമായി സംഭവിക്കുന്നതല്ല. ഇതു കർത്താവ് കൽപ്പിച്ചരുളിച്ചെയ്തിട്ടു വരുന്നവർ ആണെന്നു തുടർച്ചയായി നടക്കുന്ന ഈ സംഭവത്തിൽനിന്നു മനസ്സിലായി. കീമോയ്ക്കു പോകുന്നതിന് ഏതാനും നിമിഷം ഉള്ളപ്പോൾ ദൈവദാസൻമാരെ കാണാതിരുന്ന സന്ദർഭത്തിൽ അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി ഒരു തവണയും, ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പൽ ഡോ. കെ.എം. ജോർജ് അച്ചൻ വേറൊരു തവണയും വന്നു പ്രാർത്ഥിച്ച് കീമോയ്ക്ക് യാത്രയാക്കിയിട്ടുണ്ട്. മിക്ക തവണകളിലും കുടുംബ സുഹൃത്തായ സൈമണച്ചൻ ഇതറിയാതെ വന്നിട്ടുണ്ട്. ദൈവദാസൻമാരുടെ തെറ്റാതെയുള്ള വരവിനെപ്പറ്റി ഞാൻ ജോർജച്ചനുമായി പങ്കുവച്ചപ്പോൾ അതു ദൈവനിയോഗം ആണെന്ന് അച്ചൻ നിസംശയം അഭിപ്രായപ്പെട്ടു. ഇപ്രകാരം ഉള്ള കാര്യങ്ങൾ നമ്മൾ ശ്രദ്ധിക്കുന്നതു വിശ്വാസത്തെ ഉറപ്പിക്കുവാൻ കാരണം ആയിത്തീരും. ദൈവം ആഗ്രഹിക്കുന്ന കാര്യവും തന്റെ ദാസൻമാരുടെ ആഗ്രഹവും നടപ്പിലാക്കുവാൻ കൽപന നൽകിയതു തെളിവായുണ്ട്. യോനയുടെ പുസ്തകത്തിൽ 6 കാര്യങ്ങൾ യഹോവ കൽപ്പിച്ചതു നടത്തിയതായി കാണാം. യോനയോട് നിനവെക്കു പോകുവാൻ കൽപ്പിച്ചിട്ട് തർശീശിലേക്ക് കപ്പൽ കയറിയതിനാൽ ദൈവം കൽപ്പിച്ചു നടപ്പിലാക്കിയ സംഗതികൾകൊണ്ട് യോനയും നിനവെക്കാരും മാനസാന്തരം പ്രാപിക്കുകയും പിൽക്കാലത്തു പല സഭകളും ഈ സംഭവം നോമ്പാചരണത്തിന്റെ ഭാഗമായി ധ്യാനിക്കുകയും ചെയ്യുന്നു.

കാൻസർ നിവാരണത്തിന് ഉപയോഗിക്കുന്ന മരുന്ന് യഥാർത്ഥത്തിൽ കടുപ്പമേറിയതാണ്. ഇതിന്റെ വില സാധാരണ ജനത്തിന് താങ്ങാവുന്നതിലും അപ്പുറമാണ്. ഓരോ തരത്തിൽ ഉള്ള മരുന്നു

കൾക്ക് മെഡിക്കൽ കമ്പോളത്തിൽ പതിനായിരം മുതൽ ലക്ഷങ്ങൾ വരെ വിലയാണ്, അതും ഒരു കീമോയ്ക്കു മാത്രം ഉപയോഗിക്കുമ്പോൾ. ദൈവാശ്രയവും കൃപയും ഇല്ലെങ്കിൽ ഈ ഒരു രോഗം മതി കുടുംബം ശിഥിലമാകുവാൻ. രോഗാവസ്ഥയിൽ ഇരിക്കുന്ന ആൾക്ക് പ്രത്യാശയും ഇച്ഛാശക്തിയും ഇല്ലെങ്കിൽ ഒട്ടും പിന്നെ പറയുകയും വേണ്ട. രോഗിയെ പരിചരിക്കുന്ന കുടുംബാംഗങ്ങൾ ദൈവീകബന്ധം സ്ഥാപിച്ചാൽ ആശ്വാസത്തിനും പ്രത്യാശയ്ക്കും കൂടുതൽ ഇട നൽകും. കീമോയ്ക്കു മുമ്പ് ശരീരം അതിനു യോഗ്യമായോ എന്നു തീരുമാനിക്കാൻ അനേകം പരിശോധനകൾ നടത്തും. ആകെ എടുത്ത അൻപത്തിനാലു കീമോയ്ക്ക് ആവശ്യമായ പണം, കീമോ എടുക്കുന്ന അന്നോ, തലേദിവസമോ പണമായോ ചെക്കായോ എന്റെ വീട്ടിൽ എത്തിയിരിക്കും. ഇതും ഒരു മഹാദ്ഭുതമാണ്. എന്റെ 2003 മുതൽ ഉള്ള ബാങ്ക് അക്കൗണ്ടിന്റെ പ്രിന്റ് ഔട്ട് എടുത്താൽ ഇതു വ്യക്തമാകുന്നതാണ്. എത്ര രൂപ എന്നിൽക്കൂടി ദൈവം ഗേളിക്കുവേണ്ടി തന്നു എന്നു ഞാൻ ഒരിക്കൽപോലും കണക്കുകൂട്ടിയിട്ടില്ല. അളവില്ലാതെ തരുന്നത് എന്തിന് എണ്ണണം? ഇക്കാലത്തു ദൈവം എനിക്കു നൽകിയ ഭൗതിക നേട്ടത്തെപ്പറ്റി മുൻപ് വിവരിച്ചതാണ്.

ഏലിയാവിന് അദ്ഭുതകരമായി ഭക്ഷണം നൽകിയ മൂന്നു വിധങ്ങൾ ഉണ്ട്. കാക്കകളാൽ ദിവസേന രണ്ടു തവണ വീതം അനേകം ദിവസങ്ങളിൽ (1 രാജാ. 17:4–7), പിന്നെ ഒരു വിധവയാൽ (1 രാജാ: 17:9–16), പിന്നെ ഒരു ദൂതനാൽ (1 രാജാ. 19:5, 6). ഏതായാലും ദൈവവചനപ്രകാരം എന്റെ കലത്തിലെ മാവും ഭരണിയിലെ എണ്ണയും കുറഞ്ഞുപോയില്ല.

ഗേളിയുടെ മൃതശരീരം 12–12–2009 രാവിലെ വൈദികന്റെയും ഇടവകാംഗങ്ങളുടെയും പ്രാർത്ഥനയ്ക്കു ശേഷം മോർച്ചറിയിൽ വച്ചു. ഏതാണ്ട് പത്തു മണിയോടെ ഹോസ്പിറ്റലിൽ നിന്നു ഞാൻ വീട്ടിൽ എത്തി. വിവരം അറിഞ്ഞു പലരും വീട്ടിൽ എത്തിക്കൊണ്ടിരുന്നു. അതിൽ ഒരുവനായി ഇൻകംടാക്സ് ഡിപ്പാർട്ട്മെന്റിലെ ഇൻസ്പെക്ടർ ശശികുമാറും എത്തിയിരുന്ന വിവരം ഞാൻ നേരത്തെ പറഞ്ഞല്ലോ. ഡിപ്പാർട്ട്മെന്റിന്റെ ഒരു കേസ് ഞാൻ നടത്തിയ വകയിൽ വക്കീൽ ഫീസായ 18450 രൂപയുടെ ചെക്കുമായാണ് അദ്ദേഹം എത്തിയിരുന്നത്. ഈ ചെക്ക് ഞാൻ വാങ്ങി ദൈവത്തെ സ്തുതിച്ചു. മരണദിവസം തന്നെ ഇതു നൽകുവാൻ ദൈവകൽപന ഉണ്ടായിരുന്നല്ലോ? ഈ ചെക്ക് ഒരു കടലാസിൽ പൊതിഞ്ഞാണ് അദ്ദേഹം തന്നത്. ഈ സംഭവത്തിന്റെ തെളിവിനായി ചെക്കിന്റെ ഒരു ഫോട്ടോകോപ്പി എടുത്തുവയ്ക്കാമല്ലോ എന്നു കരുതി. സംസ്കാര ശുശ്രൂഷകൾ എല്ലാം കഴിഞ്ഞ് രണ്ടാഴ്ചയ്ക്കു ശേഷം ചെക്കിന്റെ കോപ്പി എടുക്കുവാൻ പോയപ്പോൾ പൊതിഞ്ഞിരുന്ന പേപ്പർ ആ ചെക്കിന്റെ തന്നെ ഫോട്ടോകോപ്പി ആയിരുന്നു. ഈ സംഭവവും യാദൃച്ഛികമല്ല. ആ ചെക്കിന്റെ കോപ്പി അടയാളമായി ഞാൻ വയ്ക്കുന്നില്ല. ഈ തുക ആര് തയാ

റാക്കി തന്നു എന്ന ചോദ്യത്തിന് ഒരേ ഒരുത്തരം മാത്രം; കർത്താവായ യേശുക്രിസ്തു.

ഗേളിയുടെ അസ്വസ്ഥകാലത്ത് മരുമകനും മകളും സ്ഥിരമായി ബോംബെയിൽ രണ്ടു സ്വകാര്യ സ്ഥാപനങ്ങളിൽ ജോലി ചെയ്യുകയായിരുന്നു. അതുകൊണ്ട് കേരളത്തിലേക്ക് ഒരു മാറ്റം ലഭിക്കുക എന്നത് അസാധ്യമായ കാര്യമായിരുന്നു. ഗേളിയുടെ ഗുരുതരാവസ്ഥയിലും മകളുടെ സഹായം സ്ഥിരമായി ലഭിക്കുമെന്നു കരുതിയിരുന്നില്ല. എന്നാൽ ഗേളിയുടെ മരണത്തോടടുത്ത സമയത്തു മരുമകന്റെ യോഗ്യതയ്ക്കനുസരിച്ച ജോലി കേരളത്തിലെ ഒരു പ്രധാനസ്ഥാപനത്തിൽ ലഭിക്കും എന്ന് ഉറപ്പായിരുന്നതു ഗേളി അറിഞ്ഞു. ആ വിവരം അറിയുന്നതിന് ദൈവം ഇടയാക്കിയത് അവൾക്ക് ആശ്വാസം നൽകിയിരുന്നു. അതേ തുടർന്ന് മകൾ വീട്ടിൽ വന്ന് അമ്മയെ ശുശ്രൂഷിച്ചു. ഗേളിയുടെ മരണം കഴിഞ്ഞ് ഏകദേശം ഒരു മാസത്തിനുള്ളിൽ മരുമകന് ഇവിടെ ജോലി ലഭിക്കുകയും മകൾകൂടി എത്തുകയും ചെയ്തു. ജോലി രാജിവച്ചു വന്ന രണ്ടു പേർക്കും എറണാകുളത്തും സമീപസ്ഥലത്തും ജോലി ലഭിച്ചതു  കർത്താവ് എന്നെ കരുതുന്നു എന്നതിനു മറ്റൊരു തെളിവാണ്.

വക്കീൽ തൊഴിലിൽ നിന്നുള്ള വരുമാനമാർഗമാണ് എനിക്കു പ്രധാനമായി ഉള്ളത്. എന്റെ ഈ തൊഴിലിൽ ഞാൻ കൃതജ്ഞതയോടെ ഓർക്കേണ്ട മൂന്നു വ്യക്തികൾ ആണ് കാലംചെയ്ത ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായും അഭിവന്ദ്യ ഇയ്യോബ് മാർ പീലക്സിനോസ് തിരുമേനിയും മുൻ മന്ത്രിയും എം. പിയുമായ പ്രൊഫ. പി.ജെ. കുര്യനും. എന്റെ വക്കീൽ പടവുകൾക്ക് ദൈവം അവരെ ഉപകരണമാക്കി. എന്റെ കഴിവും പരിമിതികളും കുറവുകളും ഞാൻ അറിഞ്ഞുകൊണ്ടിരിക്കുന്നു. എന്റെ കുറവുകളും പരിമിതികളും ആണ് എന്റെ അനുഗ്രഹങ്ങൾ എന്നു രുചിച്ചറിയുന്നു. ഇത്രയൊക്കെ ആണെങ്കിലും ഞാൻ ഇന്നും പണസംബന്ധമായി ഒരു കടക്കാരൻ അല്ല. എനിക്കു പലരോടും തീരാത്ത കടപ്പാടുകൾ ഉണ്ട്. എന്തെങ്കിലും കൊടുക്കാൻ ഉണ്ടെങ്കിൽ തന്നെ വീട്ടുവാനുള്ള മുതലും ദൈവം ഇതിനിടയിൽ നൽകുന്നു. അതു വല്ലഭന്റെ കരുതൽ ധനത്തിൽ നിന്നും ആണ്.

ആവർത്തനപുസ്തകം 28–ാം അധ്യായത്തിന്റെ 1 മുതൽ 14 വരെ വാക്യങ്ങൾ രാവിലെയും വൈകിട്ടും സ്ഥിരം വായിക്കണം എന്നു ഗേളി നിർബന്ധപൂർവം പറയുമായിരുന്നു. ഇതു ഞാൻ മുൻപ് പ്രസ്താവിച്ചിട്ടുണ്ട്. ഈ ഭാഗത്ത് അഞ്ചു വ്യവസ്ഥകളും 23 അനുഗ്രഹങ്ങളും അടങ്ങിയിരിക്കുന്നു. അതിൽ ഒരു വാക്യം ഇപ്രകാരം ആണ്. “നീ അനേകം ജാതികൾക്ക് വായ്പ കൊടുക്കും എന്നാൽ നീ വായ്പ വാങ്ങുകയില്ല” യഥാർത്ഥത്തിൽ എന്റെ ജീവിത വഴിയിലെ അനുഭവങ്ങളുടെ ഭാഗമാണ് ഈ വാക്യം. എങ്കിലും ഞാൻ വായ്പ വാങ്ങിയിട്ടുണ്ട്. കടപ്പാടുകളുമുണ്ട്. വാങ്ങുന്നതിനേക്കാൾ നന്ന് കൊടുക്കുന്നതാണ്.

22

# കഷ്ടതയിലായത് ഉപകാരമായി

**നി**ന്റെ ചട്ടങ്ങൾ പഠിപ്പാൻ തക്കവണ്ണം ഞാൻ കഷ്ടതയിലായിരുന്നത് എനിക്ക് ഗുണമായി (സങ്കീ. 119:71) എന്ന വചനം എന്റെ ജീവിതത്തിൽ മാറ്റങ്ങൾക്ക് ആരംഭം കുറിച്ചു. കഷ്ടതയിലും, പ്രയാസത്തിലും, മനഃപീഡയിലും ഇരുന്ന നാളൊക്കെയും ഗേളി എന്നെയും മക്കളെയും അരികെ വിളിച്ചു പ്രാർത്ഥിക്കുകയും ഞങ്ങളെ കെട്ടിപ്പിടിച്ചു ദൈവം ചെയ്ത വൻ കാര്യങ്ങളെ ഓർത്ത് നന്ദികരേറ്റണം എന്നു പറയുകയും ചെയ്യുമായിരുന്നു. ഏതവസ്ഥയിൽ ആയിരുന്നാലും ഒരിക്കലും ദൈവസന്നിധിയിൽനിന്ന് മാറരുത് എന്ന് ഉപദേശിക്കുമായിരുന്നു. കർത്താവ് വഹിച്ച ക്രൂശിന്റെ ഒരു ഭാഗം താങ്ങുവാൻ അനുവദിച്ചതിൽ അവൾ ഭാഗ്യവതിയാണെന്ന് പലപ്പോഴും ഓർത്തു പറഞ്ഞു ഞങ്ങളെയും ബലപ്പെടുത്തി. ഈ സമയങ്ങളിൽ ഒക്കെയും ഞങ്ങൾ എല്ലാവരും വേദനയിൽ ആനന്ദം അനുഭവിക്കുന്ന ഒരു തലത്തിലേക്ക് മാറിക്കൊണ്ടിരുന്നു.

തുടർന്ന് ആശ്വാസം കണ്ടെത്തുന്നതിന് വേദപഠനക്ലാസുകളിൽ പോകുവാൻ തുടങ്ങി. സഭയായി നടത്തുന്ന ദിവ്യബോധനം ജോൺ പാസ്റ്റർ നടത്തുന്ന ബൈബിൾ ക്ലാസ് എന്നിവകൾ, ബൈബിൾ പഠനത്തിനു പ്രയോജനമായി. പള്ളി ആരാധന ഒരു കാരണവശാലും മാറ്റിവയ്ക്കാതെ കുടുംബമായി പോയിരുന്നതിനാൽ സർവ്വബുദ്ധിയെയും കവിയുന്ന സ്വർഗീയ സമാധാനം ദൈവം നൽകി. എല്ലാ ദിവസവും പള്ളിയിൽ പോയി ഒറ്റയ്ക്ക് ഇരുന്നു ധ്യാനിച്ചു കർത്താവുമായി എന്റെ സങ്കടങ്ങൾ പങ്കുവയ്ക്കുക പതിവായി. ദേവാലയങ്ങൾ ദൈവീക സാമീപ്യത്തിന്റെ പ്രതീകങ്ങൾ ആയതിനാൽ ആരാധനയ്ക്കു ലഭിക്കുന്ന അവസരങ്ങളിൽ സഭാ വ്യത്യാസം കൂടാതെ ഞാൻ പങ്കെടുത്തു. അതിൽ നിന്ന് എനിക്കു സംതൃപ്തി ലഭിച്ചിട്ടുമുണ്ട്.

ഇങ്ങനെയിരിക്കെ സുഹൃത്തായ പി.വി. ജോസഫിന്റെ (ഫെഡറൽ ബാങ്ക് ഓഫിസർ) മകളുടെ വിവാഹത്തിന് ഞാൻ ചങ്ങനാശേരി സെന്റ് മേരീസ് പള്ളി (പാറെപ്പള്ളി)യിൽ പോയി. വിവാഹം 02-09-2005 ൽ ആയിരുന്നു. വിവാഹം കഴിഞ്ഞാൽ ഉടൻ കുർബാന

നടത്തുക കത്തോലിക്കാ സഭയിലെ ആരാധനയുടെ ഭാഗമാണ്. അന്നത്തെ വിവാഹ ശുശ്രൂഷയിലും കുർബാനയിലും പ്രധാന കാർമികത്വം വഹിച്ചിരുന്നത് രണ്ടു പുരോഹിതൻമാർ ആയിരുന്നു. ഒരാൾ എന്റെ സുഹൃത്തിന്റെ സഹോദരനും മറ്റൊരാൾ പള്ളിയിലെ ഇടവക വികാരിയും ആയിരുന്നു. രണ്ടു വൈദികരും ശുശ്രൂഷയിൽ അണിഞ്ഞിരുന്ന വസ്ത്രങ്ങൾ (കുർബാന സമയം ധരിക്കുന്ന വസ്ത്രം) ഒരേ പോലെ ഉള്ളതായിരുന്നു. അതിനു പ്രത്യേക വ്യത്യാസങ്ങൾ നിറത്തിലോ തുന്നലിലോ ഉണ്ടായിരുന്നില്ല. വൈദികർ രണ്ടു പേരും കുർബാനയിൽ കാർമികത്വം നടത്തുന്ന സമയത്ത് വിശ്വാസികളും ഗായകസംഘവും ഭക്തിയോടെയും ചിട്ടയായും പങ്കുകൊണ്ടിരുന്നു.

ആരാധനയുടെ ആദ്യം മുതൽ ഞാൻ പങ്കെടുത്തിരുന്നു. ആ സമയത്ത് എന്റെ ഗേളിയുടെ രോഗാവസ്ഥയെ ഓർത്ത്, അവൾക്ക് സൗഖ്യം ലഭിക്കുവാൻ ഞാൻ കേണു കരഞ്ഞ് അപേക്ഷിക്കുമ്പോൾ എന്റെ ദൃഷ്ടിയിൽ മൂന്നു പുരോഹിതൻമാർ ശുശ്രൂഷ നടത്തുന്നതായി കണ്ടു. ആരാധനയിൽ ലയിച്ചു നിന്നിരുന്നതിനാൽ വൈദികരുടെ എണ്ണം എന്റെ മനോധർമത്തിൽ എത്തിയിരുന്നില്ല. വൈദികരെ കൂടുതൽ ശ്രദ്ധിച്ചപ്പോൾ മറ്റൊരു പുരോഹിതന്റെ സാമീപ്യം  പെട്ടെന്ന് അപ്രത്യക്ഷമായി. ഇത് എന്റെ ഒരു മാനസിക വിഭ്രാന്തി ആയിരിക്കാം എന്നു സംശയിക്കാം. അല്ലെങ്കിൽ എന്റെ ദൃഷ്ടിയുടെ വൈകല്യം കൊണ്ടു സംഭവിച്ചതാകാം എന്നും പറയാം.

ഞാൻ ഒരു സാധാരണ മനുഷ്യൻ. എന്റെ കണ്ണിന് ഇതുവരെയും യാതൊരു പ്രത്യേകതകളും ഇല്ല. മനസ്സു തകർന്നിരിക്കുന്നവർക്കു യഹോവ സമീപസ്ഥൻ എന്നുള്ള വാഗ്ദാനം സങ്കീർത്തനത്തിൽ നൽകിയിട്ടുണ്ട്. അതുകൊണ്ട് പരിശുദ്ധാത്മ സാന്നിധ്യം പല അടയാളങ്ങളായി വരും എന്നു ഞാൻ വിശ്വസിക്കുന്നു. ദൈവം ചെയ്ത ഉപകാരങ്ങളും കൃപകളും സഹായങ്ങളും സ്തോത്രത്തോടെയും മടികൂടാതെയും ലജ്ജ കൂടാതെയും പ്രസ്താവിക്കുവാൻ നമുക്കു കടപ്പാടുണ്ട്. ഈ ഭാഗം വായിക്കുന്നവരിൽ ചിലർക്ക് ഇത് അപഹാസ്യമായി തോന്നാം. ഞാൻ നിമിത്തം നിങ്ങൾ അനേകരുടെ മുൻപിൽ പരിഹാസപാത്രമാകും എന്നു കർത്താവായ യേശുക്രിസ്തു കൽപ്പിച്ചിട്ടുണ്ട്. പക്ഷേ കർത്താവിന്റെ പ്രത്യക്ഷതയിൽ അവൻ നമുക്കു വേണ്ടി പക്ഷപാതം ചെയ്യും.

ഞാനും ഗേളിയും മക്കളും സ്ഥിരം ആരാധനയ്ക്ക് കൂടിവരുന്ന പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ ഞങ്ങളുടെ നിലവിളിയുടെ ശബ്ദം ഇന്നും മുഴങ്ങുന്നുണ്ട്. ഞങ്ങളുടെ ഏങ്ങലിന്റെയും തേങ്ങലിന്റെയും ഫലമായി ധാരധാരയായി ഒഴുകിയ കണ്ണുനീർ അവിടെ നിലത്തു വീണു കിടപ്പുണ്ട്. അനേകർ അതിൽ കൂടി നടന്നു നീങ്ങിയിട്ടുണ്ട്. ഏതു ക്രിസ്തീയ ആരാധനാലയ

ങ്ങളിലും ഞാൻ കയറി അവളുടെ രോഗാവസ്ഥയെ ഓർത്ത് സൗഖ്യം ലഭിക്കുന്നതിനു വേണ്ടി പ്രാർത്ഥിക്കുക പതിവായിരുന്നു.

പിൽക്കാലത്ത് എന്റെ മനസ്സിൽ ദൈവം നൽകുന്ന ആലോചന അനുസരിച്ച് വേദപുസ്തകാടിസ്ഥാനത്തിൽ പല വിഷയങ്ങളെ സംബന്ധിച്ചു ലേഖനങ്ങൾ കുറിക്കുവാൻ എനിക്കു പ്രേരണ കിട്ടി. ഞാൻ എഴുതിക്കഴിഞ്ഞാൽ ഗേളി ഭാഷാശുദ്ധി വരുത്തി തിരികെ തരിക പതിവായിരുന്നു. പലരോടും ചെറിയ കൂട്ടങ്ങളിലും ദൈവവചനം മടികൂടാതെ പറയുന്നതിന് ദൈവം എന്നെ ഇടയാക്കി. അതിനവൾ പ്രേരിപ്പിക്കുമായിരുന്നു. പറയുവാൻ തിരഞ്ഞെടുക്കുന്ന വിഷയത്തെപ്പറ്റി അവളുടെ കാഴ്ചപ്പാടുകളും പങ്കുവച്ച്, അവ ഭംഗിയായി അവതരിപ്പിക്കുന്നതിന് ഉപദേശങ്ങളും തരുമായിരുന്നു.

വചനത്തെപ്പറ്റി പറയുന്നതിനു മുൻപ് 19-ാം സങ്കീർത്തനം 14-ാം വാക്യം ഓർത്ത് ധ്യാനിക്കണം എന്നവൾ നിർബന്ധിച്ചിരുന്നു. "എന്റെ പാറയും എന്റെ വീണ്ടെടുപ്പുകാരനുമായ യഹോവേ! എന്റെ വായിലെ വാക്കുകളും, ഹൃദയത്തിലെ ധ്യാനവും നിനക്ക് പ്രസാദമായിരിക്കുമാറാകട്ടെ." ഈ വാക്യം, വചനം പറയുന്നതിന് ധൈര്യം ഏകി. ദൈവവചനം പറഞ്ഞു കഴിഞ്ഞ് തിരികെ വീട്ടിൽ എത്തിയാൽ അതു വിവരിച്ചു കേൾക്കാൻ ആഗ്രഹം കാണിച്ചിരുന്നു. പല ക്രിസ്തീയ കൺവൻഷനുകളിലും ദൈവം എനിക്കു തന്ന കഴിവിനനുസരണമായി സുവിശേഷത്തിനു വേണ്ടി പ്രവർത്തിക്കുന്നതിന് ഇടയാക്കി.

ബൈബിളിലെ അനേകം വിഷയങ്ങൾ രണ്ടു ഡയറിയിൽ ആക്കി, ഭാവിയിൽ ലേഖനങ്ങൾ എഴുതുന്നതിനും സുവിശേഷം പറയുന്നതിനും പ്രയോജനപ്പെടും എന്നു പറഞ്ഞ് എനിക്കു സമ്മാനിച്ചു. അവളുടെ അന്ത്യ സമയത്തു ഹോസ്പിറ്റലിൽ അവളോടൊപ്പം ആയിരുന്ന സമയത്ത് "മൃതശരീരം ദഹിപ്പിക്കുന്നതു ദൈവഹിതമോ", "ക്രൈസ്തവർ ജ്യോതിഷത്തിൽ വിശ്വസിക്കുന്നതു ഹിതമോ" എന്നിവ ഉൾപ്പെടെ ക്രിസ്തീയ അടിസ്ഥാനത്തിലും വേദപുസ്തക അടിസ്ഥാനത്തിലും പല ലേഖനങ്ങളും എഴുതുന്നതിന് അവൾ എല്ലാ സഹായവും നൽകി. ഏഴു കൊല്ലത്തോളം രോഗം പല പ്രതിസന്ധികൾ വരുത്തി എങ്കിലും ദൈവസ്നേഹത്താൽ തളരാതെ എന്നെയും മക്കളെയും അവൾ ധൈര്യപ്പെടുത്തുകയും സാന്ത്വനപ്പെടുത്തുകയും ചെയ്തു. പല ലേഖനങ്ങൾ എഴുതുന്നതിനും അവ പരസ്യം ചെയ്യുന്നതിനും പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളി സഭാദർശനത്തോടുകൂടി ഇറക്കുന്ന "ജോർജിയൻ മിറർ" എന്ന ത്രൈമാസികയുടെയും പള്ളിയുടെയും ഭാരവാഹികളോട് എനിക്കു കടപ്പാടുണ്ട്.

രോഗാവസ്ഥയിലായിരുന്ന കാലത്ത് സൂക്ഷിച്ചിരുന്ന ഒരു ബൈബിളിന്റെ അവസാനപേജിൽ അവൾ 2008 ൽ കുറിച്ചുവച്ചിരുന്ന ആശയ

ങ്ങൾ ദൈവകരുണയിൽ ആശ്രയിച്ചിരുന്നു എന്നു സാധൂകരിക്കുന്നു. അതിൽ അടങ്ങിയിരിക്കുന്ന ആശയങ്ങൾ, അവളുടെ മനസ്സിന്റെ പ്രതിഫലനങ്ങൾ സ്വന്തം കൈപ്പടയിൽ എഴുതിയതിന്റെ കോപ്പി ഇതോടെ ചേർക്കുന്നത് ഉചിതമാണെന്നു വിചാരിക്കുന്നു. ഈ കഷ്ടതയിൽ കൂടി കടന്നുപോകുന്ന സമയത്തു രക്ഷിതാവിനെ മറക്കരുത്, മറന്നാൽ അവനെ നാം വീണ്ടും ക്രൂശിക്കുകയാണ് എന്നവൾ പറയുമായിരുന്നു. ഒരിക്കൽ ഈ ഭാഗം ഞാൻ ധ്യാനിച്ചപ്പോൾ പാട്ടുരൂപേണ ദൈവ വചനം മനസ്സിൽ പൊന്തിവന്നു. ഞാൻ ഒരു സാഹിത്യകാരനോ കവിയോ അല്ല. ഒരു ചെറിയ ഗാനം ദൈവത്തെ സ്തുതിച്ചുകൊണ്ട് എഴുതി. പ്രസിദ്ധ സംഗീതജ്ഞൻ ശ്രീ. ജറി അമൽദേവ് ഈ വരികൾക്ക് ഈണം നൽകുവാൻ ഇടയായി. ഇതിനു ഭാഷാശുദ്ധിയും ഭംഗിയും വരുത്തുവാൻ സ്നേഹമുള്ളവർ സഹായിച്ചു. ഈ ഗാനം എഴുതിയതു ഗേളി കണ്ടിട്ടുള്ളതാണ്.

## കാൽവരി മലയിൽ

കാൽവരി മലയിൽ തൂക്കിയ ബലിതൻ
ത്യാഗഫലം ആർക്കോ
അവരാൽ വീണ്ടും പീഡിതനീശോ
ക്രൂശിതനാകുന്നോ ? (കാൽവരി................)

മോചനമേകും രക്ഷകനവനെ
വീണ്ടും നിന്ദിച്ചാൽ
മുൾമുടിചൂടും മന്നവനവനിൽ
മുറിവുകളേകും നാം (2) (കാൽവരി................)

കേഴും നിമിഷം തൻകൃപ നൽകും
പാലകനിവനാരോ
സംശയലേശം വേണ്ടിനിസഹജാ..........
ഈശോ താനല്ലോ (2) (കാൽവരി..............)

ജീവിതവഴിയിൽ തൻകൃപ നുകരാൻ
സ്തോത്രം ചെയ്തീടാം.
കഴിവതുമവനുടെ കരവലയത്തിൽ
യാത്ര തുടർന്നീടാം...........(2) (കാൽവരി................)

ഇതിന് ശ്രീ. ജറി അമൽദേവ് ഈണം നൽകുന്ന വിവരം എന്റെ ബൈബിൾ പഠനത്തിനു നേതൃത്വം നൽകുന്ന പാസ്റ്റർ ജോണിനെ ഞാൻ ഫോണിൽ അറിയിച്ചു. ഇതിന്റെ വരികളും ഈണവും ദൈവ മഹത്വത്തിന് ആയിത്തീരുവാൻ പ്രാർത്ഥിക്കണമെന്ന് ഞാൻ അഭ്യർത്ഥിച്ചു. പാട്ടിന് സംഗീതം നൽകിക്കഴിഞ്ഞ് ശ്രീ. ജറി അമൽ

ദേവിന്റെ ഗ്രൂപ്പിൽപെട്ടവർ 2010 ജനുവരി 24-ാം തീയതി ഗേളിയുടെ മെമ്മോറിയൽ സർവീസിന്, പാലാരിവട്ടം തേജസ് ഓഡിറ്റോറിയ ത്തിൽ ഇതു പാടുകയും ചെയ്തു. ഈണം നൽകിയ ശ്രീ. ജറി അമൽ ദേവിനും പാടിയവർക്കും കേട്ടവർക്കും വളരെ സന്തോഷം തോന്നിയതായി പറഞ്ഞു. അങ്ങനെ ഇതു ദൈവമഹത്വത്തിന് ആയി ത്തീർന്നു.

സംഗീതം കൊടുക്കുന്ന ആ സമയം എന്റെ മനസ്സിൽ കൂടി പെട്ടെന്നു കടന്നുപോയ ധ്യാനചിന്ത യഹസ്കേൽ 37-ാം അധ്യായം 1 മുതൽ 10 വരെ വാക്യങ്ങളിൽ നടന്ന സംഭവമാണ്. ഉണങ്ങിയ അസ്ഥികളിൽ ഞരമ്പുവച്ച് മാംസം പിടിപ്പിച്ചു ത്വക്കുകൊണ്ട് പൊതിഞ്ഞു ജീവിക്കേണ്ടതിന് ദൈവം ശ്വാസം ഊതി. അതിനു ജീവൻ വച്ചു. ഇവിടെ ഒരു ശരീര നിർമാണത്തിന്റെ ക്രമം വിവരി ക്കുന്നു. ഉൽപത്തി 2 ന്റെ 7 ൽ മനുഷ്യനെ ദൈവം എങ്ങനെയാണ് യഥാർത്ഥത്തിൽ സൃഷ്ടിച്ചത് എന്നു വെളിവാക്കുന്ന രഹസ്യം ഇതാ യിരിക്കാം. നശിച്ചു പാപത്തിൽ മരിച്ചുകിടന്ന യിസ്രയേൽ ദൈവീക ബന്ധത്താൽ ജീവൻ പ്രാപിച്ച് ഒരു സമ്പൂർണ രാഷ്ട്രമായി തീരുന്ന പ്രതീകാത്മക ചിത്രം ആണ് ഈ വേദഭാഗത്തു പറഞ്ഞിരിക്കുന്നത്. ഇവകളെല്ലാം ദൈവഹിതത്താൽ സംഭവിച്ചു എന്നു മാത്രം പറയു വാൻ ഞാൻ ആഗ്രഹിക്കുന്നു. ഒരു ജഡവും ദൈവസന്നിധിയിൽ പ്രശം സിപ്പാതിരിക്കട്ടെ.


സീദോൻ
ലെബാനോൻ പർവ്വതം
സരെപ്ത
മദ്ധ്യധരണി കടൽ
ഹെർമ്മോൻ പർവ്വതം
ദമസ്കോസ്
ഫൊയ്നീക്യ
സോർ
ഫീലിപ്പൊസിന്റെ കൈസര്യ
ഗലീല
കോരസീൻ
ബേത്ത്സയിദ
പ്തൊലെമായിസ്
കഫർന്നഹൂം
മഗദാ
ഗലീലക്കടൽ
കർമ്മേൽ പർവ്വതം
കാനാവ്
ഗദര
തിബെര്യാസ്
നസറെത്ത്
നയീൻ
ദെക്കപ്പൊലി
കൈസര്യ
യോർദ്ദാൻ
ശമര്യ
ശമര്യ
സുഖാർ
ശേഖേം
യോപ്പ
അരിമഥ്യ
ലുദ്ദ
എഫ്രയീം
ബെഥാന്യ
ബേഥേൽ
എമ്മവുസ്സ്
യെരീഹോ
യെരുശലേം
പെരയ
വടക്ക്
ബെഥാന്യ
ബേത്ത്ലഹേം
അസ്തോദ്
യെഹൂദ്യ
ഹെബ്രോൻ
ഗസെ
ഉപ്പുകടൽ
എദോം
പുതിയ നിയമകാലത്തെ പലസ്തീൻ നാട്
സ്കെയിൽ മൈൽ കണക്കിൽ
5 10 20 40 60



നമ്മുടെ പ്രാർത്ഥനയുടെ ശക്തികൊണ്ടോ, നമ്മുടെ വിശ്വാസത്തിന്റെ വലിപ്പം കൊണ്ടോ അല്ല, പ്രവർത്തനത്തിന്റെ പ്രതിഫലമായിട്ടുമല്ല ദൈവം നമ്മെ ഇവരെ നടത്തിയതും പരിപാലിച്ചതും. നമ്മുടെ ദോഷങ്ങൾ ഓർക്കാതെ ദൈവം നമ്മെ ഓർക്കുന്നതുകൊണ്ടാണ് ദൈവത്തിന്റെ കരുണ, ദൈവത്തിന്റെ കൃപ.

ദൈവം ന്യായം വിധിക്കുന്ന മൂന്നു കാര്യങ്ങൾ:-

1. നമ്മുടെ വാക്കുകൾ: വി: മത്തായി 12ന്റെ 36.
2. നമ്മുടെ രഹസ്യങ്ങൾ :- റോമർ 2ന്റെ 16.
3. നമ്മുടെ പ്രവർത്തികൾ :- 2 കൊരിന്ത്യർ 5ന്റെ 10.

Read the Bible and believe what you read. Read the Bible and preach what you read. Read the Bible and practice what you preach.

He who knows not and knows not that he knows not, is a fool. Shun him.
He who knows not and knows that he knows not is a seeker. Teach him.
He who knows and knows not that he knows is asleep. Wake him.
He knows and knows that he knows is wise. Follow him.

"The word to be told is CHRIST | പ്രസ്താവിക്കപ്പെടേണ്ട വചനമാണ് ക്രിസ്തു.
The word to be walked is CHRIST | നാം നടക്കേണ്ട വഴിയാണ് ക്രിസ്തു.
The light to be lighted is CHRIST | പ്രകാശിപ്പിക്കപ്പെടേണ്ട ദീപമാണ് ക്രിസ്തു.
The sight to be lived is CHRIST | നാം വസിക്കേണ്ട സ്ഥലമാണ് ക്രിസ്തു.
The love to be loved is CHRIST". | സ്നേഹിക്കപ്പെടേണ്ട സ്നേഹമാണ് ക്രിസ്തു."

'മദർ തെരേസയുടെ വാക്കുകൾ.

WATCH - സൂക്ഷിക്കുക (ശ്രദ്ധിക്കുക)

Words - വാക്കുകൾ.
Actions - പ്രവർത്തികൾ.
Thoughts - ചിന്തകൾ.
Character - സ്വഭാവം.
Habits - ശീലങ്ങൾ (സ്വഭാവങ്ങൾ) ഇവ നാം സൂക്ഷിക്കണം.

"To return evil for evil is beast like.
To return good for good is man like.
To return evil for good is Satan like.
To return good for evil is CHRIST like".

"Humility is the queen of all virtues".

"Wisdom includes knowledge, but knowledge does not include wisdom".

"It is easy to make or build, but it is difficult to maintain".

"Pruning is painful but it is fruitful".

1. മറ്റുള്ളവരുടെ ജീവിതത്തെ നേരെയാക്കുവാൻ ഈ നല്ല അവസരങ്ങൾ ഉപയോഗപ്പെടുത്താത്തവൻ മൂഢൻ ആകുന്നു.
2. ജീവിതത്തിൽ വിജയം വരിച്ചിട്ടും മറ്റൊരുവന്റേയും പിന്നിൽ നിന്നും തള്ളിക്കൊടുക്കുവാൻ ആരെങ്കിലും ഉണ്ടായിരിക്കുമെന്ന് വിചാരിക്കുന്നവൻ മൂഢൻ.
3. മനസ്സ് മാറ്റുന്നത് [illegible] ശ്രമിക്കാത്തവൻ മൂഢൻ.
4. ഭാഗ്യദേവത കനിഞ്ഞു തന്നെ കരുതി നിഷ്ക്രിയനായിരിക്കുന്നവനും മൂഢൻ.
5. ആരും അസാദ്ധ്യമാണ് എന്ന് എല്ലാ നേരവും പറഞ്ഞുകൊണ്ടിരിക്കുന്നവൻ മൂഢൻ.
6. നിസ്സാര കാര്യങ്ങൾക്കു വേണ്ടി പണം വലിച്ചെറിയുന്നവൻ മൂഢൻ.
7. ദൈവത്തെ കൂടാതെ ജീവിക്കാമെന്നു കരുതുന്ന ഏതൊരുവനും മൂഢൻ.

9-7-2008
Sunday.

സ്വന്തം കൈപ്പടയിൽ ഗേളി 9-7-2008 ൽ വേദപുസ്തകത്തിന്റെ ഒരു പേജിൽ എഴുതി ഒപ്പിട്ടിരിക്കുന്നു.

23

# വ്യവസ്ഥകൾ പാലിച്ചാൽ രക്ഷയ്ക്ക് വഴിയൊരുക്കും

**ഗേ**ളിയുടെ രോഗാവസ്ഥ 2003 മുതൽ 2009 വരെ ഏഴു കൊല്ല കാലയളവിലാണ് ഉണ്ടായിരുന്നത്. എന്തുകൊണ്ട് അത് അഞ്ചു കൊല്ലം അല്ലെങ്കിൽ എട്ടുകൊല്ലം ഉണ്ടായിരുന്നില്ല എന്ന് എന്നെ ചിന്തിപ്പിച്ചു. ദൈവവചന അടിസ്ഥാനത്തിൽ ഏഴിന്റെ പ്രാധാന്യത്തെപ്പറ്റി അന്വേഷണം ആരംഭിച്ചു. ലോക സൃഷ്ടിയുടെ ആരംഭത്തിൽ യഹോവയാം ദൈവം ഏഴാം ദിവസം വേർതിരിച്ച് ആ ദിവസത്തെ ശുദ്ധീകരിച്ച് അനുഗ്രഹിച്ച് സ്വസ്ഥതയിൽ ഇരുന്നു. പല കാര്യങ്ങളുടെയും സംഭവങ്ങളുടെയും സമ്പൂർണത ഏഴിൽ കാണാം. 12–ാം സങ്കീർത്തനം 6–ാം വാക്യത്തിൽ ഇങ്ങനെ പറയുന്നു "യഹോവയുടെ വചനങ്ങൾ നിർമ്മല വചനങ്ങൾ ആകുന്നു. നിലത്ത് ഉലയിൽ ഉരുക്കി ഏഴു പ്രാവശ്യം ശുദ്ധി ചെയ്ത വെള്ളിപോലെതന്നെ." സങ്കീർത്തനങ്ങളിൽ വചനത്തെപ്പറ്റി പല കാര്യങ്ങൾ പറയുന്നു. അതു നിർമ്മലമാകുന്നു, ശുദ്ധി ചെയ്തതാകുന്നു, നേരുള്ളതാകുന്നു, സൗഖ്യമാക്കുന്നു, ജീവിപ്പിക്കുന്നു, കാലിനു ദീപവും പ്രകാശവുമാകുന്നു. അത് എന്നേക്കും സ്ഥിരമായിരിക്കുന്നു. എന്നാൽ എബ്രായർ 4 ന്റെ 12 ൽ ഇപ്രകാരം പറയുന്നു "ദൈവത്തിന്റെ വചനം ജീവനും ചൈതന്യവുമുള്ളതായി ഇരുവായ്ത്തലയുള്ള ഏതു വാളിനെക്കാളും മൂർച്ചയേറിയതും പ്രാണനെയും ആത്മാവിനെയും സന്ധിമജ്ജകളെയും വേർവിടുവിക്കും വരെ തുളച്ചു ചെല്ലുന്നതും ഹൃദയത്തിലെ ചിന്തനങ്ങളെയും ഭാവങ്ങളെയും വിവേചിക്കുന്നതുമാകുന്നു." ഇതു പറയുവാൻ കാരണം യഹോവയുടെ വചനത്താൽ ഉണ്ടാകുന്ന സംഭവങ്ങൾ വചനാടിസ്ഥാനത്തിൽ സമാപ്തി വരുത്തുന്നു എന്നു നിരീക്ഷിച്ചതുകൊണ്ടാണ്.

കുഷ്ഠരോഗിയായ നയമാന് തന്റെ രോഗം ശുദ്ധമാക്കപ്പെടുന്നതിന് ഏലീശാ പ്രവാചകൻ പറഞ്ഞ വ്യവസ്ഥ, അദ്ദേഹം യോർദാൻ നദിയിൽ ഏഴു പ്രാവശ്യം കുളിക്കണം എന്നാണ്. വ്യവസ്ഥ അനുസരിക്കേണ്ടത് ശുദ്ധീകരണത്തിന് ആവശ്യം ആണ്. (2 രാജ. 5:10) മനുഷ്യബുദ്ധിയിൽ അതു ഭോഷത്വം ആണെന്നു തോന്നാം. ഒരു വാക്കു

കൽപിച്ചാൽ സൗഖ്യം ആകുമായിരുന്നല്ലോ എന്നു ചിന്തിക്കാം. ദമ്മേശക്കിലെ നദികളിലെ വെള്ളം ഒരുപക്ഷേ യിസ്രായേലിലെ നദികളിലെ വെള്ളത്തെക്കാളും നല്ലതായിരിക്കാം. ഒരു വലിയ മനുഷ്യനായ നയമാന്റെ അരികിൽ വന്നു കൈ തന്റെ മേൽ ഏലീശാ പ്രവാചകൻ വച്ച് പ്രാർത്ഥിക്കുന്നത് ഒരു ബഹുമതിയായി നയമാൻ വിചാരിച്ചു. എന്നാൽ എന്തു ചെയ്യണം എന്നത് ദൈവത്തിന്റെ ആലോചനയാൽ നയിക്കപ്പെട്ട ഏലീശാ വ്യത്യസ്ത വ്യവസ്ഥ പറഞ്ഞു. നയമാന്റെ ഹുങ്കും അഹങ്കാരവും മാറ്റി താഴ്മ കൈവരിച്ച് അനുസരണം കാട്ടിയപ്പോൾ അവന് സൗഖ്യം ലഭിച്ചു. സാധാരണ ബുദ്ധിയിൽ ഭോഷത്വം എന്നു തോന്നുമെങ്കിലും, വിശ്വാസികൾക്ക് അതാണ് രക്ഷ നൽകുന്നത്. അതുകൊണ്ടാണ് പൗലോസ് അപ്പോസ്തോലൻ പറഞ്ഞത്, ക്രൂശിന്റെ വചനം നശിച്ചുപോകുന്നവർക്ക് ഭോഷത്വവും രക്ഷിക്കപ്പെടുന്നവർക്ക് ദൈവശക്തിയുമാകുന്നു. രക്ഷയ്ക്കായി ദൈവം ചില വ്യവസ്ഥകൾ നൽകും. അതു കഠിനമെങ്കിലും അനുസരണയോടെ അംഗീകരിക്കുക. ദൈവം കൈക്കൊള്ളും.

നിങ്ങളുടെ ഉള്ളംകാൽ ചവിട്ടുന്ന ദേശം ഒക്കെയും നിങ്ങൾക്കു തന്നിരിക്കുന്നു എന്ന് യഹോവാ യോശുവയോട് വാഗ്ദാനം ചെയ്തതാണ്. വാഗ്ദത്തങ്ങളെ അവകാശപ്പെടുത്തുന്നതിന് മുമ്പോട്ടു പോകുമ്പോൾ യിസ്രായേൽ പിടിച്ചടക്കേണ്ട ദേശമാണ് യരീഹോ. യരീഹോവിനെയും അതിന്റെ രാജാവിനെയും, യുദ്ധവീരൻമാരെയും നിന്റെ കൈയിൽ ഏൽപ്പിച്ചിരിക്കുന്നു എന്ന് ദൈവം യോശുവായ്ക്ക് ഉറപ്പു നൽകി. എന്നാൽ യരീഹോ കൈവശമാക്കണമെങ്കിൽ ഏഴു ദിവസം കാഹളം ഊതി പട്ടണത്തിനു ചുറ്റും നടക്കണമെന്നുള്ളതു ദൈവത്തിന്റെ വ്യവസ്ഥ ആയിരുന്നു. സഹിഷ്ണുതയോടെയും ദൈവീക വ്യവസ്ഥയിൽ പൂർണ അനുസരണത്തോടെയും അവർ ആ പട്ടണം ചുറ്റിനടന്നു, കാഹളം ഊതിയപ്പോൾ ഭയങ്കര പ്രതിബന്ധങ്ങൾ ആയിരുന്ന വൻമതിലുകൾ ഇടിഞ്ഞു താഴെ വീണു. ആ കല്ലുകളിൽ കയറിനിന്ന് അവർ ദൈവത്തെ സ്തുതിച്ചു (യോശുവ 6:4).

ദാനിയേലിന്റെ പുസ്തകത്തിൽ നെബുക്കദ്നേസർ രാജാവ് അവനെ സേവിപ്പാനും നമസ്കരിപ്പാനും കൂട്ടാക്കാതെ ഇരുന്ന ശദ്രിക്ക്, മേശക്ക്, അബേദ്നെഗോ എന്നിവരെ കത്തുന്ന ചൂളയിൽ ഇടുവാൻ തീരുമാനിച്ചു. പതിവിലും ഏഴു മടങ്ങു ചൂട് അധികം പിടിപ്പിക്കുവാൻ കൽപ്പിച്ചു. ഞങ്ങൾ സേവിക്കുന്ന ദൈവത്തിന് ഞങ്ങളെ വിടുവിപ്പാൻ കഴിയും എങ്കിൽ അവൻ ഞങ്ങളെ വിടുവിക്കും എന്നവർ പറഞ്ഞു. ഈ തീരുമാനം കൊണ്ടാണ് ഏഴു മടങ്ങ് തീയുടെ ചൂട് പിടിപ്പിക്കുവാൻ രാജാവ് കൽപ്പിച്ചത് (ദാനിയേൽ 3:19). ആത്മീയ ജീവിതത്തിൽ എന്തെങ്കിലും പുരോഗമനത്തിനു ശ്രമിക്കുവാൻ തുടങ്ങിയാൽ ശത്രു സകല ശക്തിയോടെയും എതിർക്കും. കർത്താവിന്റെ സാമീപ്യം ഉണ്ടെങ്കിൽ ഏതു പ്രതിബന്ധങ്ങളെയും തരണം ചെയ്യു

വാൻ സാധിക്കും. തീയിൽ ഇട്ടിട്ടുപോലും അവർ വെന്തുപോയില്ല. അവരെ ഇടുവാൻ ചെന്നവർ തീയ്ക്ക് ഇരയായി.

യാക്കോബ് സൂത്രശാലിയായി പിതാവിൽ നിന്നും അനുഗ്രഹങ്ങൾ തട്ടിയെടുത്തു. സഹോദരനിൽനിന്നു ജ്യേഷ്ഠാവകാശം വിലയ്ക്കു വാങ്ങി. ജനിച്ചപ്പോൾ തന്നെ ഇവൻ ഏശാവിന്റെ കുതികാൽ പിടിച്ചിരുന്നു. ഈ യാക്കോബ് ഒരു ഭാഗത്ത് ഇപ്രകാരം പ്രാർത്ഥിച്ചതായി കാണാം. “ഒരു വടിയോടുകൂടെ മാത്രമല്ലോ ഞാൻ ഈ യോർദ്ദാൻ കടന്നത്. ഇപ്പോഴൊ ഞാൻ രണ്ടു കൂട്ടമായിത്തീർന്നിരിക്കുന്നു. എന്റെ സഹോദരനായ ഏശാവിന്റെ നിന്ന് എന്നെ രക്ഷിക്കേണമെ.” (ഉൽപ. 32:10, 11) യാക്കോബ് തന്റെ സഹോദരൻ ഏശാവിന്റെ മുമ്പിൽ കടന്നുചെന്ന് ഏഴു പ്രാവശ്യം സാഷ്ടാംഗം നമസ് കരിച്ചു എന്നു നാം വായിക്കുന്നു. തന്നെ പകയ്ക്കുകയും ഉപദ്രവിക്കുന്നതിനു തക്കം നോക്കുകയും ചെയ്ത സഹോദരന്റെ മുമ്പാകെയാണ് ഇതു ചെയ്തത് (ഉൽപ.33:3). ഏശാവിന്റെ കുറ്റങ്ങളെ അല്ല തന്റെ സ്വന്തം കുറ്റം സമ്മതിച്ചു തന്നത്താൻ താഴ്ത്തി നിരപ്പായി.

ഏലിയാവ് മഴയ്ക്കായി ഏഴു പ്രാവശ്യം പ്രാർത്ഥിച്ചു.(1 രാജാ. 18:44) ആറു പ്രാവശ്യം നോക്കിയിട്ടും ബാല്യക്കാരൻ മഴയുടെ ലക്ഷണം ഒന്നും കണ്ടില്ല. ഏലിയാവ് മടുത്തു പോകാതെ മറുപടി ലഭിക്കുന്നതുവരെ പ്രാർത്ഥിച്ചു. നിരന്തര പ്രാർത്ഥന ഒരു വലിയ അനുഗ്രഹത്തിന്റെ പെരുമഴയായിത്തീർന്നു.

ഒരു ദൈവ പൈതൽ പാപം ചെയ്യണമെന്നില്ല. എന്നാൽ പാപം ചെയ്താൽ കർത്താവായ യേശുക്രിസ്തുവിന്റെ രക്തം സകല പാപവും പോക്കി നമ്മെ ശുദ്ധീകരിക്കുന്നതാകയാൽ ശുദ്ധീകരണത്തിനായി യേശുക്രിസ്തുവിന്റെ രക്തത്തെ പൂർണമായി അഭയം പ്രാപിക്കേണ്ടതാണ്. വിശ്വാസി പാപം ചെയ്താൽ ശുദ്ധീകരണത്തിനു ദൈവം നിർദേശിച്ചിട്ടുള്ള വ്യവസ്ഥ ഇതാണ്. പഴയ നിയമകാലത്ത് പുരോഹിതൻ രക്തത്തിൽ വിരൽ മുക്കി യഹോവയുടെ സന്നിധിയിൽ തിരശീലയ്ക്കു മുൻപിൽ ഏഴു പ്രാവശ്യം തളിക്കണം (ലേവ്യ 4:6-17). രക്ഷയ്ക്കു  മാത്രമല്ല ശുദ്ധീകരണത്തിനും പൂർണമായി രക്തത്തെ അഭയം പ്രാപിക്കേണ്ട തത്രെ.

ഞാൻ ദിനംതോറും ഏഴു പ്രാവശ്യവും നിന്നെ സ്തുതിക്കുന്നു. (സങ്കീർത്തനം 119:164) ഈ വാക്യം പല സഭകളുടെയും ആരാധനയുടെ ചിട്ടയായ ഭാഗമായിത്തീർന്നു. കർത്താവ് നമ്മെ ദിനംതോറും ആത്മീയമായി വളർത്തി ശക്തിപ്പെടുത്തുന്നു. ഏഴു കൊല്ലം തന്ന രോഗാവസ്ഥ/കഷ്ടത സഹിഷ്ണുതയെയും, സഹിഷ്ണുത സിദ്ധതയെയും, സിദ്ധത പ്രത്യാശയെയും ഉളവാക്കുവാൻ കാരണമായി. അതുകൊണ്ട് “ഹേ! മരണമേ നിന്റെ ജയം എവിടെ? ഹേ മരണമേ നിന്റെ വിഷമുള്ള് എവിടെ?”എന്നു ചോദിക്കുവാൻ നമ്മെ പ്രാപ്തരാക്കും.

24

# രോഗത്തിലൂടെ ദൈവീക വിടുതൽ

**ഏ**ഴു വർഷക്കാലത്തെ രോഗാവസ്ഥയിൽ ദൈവം ഞങ്ങളെ നടത്തിയ വഴികൾ തിരിഞ്ഞുനോക്കിയപ്പോൾ ഞങ്ങളുടെ വസ്ത്രം ജീർണിച്ചുപോയില്ല, ഞങ്ങളുടെ കാലുകൾ വീങ്ങിയതുമില്ല. ആവർത്തനപുസ്തകം 8 ന്റെ 3-ം 4-ം വാക്യങ്ങളിലെ ദൂത് ഇവിടെ പ്രസക്തമാണ്. അത് ഇങ്ങനെ തുടങ്ങുന്നു. "അവൻ നിന്നെ താഴ്ത്തുകയും നിന്നെ വിശപ്പിക്കുകയും, മനുഷ്യൻ അപ്പം കൊണ്ട് മാത്രമല്ല യഹോവയുടെ വായിൽ നിന്നു പുറപ്പെടുന്ന സകല വചനവും കൊണ്ടും ജീവിക്കുന്നു എന്നു നിന്നെ ഗ്രഹിപ്പിക്കേണ്ടതിനു നീയും നിന്റെ പിതാക്കൻമാരും അറിഞ്ഞിട്ടില്ലാത്ത മന്ന കൊണ്ട് നിന്നെ പോഷിപ്പിക്കുകയും ചെയ്തു. ഈ നാൽപതു സംവൽസരം നീ ധരിച്ച വസ്ത്രം ജീർണിച്ചു പോയില്ല: നിന്റെ കാൽ വീങ്ങിയതുമില്ല." കർത്താവ് എന്നോട് ഇത് എഴുതുമ്പോൾ ചോദിച്ചു? നിന്റെ വസ്ത്രം ജീർണിച്ചിട്ടുണ്ടോ? നിന്റെ കാലിന് നീര് വച്ചിട്ടുണ്ടോ? ഇല്ലേ ഇല്ല കർത്താവെ എന്ന് സ്തോത്രം ചെയ്തു പറയട്ടെ. "കർത്താവിൽ എപ്പോഴും സന്തോഷിപ്പിൻ" എന്നു കൽപ്പിച്ചിരിക്കുകയാണ്. (ഫിലി.4:4) ഇതിന്റെ അർത്ഥം നിങ്ങൾക്ക് എത്ര സങ്കടം ഉണ്ടെങ്കിലും, എത്ര കഠിനപരിശോധനയിൽക്കൂടി കടക്കേണ്ടിവന്നാലും, നിങ്ങൾ രോഗി എങ്കിൽ തന്നെയും, ആയിരിക്കുന്ന സാഹചര്യത്തിൽ നിന്നുകൊണ്ട് കർത്താവിൽ സന്തോഷിക്കുക, അതാണ് അഭികാമ്യം.

രോഗവിമുക്തി രണ്ടു വിധത്തിൽ ഉണ്ട്. രോഗത്തിൽ നിന്നുള്ള വിടുതലും രോഗത്തിനകത്ത് അനുഭവിക്കുന്ന വിടുതലും. രണ്ടും ദൈവത്തിന്റെ ദാനമാണ്. യേശുവിന്റെ നാമത്തിൽ രോഗവിമുക്തിക്കുവേണ്ടി പ്രാർത്ഥിച്ചാൽ രോഗശാന്തി നേടും എന്നതിനു തർക്കമില്ല. മനുഷ്യരാൽ അസാധ്യമായതു (വൈദ്യശാസ്ത്രത്തിൽ അസാധ്യമായത്) ദൈവത്താൽ സാധ്യമാണ്. സ്വന്തം കണ്ണുനീരിനാലും, രോഗശാന്തി വരം ലഭിച്ചവർ മുഖാന്തരവും അനേകരുടെ കണ്ണുനീരിനാലും രോഗസൗഖ്യം ലഭിക്കും. രോഗത്തിനകത്തുള്ള വിടുതൽ അല്ലെങ്കിൽ രോഗത്തിലൂടെയുള്ള വിടുതൽ എന്നു പറഞ്ഞാൽ ചില മോചനങ്ങൾ അനുഭവിക്കുന്ന അവസ്ഥയാണ്. ഗേളി യഥാർത്ഥത്തിൽ ഈ അവസ്ഥയിൽ കൂടിയാണ് കടന്നുപോയത്. ഈ അവസ്ഥയിൽ പെട്ടെന്നു രോഗം

മാറി എന്നു വരികയില്ല. എന്നാൽ ഈ രോഗം ഞങ്ങളുടെ ജീവിതത്തെ പരാജയപ്പെടുത്തിയില്ല. രോഗാവസ്ഥയിൽ അനേകം കാര്യങ്ങൾ ചെയ്യുന്നതിന് ഇടയാക്കി (എഫേസ്യ. 6:13).

രോഗക്കിടക്കയിൽ ആണെങ്കിൽപോലും ദൈവരാജ്യത്തിന് പല സംഗതികൾ ചെയ്യുവാൻ ദൈവം അനുവദിക്കുന്നു. അതു സാധിക്കുകയും ചെയ്യുന്നു. രോഗം മാറിയില്ലെങ്കിലും ദൈവീക പ്രവൃത്തിയെ പരാജയപ്പെടുത്തുവാൻ സാധിക്കുന്നില്ല. രോഗത്തിലൂടെയുള്ള വിടുതൽ അനുഭവിക്കുന്ന വേളയിൽ ദൈവം പ്രസ്തുത രോഗസാഹചര്യം ദിവ്യമാക്കി തരുവാൻ ഇടവരുത്തുന്നു. ദൈവത്തിന് നമ്മിൽ ചെയ്തുതീർക്കേണ്ട കാര്യങ്ങൾ രോഗസാഹചര്യം മൂലം എളുപ്പത്തിൽ പൂർത്തിയാക്കാൻ ഇടവരുത്തുന്നു. രോഗവിടുതലിനു വേണ്ടി നമുക്ക് പ്രാർത്ഥിക്കുവാൻ അവകാശം ഉണ്ട്. എന്നാൽ രോഗവിടുതലോ രോഗത്തിനകത്തെ വിടുതലോ തീരുമാനിക്കുന്നതു യേശുവാണ്. ഭൂരിപക്ഷം ആൾക്കാരും രോഗത്തിൽനിന്ന് പെട്ടെന്നുള്ള വിടുതലിനെ ആഗ്രഹിക്കുന്നു. ഒടുവിൽ വിടുതൽ കിട്ടാതെ വരുമ്പോൾ അവർ നിരാശരാകുന്നു. ചിലർ ദൈവത്തെ തള്ളിപ്പറയുകയും ചെയ്യുന്നു.

യേശുക്രിസ്തുവിൽ ഭക്തിയോടെ ജീവിപ്പാൻ മനസ്സുള്ളവർക്ക് എല്ലാ ഉപദ്രവങ്ങളും ഉണ്ടാകും. പൗലോസ് അപ്പോസ്തോലൻ തന്റെ ശാരീരിക വേദന മാറ്റുന്നതിനു പ്രാർത്ഥിച്ചപ്പോൾ ലഭിച്ച, എന്റെ കൃപ നിനക്കു മതി എന്ന് അദ്ദേഹത്തോടു പറഞ്ഞ ദൈവശബ്ദം നാമും തിരിച്ചറിയണം. നാമൊക്കെയും ക്രിസ്തുവിൽ “വിശ്വസിപ്പാൻ മാത്രം” വിളിക്കപ്പെട്ടവർ എന്ന ധാരണ മാറ്റണം. അതുകൊണ്ടാണ് അവനുവേണ്ടി കഷ്ടം അനുഭവിപ്പാനും കൂടെ നിങ്ങൾക്ക് വരം നൽകിയിരിക്കുന്നു എന്ന് അപ്പോസ്തോലൻ പറഞ്ഞത് (ഫിലി. 1:29). ചിലരുടെ ധാരണ രോഗശാന്തി വരം, പ്രവചനവരം, അന്യഭാഷാവരം എന്നിവകൾ മാത്രമേ വരങ്ങൾ ആയുള്ളു എന്നാണ്. എന്നാൽ കഷ്ടതയുടെ വരവും ഉണ്ടെന്ന സത്യം വിശ്വാസികൾ മനസ്സിലാക്കണം. ഒരു വിശ്വാസി വിശ്വാസത്തിനുവേണ്ടി കഷ്ടത അനുഭവിച്ചാൽ മൂന്നു കാര്യങ്ങൾ ഒരേപോലെ നടക്കും. (1) ദൈവനാമം മഹത്വപ്പെടും (2) കഷ്ടത മറ്റുള്ളവരുടെ അനുഗ്രഹത്തിനായി തീരും (3) കഷ്ടത സഹിക്കുന്നവനെ ദൈവം അനുഗ്രഹിക്കും.

ഏതു പ്രകാരം ദൈവം നമ്മുടെ ഇടയിൽ പ്രവർത്തിക്കുന്നു എന്നതു, മറ്റുള്ളവർ നമ്മുടെ ജീവിതത്തിൽ കാണുകയും അതുവഴി അവർക്ക് ജിജ്ഞാസ ഉണ്ടാകുവാൻ ഇടവരികയും അതിന്റെ രഹസ്യം നമ്മോടു ചോദിക്കുകയും വേണം. നമ്മുടെ പ്രാർത്ഥനയ്ക്ക് ദൈവം ഉത്തരം അരുളിയാൽ, നിരാകരിക്കാനാവാത്ത വിധം തെളിവുകൾ കണ്ട് അനേകരെ ആത്മീയതയിലേക്ക് ആകർഷിക്കുവാൻ കഴിയും. ക്രിസ്തീയ വിശ്വാസം കേവലം കാര്യസാധ്യത്തിന്റെ മതമല്ല. ദൈവത്തെയും ആത്മീയതയെയും ഒരു ഉപഭോഗ വസ്തുവായി കാണുന്ന

പല പ്രവർത്തനങ്ങളും ഇന്നു പലയിടങ്ങളിലും നടക്കുന്നതായി കാണാം. ഇതു ശരിയായ പോക്കല്ല.

മുടന്തനായവന് സൗഖ്യം ലഭിച്ചപ്പോൾ പത്രോസിനോടും യോഹന്നാനോടും വിസ്മയം പൂണ്ടു മഹാപുരോഹിതൻമാർ ചോദിച്ചു: ഇതെങ്ങനെ സംഭവിച്ചു! അതുപോലെ ജിജ്ഞാസയുളവാക്കുന്ന അനേകം ചോദ്യങ്ങളും അന്വേഷണങ്ങളും കർത്താവായ യേശുക്രിസ്തുവിനെപ്പറ്റി ഉണ്ടാകണം, ഉണ്ടാക്കി എടുക്കണം. ദൈവീക ഇടപെടലുകളിലൂടെ നമ്മിലും നമ്മുടെ കുടുംബാംഗങ്ങളിലും ഉണ്ടാകുന്ന രൂപാന്തരം മൂലം നാം സംതൃപ്തരാണെന്ന് മറ്റുള്ളവർ അറിയണം. അതിന്റെ കാരണം എന്താണെന്ന് വിവരിച്ചു കൊടുക്കുവാൻ പുറത്തുള്ളവർ ആവശ്യപ്പെടും.

ഗേളി രോഗാവസ്ഥയിൽ ആയിരുന്ന സമയങ്ങളിൽ ഇടയ്ക്ക് രോഗശമനം ഉണ്ടാകുമ്പോൾ അവൾക്കു പരിപൂർണ സൗഖ്യം ലഭിച്ചുവെന്നും കുടുംബമായി ക്രിസ്തുവിന്റെ സാക്ഷ്യത്തിന് ഞങ്ങളെ ഒരുക്കുമെന്നും പ്രത്യാശിച്ചിരുന്നു. എന്നാൽ ഗേളിയുടെ മരണത്തിൽ കൂടി യേശുവിന്റെ സാക്ഷികൾ ആയിരിക്കുവാനാണ് ദൈവം ഞങ്ങളെ ഒരുക്കിയതെന്ന സത്യം പിന്നീടു തിരിച്ചറിയേണ്ടിവന്നു.

പുറത്തുനിന്നു നോക്കിയവർക്ക് ഞാനും എന്റെ കുടുംബവും ഒരു തീക്കുണ്ഡത്തിനകത്ത് എരിഞ്ഞു നിൽക്കുന്നതായി തോന്നിയിട്ടുണ്ട്. എന്നാൽ അഞ്ചാമതൊരുവനായ ക്രിസ്തു ഞങ്ങളോടുകൂടി ആ തീക്കുണ്ഡത്തിൽ നടക്കുകയായിരുന്നു. എരിയുന്ന മുൾപ്പടർപ്പായി ഞങ്ങളെ പലരും കണ്ടിട്ടുണ്ട്. പക്ഷേ ഞങ്ങൾ വെന്തുപോയില്ല. ഒരു കേടും കൂടാതെ അവന്റെ ഉള്ളംകൈയിൽ വഹിക്കുന്നു. ഒരനർത്ഥവും നിനക്ക് ഭവിക്കയില്ല എന്ന വാഗ്ദാനം പാലിക്കുന്നവനാണ് രക്ഷകനായ യേശു.

25

# നൂറ്റിഅൻപതാം സങ്കീർത്തനം സ്തുതികളുടെ കൂമ്പാരം

സംഗീതത്തിലുള്ള ഗേളിയുടെ ആവേശം എന്തിനായിരുന്നെന്ന് അവളെ അറിയാവുന്നവർ ചിലപ്പോൾ ചിന്തിച്ചിട്ടുണ്ടാകാം. യഥാർത്ഥത്തിൽ പലതും നേടുന്നതിലുപരിയായി അതിൽക്കൂടി അവൾ സ്വയം അനുഭവിച്ചുകൊണ്ടിരുന്ന സംതൃപ്തിയും സന്തോഷവും വിലമതിക്കാവുന്നതല്ല. ആംഗ്ലിക്കൻ സഭാംഗം ആയിരുന്നവൾ കൂടുതലും പാശ്ചാത്യ സംഗീതത്തിലാണ് താൽപര്യം കാണിച്ചിരുന്നത്. മാവേലിക്കര ബിഷപ് ഹോഡ്ജസ് ഹൈസ്കൂളിലും ബിഷപ് മൂർ കോളജിലും പഠിച്ചിരുന്ന കാലത്ത് അവിടെയുണ്ടായിരുന്ന ഗായകസംഘങ്ങളിൽ അംഗമായിരുന്നു. കൊല്ലകടവ് സി.എസ്.ഐ. പള്ളിയിലെ ഗായകസംഘത്തിൽ അംഗമായിരുന്നവൾ, വിവാഹശേഷം ഓർത്തഡോക്സ് സഭാ വിശ്വാസത്തിൽ അധിഷ്ഠിതമായ സുറിയാനി സംഗീതത്തിലും പെട്ടെന്നു പരിചയം നേടി. പഠിപ്പിക്കുന്ന ഗുരുക്കൻമാരെ അവൾ അളവറ്റ ഭയഭക്തി ബഹുമാനത്തോടെയും ആരാധനയോടെയും കരുതുകയും അവരോടു പെരുമാറുകയും ചെയ്തിരുന്നു. മക്കളെ രണ്ടു പേരെയും ചെറുപ്പം മുതലേ ഗായകസംഘത്തിലും മറ്റും ചേർക്കുന്നതിനു വളരെ താൽപര്യം കാണിച്ചിരുന്നു. തിരുവല്ലയിൽ നിന്ന് എറണാകുളത്തേക്കു താമസം മാറ്റിയ ശേഷം മക്കളെയുംകൊണ്ട് പാലാരിവട്ടം പള്ളി ക്വയറിലും വൈ.എം.സി.എ. – വൈ.ഡബ്ല്യു.സി.എ. എന്ന സംയുക്ത ഗായക സംഘത്തിലും പാട്ടു പഠിക്കുന്നതിനും പാടിക്കുന്നതിനും കൊണ്ടുപോകുക പതിവായിരുന്നു. അതിന് അവരും സഹകരിച്ചിരുന്നു. എന്തു കഷ്ടപ്പാടും അതിനുവേണ്ടി അവൾ സഹിക്കുന്നതിന് തയാറായിരുന്നു.

പള്ളിയിലെ കൺവൻഷനും പ്രത്യേകിച്ച് ക്രിസ്തുമസ് വരവോടെ ഗേളി, രോഗാവസ്ഥയിൽ പോലും സർവതും മറന്നു പാടുന്ന രംഗം പലരിലും ആശ്ചര്യവും ജിജ്ഞാസയും ഉളവാക്കിയിട്ടുണ്ട്. പാലാരിവട്ടം ഇടവക പള്ളിയിലും മറ്റനേകം ഓർത്തഡോക്സ് പള്ളികളിലും വിവാഹ കൂദാശയ്ക്ക് മക്കളുമായി പോയി അനേകം തവണ പാടിയിട്ടുണ്ട്.

സംഗീതത്തിൽ അജ്ഞനായ ഞാൻ, ഗേളിയും മക്കളും ഒന്നിച്ചിരുന്നു പാശ്ചാത്യസംഗീതം ആലപിക്കുന്ന സമയത്ത് ആസ്വദിക്കുകയും

അഭിമാനിക്കുകയും ചെയ്തിട്ടുണ്ട്. മകൻ വക്കീലായി എൻറോൾ ചെയ്തു എങ്കിലും, അവന്റെ പ്രധാന കല പാശ്ചാത്യസംഗീത പരിപാടികൾ നടത്തുക എന്നതാണ്. അതാണ് ദൈവം അവനു നൽകിയ ജീവിതമാർഗ്ഗമെന്നത് ഗേളിക്കു കാണുവാൻ ഭാഗ്യമുണ്ടായി. സംഗീതം എന്ന കല ആത്മാർത്ഥതയോടെ അവൻ ചെയ്യണമെന്നും അതിൽക്കൂടി പ്രശംസയും പ്രശസ്തിയും നേടണമെന്നും അവൾ ആഗ്രഹിച്ചിരുന്നു. മകൻ എവിടെപ്പോയാലും പാലാരിവട്ടം പള്ളിയിലെ ആരാധനയ്ക്ക് സൗകര്യം ഒരുക്കി വന്നു പാടണമെന്നും അത് അനുഗ്രഹത്തിനു കാരണമായിരിക്കുമെന്നും അവനോട് നിരന്തരമായി ഉപദേശിക്കുമായിരുന്നു.

ഗായകസംഘത്തെപ്പറ്റി ബൈബിളിൽ എന്തു പറഞ്ഞിരിക്കുന്നു എന്ന് പരിശോധിക്കുമ്പോൾ ആരാധനയുമായി ഇത് അനേക സംവൽസരങ്ങളായി ബന്ധം സ്ഥാപിച്ചിരിക്കുന്നതു കാണാം. 1 ദിനവൃത്താന്തം 25–ാം അദ്ധ്യായത്തിൽ, ദാവീദ് രാജാവിന് നിപുണൻമാരായ ആസാഫ്, ഹേമാൻ, യദൂഥൻ എന്നീ മൂന്നു സംഗീത പ്രമാണിമാർ ഉണ്ടായിരുന്നു. അവർ രാജസദസ്സിലെ ആസ്ഥാനഗായകർ ആയിരുന്നു. ഇവർ പരിശുദ്ധാത്മ കൃപയാൽ സംഗീത ശുശ്രൂഷ, പ്രവചനം എന്നിവ നടത്തിയിരുന്നു. സംഗീതത്തിലെ ചില രാഗങ്ങളും വാദ്യഉപകരണങ്ങളും ഇവരുടെ പേരിൽപോലും അറിയപ്പെട്ടിരുന്നു. വീണ, കൈത്താളം, കിന്നരം എന്നിവയിൽ ഇവർക്ക് പ്രാവീണ്യം ഉണ്ടായിരുന്നു. ഇവരുടെ പുത്രൻമാരെയും പുത്രികളെയും ദാവീദും സേനാധിപൻമാരും യഹോവയ്ക്ക് ദേവാലയത്തിൽ ശുശ്രൂഷ ചെയ്യുന്നതിനു വേണ്ടി വേർതിരിച്ചു. ഇവർ മാത്രമല്ലാതെ സംഗീതത്തിൽ നിപുണൻമാരായ ആൾക്കാരെയും ചേർത്ത് ആകെ 288 പേർ അടങ്ങിയ ഗായകസംഘം യഹോവയുടെ ആലയത്തിൽ പന്ത്രണ്ടു പേർ വീതമുള്ള 24 കൂറുകളിലേക്ക് വിഭജിച്ചു, ഗാനം ആലപിച്ചു ശുശ്രൂഷ ചെയ്തിരുന്നു.

ആരാധനയ്ക്കും ശുശ്രൂഷകൾക്കും ഗായകസംഘത്തിന്റെ സഹായം പണ്ടു മുതൽ ഉണ്ടായിരുന്നു എന്നു കണ്ടു. പിൽക്കാലത്ത് പല സഭാ വിഭാഗങ്ങൾ ഉണ്ടായി. ഗായകസംഘം സഭയിലെ ആരാധനയ്ക്കും ശുശ്രൂഷയ്ക്കും ഒഴിച്ചുകൂടാൻ വയ്യാത്ത ഭാഗമായിത്തീർന്നു. ഞങ്ങൾ അംഗമായിരിക്കുന്ന ഓർത്തഡോക്സ് ആരാധനയിൽ പ്രാർത്ഥനകളും യാചനകളും സ്തുതികളും ഉപദേശങ്ങളും തിരുവചനവാക്യങ്ങളും പ്രതീകങ്ങളും അർത്ഥവിവരണവും ഉൾക്കൊണ്ടിരിക്കുന്നു. ഇതിന്റെ പിന്നിൽ വിശുദ്ധ വേദപുസ്തകത്തിലെ ചരിത്രസംഭവങ്ങളുടെ പിൻബലമുണ്ട്. വിശുദ്ധ സഭ ദൈവജനത്തിന്റെ കൂട്ടമാണ്. 1 പത്രോസ് 2:9 ൽ ഇപ്രകാരം പറയുന്നു "നിങ്ങളോ അന്ധകാരത്തിൽ നിന്നും തന്റെ അദ്ഭുതപ്രകാശത്തിലേക്ക് നിങ്ങളെ വിളിച്ചവന്റെ സൽഗുണങ്ങളെ ഘോഷിപ്പാൻ തക്കവണ്ണം തിരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും രാജകീയ പുരോഹിത വർഗ്ഗവും വിശുദ്ധ ജനവും സ്വന്ത ജനവും ആകുന്നു." പഴയനിയമത്തിൽ യിസ്രായേലിനെ ദൈവം പേർചൊല്ലി വേർതിരിച്ചു; തനിക്കു ശുശ്രൂഷ ചെയ്യാനും, അവനെ ആരാധിപ്പാനും വിട്ടുതരണ

മെന്ന് ഫറവോന്റെ അരികിൽ മോശയെ പറഞ്ഞയയ്ക്കുന്നു. അനേകം തവണ മോശയെ ഇതേ കാര്യത്തിനു പറഞ്ഞയയ്ക്കുന്നതു പുറപ്പാട് പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു.

സഭയുടെ വൈശിഷ്ട്യം, അത് ആരാധനാ കേന്ദ്രീകൃതമായിരിക്കണം. ഓർത്തഡോക്സ് സഭയുടെ പ്രാർത്ഥനകൾ കൂടുതലും ഗീതങ്ങളാൽ ക്രോഡീകരിച്ചിരിക്കുന്നു. മനുഷ്യൻ ആരാധനാ ജീവിയാണ്. ശ്രവണമധുരമായ ആരാധനയിലെ ഓരോ ഭാഗങ്ങൾ ഹൃദിസ്ഥമാക്കുന്നതിന് ഗാനങ്ങൾ സഹായിക്കുന്നു. മനുഷ്യാവതാരം മുതലുള്ള സംഭവങ്ങൾ സ്തോത്രത്തോടെ വിശുദ്ധബലിയിൽ അനുസ്മരിക്കുന്നു. അവസാനിക്കുന്നതു ത്രിയേക ദൈവത്തിനു സ്തുതി കരേറ്റിയാണ്. ആരാധനയിൽ സർവസൃഷ്ടികളും മാലാഖമാരും, ജീവനോടിരിക്കുന്നവരും വാങ്ങിപ്പോയവരും വിശുദ്ധരുടെ സംഘമൊക്കെയും ചേർന്നുകൊണ്ട് ദൈവം പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ എന്നു വാഴ്ത്തി സ്തുതിച്ചു പാടുന്നു. ഇത്ര മഹത്വമേറിയ ആരാധന സമ്പുഷ്ടമാക്കുവാനും കണ്ണിനും, കാതിനും മനസ്സിനും ഇമ്പകരമാക്കുവാനും ഗായകസംഘം പ്രധാന ശുശ്രൂഷകനോടൊപ്പം ഗാനങ്ങൾ പാടി ആലപിക്കുകയും പ്രതിവാക്യങ്ങൾ ചൊല്ലുകയും ചെയ്യുന്നു. ആരാധനയ്ക്കു മുൻപുതന്നെ വൈദികരും ദൈവദാസൻമാരും ശുശ്രൂഷക്കാരും പ്രത്യേകം പരിശീലനം നടത്തുന്നത് അഭികാമ്യമാണ്.

150–ാം സങ്കീർത്തനത്തിൽ ദൈവത്തെ പല വിധത്തിൽ സ്തുതിക്കുവാൻ ആഹ്വാനം ചെയ്യുന്നു. ഈ സങ്കീർത്തനം സ്തുതികളുടെ ഒരു കൂമ്പാരം ആണ്. ഇതിൽ ദൈവത്തെ സ്തുതിക്കേണ്ട രണ്ടു സ്ഥലങ്ങൾ പറയുന്നു. ഭൂമിയിൽ അവന്റെ വിശുദ്ധ മന്ദിരത്തിലും മറ്റേത് അവന്റെ ബലമുള്ള ആകാശ വിതാനത്തിലും. സ്തുതിക്കേണ്ടതിനു രണ്ടു കാരണങ്ങൾ പറയുന്നു. ഒന്ന്: അവന്റെ വീര്യപ്രവൃത്തികൾ നിമിത്തം. രണ്ട്: അവന്റെ മഹിമാധിക്യം നിമിത്തം. ദൈവത്തെ സ്തുതിക്കുവാൻ ഉപയോഗിക്കുന്ന പത്തു മാധ്യമ മാർഗങ്ങൾ കാണിച്ചുതരുന്നു. അവകൾ കാഹളം, വീണ, കിന്നരം, തപ്പ്, നൃത്തം, തന്ത്രിനാദം, കുഴലുകൾ, ഉച്ചനാദമുള്ള കൈത്താളം, അത്യുച്ച നാദമുള്ള കൈത്താളം, ജീവനുള്ളതെല്ലാം. ഇതിൽ ഒൻപതു തരം വാദ്യ ഉപകരണങ്ങൾ കാണാം. എന്നാൽ ഇവയൊക്കെയും സജീവമാക്കിത്തീർക്കുന്നത് പരിശുദ്ധാത്മാവത്രെ. ഈ ആത്മാവില്ലാത്ത താളമേളങ്ങളുടെ പ്രകടനം വെറും ശൂന്യമാണ്. യഹോവയെ സ്തുതിപ്പിൻ. അതുകൊണ്ട് എഫേസ്യർ 5 ന്റെ 19:20 ൽ പറയുന്നു “ആത്മാവ് നിറഞ്ഞവരായി സങ്കീർത്തനങ്ങളാലും സ്തുതികളാലും ആത്മീയഗീതങ്ങളാലും തമ്മിൽ സംസാരിച്ചും നിങ്ങളുടെ ഹൃദയത്തിൽ കർത്താവിനു പാടിയും കീർത്തനം ചെയ്തും നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാമത്തിൽ ദൈവവും പിതാവുമായവന് എല്ലായ്പോഴും എല്ലാറ്റിനുവേണ്ടിയും സ്തോത്രം ചെയ്തു കൊൾവിൻ.”

## 26

# ഗേളിയുടെ യാത്രാമൊഴി

**ഗേ**ളിയുടെ മരണത്തിനു മുൻപുതന്നെ അവളുടെ മരണശേഷം ചെയ്യേണ്ട കാര്യങ്ങളെപ്പറ്റി എന്നോടും മക്കളോടും അടുത്ത സുഹൃത്തുക്കളോടും അവൾ പറഞ്ഞ് ഏൽപ്പിച്ചിരുന്നു. അവളുടെ മരണാനന്തര ശുശ്രൂഷാ സമയത്തും അതിനു ശേഷവും അവളെ ഓർത്തു പ്രാർത്ഥിക്കുന്ന സമയത്തും അവൾ തിരഞ്ഞെടുത്ത ഒരു ഗാനം ആലപിക്കണമെന്നു സ്നേഹിതരായ എം.എ. ഫ്രാൻസിസിനോടും ഫാ. ഫ്രാൻസിസ് സേവ്യറിനോടും (ഡയറക്ടർ, ലൂർദ് ഹോസ്പിറ്റൽ) രഹസ്യമായി പറഞ്ഞിരുന്നു. ഈ പാട്ടു കത്തോലിക്കാ സമുദായാംഗങ്ങളുടെ മരണസമയത്തു സർവസാധാരണമായി പാടാറുള്ളതാണ്. കൂട്ടുകാരായ മറ്റു പല സമുദായാംഗങ്ങളുടെയും ബന്ധുക്കൾ മരണമടഞ്ഞ സമയത്തു ഗേളിയും ഗായകാംഗങ്ങളോടൊപ്പം ഈ പാട്ട് പാടിയിട്ടുണ്ട്. വളരെ അർത്ഥവത്തായ വരികളിൽ ഭംഗിയായി ഈണം കൊടുത്തിട്ടുള്ള ഈ ഗാനത്തിന്റെ മുഖവുര "സ്നേഹമുള്ള നിങ്ങളോട്" എന്നാണ്. 2010 ജനുവരി 24-ാം തീയതി പാലാരിവട്ടം "തേജസ്" ഓഡിറ്റോറിയത്തിൽ വച്ച് ഗേളിക്കു വേണ്ടി ഒരു അനുസ്മരണ പ്രാർത്ഥന നടത്തി.

ശ്രീ. ജറി അമൽദേവിന്റെ ഗായകസംഘം ആലപിച്ച പത്തു ഗാനങ്ങളിൽ അവസാനമായി പാടിയത് "സ്നേഹമുള്ള നിങ്ങളോട്" എന്ന ഗാനമാണ്. ഈ ഗാനം പാടുന്നതിനു തൊട്ടുമുൻപു മാത്രമാണ് ഗേളിയുടെ ആഗ്രഹപ്രകാരം പാടുന്നു എന്ന് വെളിപ്പെടുത്തിയത്. ഈ ഗാനത്തിന്റെ വരികൾ താഴെ ചേർക്കുന്നു.

### സ്നേഹമുള്ള നിങ്ങളോട്

സ്നേഹമുള്ള നിങ്ങളോട് ചൊല്ലിടുന്നു യാത്ര ഞാൻ
എൻ പിതാവിൻ പക്കലേക്കു പോയിടുന്നു ഞാൻ മുദാ
പൂഴിയായ ദേഹവും മായയാർന്ന ലോകവും
വേർപിരിഞ്ഞുപോയിടുന്നു നിത്യമന്ദിരത്തിൽ ഞാൻ
(സ്നേഹമുള്ള............

അല്ലൽ തെല്ലുമേറ്റിടാത്ത ക്ലേശമേതുമേശിടാത്ത
ശാന്തിഭൂമി പൂകിടാൻ പോയിടുന്നു ഞാൻ മുദാ
വിശുദ്ധരോടൊത്തു വാഴുവാൻ ഈശനെ പുകഴ്ത്തുവാൻ
ദൈവദൂതരൊത്തു നിത്യ ത്രിത്വഗീതി പാടുവാൻ
(സ്നേഹമുള്ള............

ധന്യമായ ജീവിതം പോൽ കാമ്യമായതൊന്നുമേ
ഇല്ല മന്നിലെന്നു നിങ്ങളെന്നുമേ സ്മരിക്കണേ
ശക്തിയോ പ്രതാപമോ വിദ്യയോ സമൃദ്ധിയോ
നൽകയില്ല തെല്ലുമേ ശാന്തി അന്ത്യവേളയിൽ
(സ്നേഹമുള്ള............

കാമലോഭ കോപമോഹമൊക്കെ നീക്കി ലോകരേ
ദാനമേകി ധന്യജീവിതം സദാ നയിക്കുവിൻ
തമ്പുരാന്റെ മുമ്പിൽ ഞാൻ ഇമ്പമാർന്നു നിങ്ങളെ
ഓർത്തിടാം സദാപി നിങ്ങളെന്നെയും സ്മരിക്കണേ
(സ്നേഹമുള്ള............

ഈ ഗാനം എഴുതിയത് അഭിവന്ദ്യ ആർച്ച് ബിഷപ് കൊർണേലിയോസ് ഇലഞ്ഞിക്കൽ പിതാവാണ്. അതിമനോഹരമായ അർത്ഥങ്ങൾ ഉൾക്കൊള്ളുന്ന വരികൾ പരിശുദ്ധാത്മ നിയോഗപ്രകാരം എഴുതപ്പെട്ടതാണ്.

അന്ന് ഡോ. ഗംഗാധരനും ഡോ. ശ്യാമളയും സന്നിഹിതരായിരുന്നവരിൽ ഉൾപ്പെട്ടവരാണ്. വളരെ അധികം ജോലിത്തിരക്കുള്ള ഡോ. ഗംഗാധരൻ ആ പ്രാർത്ഥനാ ശുശ്രൂഷയിൽ ആദ്യാവസാനം പങ്കുകൊണ്ടു. ഏഴുകൊല്ലക്കാലം ഗേളിയെ തുടർച്ചയായി ചികിൽസിച്ച ഡോക്ടർ ഗംഗാധരനെപ്പറ്റി രണ്ടു വാക്കെഴുതുവാൻ ഞാൻ കടപ്പെട്ടവനാണ്. ഏതു സമയത്തും ഫോണിലും അല്ലാതെയും രോഗികളോ ബന്ധുക്കളോ അദ്ദേഹത്തെ ബന്ധപ്പെടുന്നതിന് അനുവദിച്ചിട്ടുണ്ട്. ഫോണിൽ ബന്ധപ്പെട്ടാൽ പെട്ടെന്നു രോഗിയെ തിരിച്ചറിഞ്ഞ് എന്തുചെയ്യണമെന്നു നിർദ്ദേശിക്കുവാൻ ഇദ്ദേഹത്തിന് ദൈവം പ്രത്യേക കഴിവ് കൊടുത്തിരിക്കുന്നതിൽ നമുക്ക് ആശ്ചര്യം തോന്നും. ഒരേസമയത്ത് പല രോഗികളെ പരിശോധിക്കുന്നതും പല ഹോസ്പിറ്റലിൽ എത്തുന്നതും എങ്ങനെ സാധിക്കുന്നു എന്നതു നമ്മെ വിസ്മയിപ്പിക്കും. തനിക്കു ലഭിക്കുന്നതു രഹസ്യമായി അർഹതപ്പെട്ട രോഗികൾക്കു വീതംവച്ചു കൊടുക്കുന്ന ഈ മനുഷ്യസ്നേഹി ഒരിക്കൽപോലും മുഷിഞ്ഞു പെരുമാറുന്നതു കാണുവാൻ സാധിക്കുകയില്ല.

2005 ൽ മലയാളം വാരികയിൽ അദ്ദേഹം എഴുതിയ പരമ്പര “ജീവിതമെന്ന അദ്ഭുതം” എന്ന പേരിൽ പുസ്തകമായി പ്രകാശനം

ചെയ്തു. അനേകം കാൻസർ രോഗികളുടെയും അവരുടെ ബന്ധുക്കളുടെയും പൊള്ളുന്ന ജീവിതാനുഭവങ്ങളാണ് അതിൽ വിവരിച്ചിരിക്കുന്നത്. ഈ പുസ്തകം വായിച്ചുകഴിയുമ്പോൾ യഥാർത്ഥത്തിൽ ഡോക്ടറുടെ അദ്ഭുത ജീവിതമല്ലേ ഇതിലെ ഉള്ളടക്കം എന്നു തോന്നിപ്പോകും. ഈ പുസ്തകത്തിൽ ഇപ്രകാരം അദ്ദേഹം എഴുതിയിരിക്കുന്നു. "ഞാൻ ഇന്ന് ഏറ്റവും ഇഷ്ടപ്പെടുന്ന സാന്നിദ്ധ്യം ഞാൻ ചികിൽസിക്കുന്നവരുടെയും ചികിൽസ കഴിഞ്ഞവരുടെയും ആണ്. കൈവിട്ടുപോയിട്ടുള്ള രോഗികളുടെ ബന്ധുക്കളുമായിപ്പോലും ഇപ്പോഴും അടുത്ത ബന്ധമുണ്ടെനിക്ക്" ഇതു ശരിയായ കാര്യമാണ്. തികഞ്ഞ ഒരീശ്വരഭക്തനായ ഈ മനുഷ്യൻ തന്റെ നല്ല പ്രവൃത്തി തുടർന്നും ചെയ്യുവാൻ ദൈവം ആയുസും ആരോഗ്യവും നൽകട്ടെയെന്നു നമുക്കു പ്രാർത്ഥിക്കാം.

അതുപോലെതന്നെ ഗേളിയെ സ്വന്തം ചേച്ചിയെപ്പോലെ കരുതിയ ഡോ. ശ്യാമള സൗദിയിൽനിന്ന് അവധിയിൽ നാട്ടിൽ വന്നപ്പോൾ ഈ പ്രാർത്ഥനയിൽ പങ്കുകൊള്ളുവാൻ ദൈവം അവരെ ഇടയാക്കി. രോഗാവസ്ഥയിലെ ആദ്യഘട്ടത്തിലും അവസാനസമയത്തും ആ മഹതിയുടെ സാമീപ്യം ദൈവനിയോഗമായിട്ടാണ് എനിക്കനുഭവപ്പെട്ടത്.

27

# സ്വർഗത്തിൽ പരസ്പരം തിരിച്ചറിയുമോ

**ഗേ**ളി എനിക്കു മുൻപേ ദൈവസന്നിധിയിലേക്ക് എടുക്കപ്പെട്ടു. എന്റെ മനസ്സിൽ ഉണ്ടായ ഒരു സംശയം ഞാനും ദൈവസന്നിധിയിലേക്ക് എടുക്കപ്പെട്ടാൽ ഞങ്ങൾക്കു പരസ്പരം തിരിച്ചറിയുവാൻ സാധിക്കുമോ? പ്രിയപ്പെട്ടവരുടെ നിര്യാണം നിമിത്തം അതീവ ദുഃഖത്തിൽ ആയിരിക്കുമ്പോൾ "നാം ഇനിയും അവരെ കാണുമോ?" "നേരത്തെ ഉണ്ടായിരുന്ന ശ്രേഷ്ഠമായ ബന്ധം തുടരുമോ?" എന്നീ സത്യസന്ധമായ ചോദ്യത്തിന് വചനം എന്തു മറുപടിയാണ് തരുന്നതെന്നു പരിശോധിക്കാം. പരിശുദ്ധമായ ക്രിസ്തീയ കൂട്ടായ്മയിൽ ഒന്നിച്ചു ജീവിച്ച്, മധുര സമ്പർക്കം വർഷങ്ങളായി ചെയ്തവരെ എപ്പോൾ, എങ്ങനെ കാണുവാൻ സാധിക്കും എന്ന വാഞ്ഛ എല്ലാവരിലും ഉണ്ട്. എന്നാൽ പ്രിയപ്പെട്ടവരെ കാണുവാൻ സാധിക്കും എന്ന പ്രത്യാശ കൂടുതൽ സഹനശക്തി നൽകുന്നു. ഈ കണ്ണുനീരിനപ്പുറം ഒരു കൂടിക്കാഴ്ച നടന്നിരിക്കും എന്നു വചനം സാക്ഷീകരിക്കുന്നു..

സ്വർഗത്തിൽ പരസ്പരം തിരിച്ചറിയും എന്നുള്ള പ്രമാണത്തെ സാധൂകരിക്കുന്ന തിരുവചനം അനേകം ഉണ്ട്. തന്റെ പിതാവിന്റെ ഭവനത്തിൽ ചെന്നെത്തുമ്പോൾ പുതിയതും അദ്ഭുതകരവുമായ ശാശ്വത സമാധാനം ലഭിക്കുക മാത്രമല്ല രൂപാന്തരവും പരിജ്ഞാനവും പ്രാപിക്കും. പൗലോസ് അപ്പോസ്തോലൻ മൂന്നാം സ്വർഗ്ഗം വരെ എടുക്കപ്പെട്ടപ്പോൾ മനുഷ്യൻ ഉച്ചരിച്ചുകൂടാത്ത കാര്യങ്ങളെ, താൻ അവിടെ കേൾക്കുകയും കാണുകയും ചെയ്തു എന്നു എഴുതിയിരിക്കുന്നു. ഭാഷയാൽ വിസ്തരിക്കുവാനും വിവരിക്കുവാനുമാകാത്ത വിസ്മയമാർന്ന രഹസ്യങ്ങൾ പൗലോസിനു കാണുവാൻ സാധിച്ചു. അതുകൊണ്ടാണ് അദ്ദേഹം എഴുതിയത് "ഇപ്പോൾ നാം കണ്ണാടിയിൽ കടമൊഴിയായി കാണുന്നു; അപ്പോൾ മുഖാമുഖമായി കാണും. ഇപ്പോൾ ഞാൻ അംശമായി അറിയുന്നു; അപ്പോഴോ ഞാൻ അറിയപ്പെട്ടതുപോലെതന്നെ അറിയും" (1 കോരി. 13:12). ഇതിനെ സാധൂകരിക്കുന്ന അനേകം തെളിവുകൾ ഉള്ളതിൽ ചിലതു ഞാൻ വിവരിക്കട്ടെ. യോഹന്നാൻ 8 ന്റെ 56ൽ കർത്താവു തന്നെ പറയുന്നു

“നിങ്ങളുടെ പിതാവായ അബ്രഹാം എന്റെ ദിവസം കാണും എന്നു ള്ളതുകൊണ്ട് ഉല്ലസിച്ചു; അവൻ കണ്ടു സന്തോഷിച്ചുമിരിക്കുന്നു.” അനേകം തലമുറകൾക്കു മുൻപ് മരിച്ചവനായ അബ്രഹാം ക്രിസ്തു വിനെ കണ്ടു സന്തോഷിക്കുന്നു. ഇതു പറഞ്ഞ യേശുവിനെ വരെ എറിയുവാൻ യഹൂദൻമാർ കല്ല് എടുത്തു എന്ന് തിരുവെഴുത്തിൽ പറയുന്നു. യേശുവോ മറഞ്ഞു ദൈവാലയം വിട്ടുപോയി എന്നെഴു തിയിരിക്കുന്നു.

കർത്താവ് തന്റെ ദൃഷ്ടാന്തങ്ങളിൽ മരണശേഷം സ്വർഗത്തിൽ ആളുകളെ തിരിച്ചറിയുവാൻ സാധിക്കും എന്ന് അസന്ദിഗ്ധമായി പറ ഞ്ഞിരിക്കുന്നു. ധനവാന്റെയും ലാസറിന്റെയും അവസ്ഥയിൽ ഇരു വരും വ്യത്യസ്ത സാഹചര്യങ്ങളിൽ ജീവിച്ചിരുന്നു എങ്കിലും പര സ്പരം മനസ്സിലാക്കുന്നതിനു യാതൊരു ബുദ്ധിമുട്ടും അവർക്കു നേരി ട്ടില്ല. ലാസർ ദൈവത്തിന്റെ പുത്രനായ അബ്രഹാമിന്റെ മടിയിലും ധനവാൻ യാതനാ സ്ഥലത്തും ആയിത്തീർന്നു. ധനവാൻ, ലാസറിനു ലഭിച്ച അനുഗ്രഹം നേരിൽ കാണുന്നു. ധനവാന്റെ സഹോദരങ്ങൾക്ക് ഭവിക്കാനിരിക്കുന്ന യാതനയെപ്പറ്റിയുള്ള തിരിച്ചറിവാണ് വീണ്ടും ലാസറിനെ ഭൂമിയിലേക്ക് അയയ്ക്കണമെന്ന് അപേക്ഷിക്കുന്നത്. ഇവിടെ പരസ്പരം സംഭാഷണം വരെ നടത്തുന്നുണ്ട്.

വിശ്വാസികളുടെ പേരുകൾ സ്വർഗത്തിൽ എഴുതിയിരിക്കുന്നു എന്നു വചനം പറയുന്നു. ഭൂതങ്ങൾ നിങ്ങൾക്ക് കീഴടങ്ങുന്നതിലല്ല, സ്വർഗ്ഗത്തിൽ നിങ്ങളുടെ പേരുകൾ എഴുതിയിരിക്കുന്നതിലത്രെ സന്തോഷിക്കേണ്ടത് എന്ന് കർത്താവായ യേശുക്രിസ്തു അരുൾചെ യ്തു. പേരും രൂപവും ആ വ്യക്തിയുടെ തിരിച്ചറിയലിനെയാണ് വെളി വാക്കുന്നത്. തിരിച്ചറിയൽ മുഖാന്തരം ഒരാളിന്റെ പിന്നിലുള്ള പേരിന്റെ മാഹാത്മ്യം മനസ്സിലാക്കാം. സ്വർഗത്തിൽ പേരെഴുതിയിരിക്കുന്ന ആദ്യ ജാതൻമാരുടെ സഭയിൽ ഓരോരുത്തരും ഇപ്പോൾ അറിയപ്പെടുന്ന തുപോലെ മറ്റൊരാളും അറിയപ്പെടും.

ഭൂമിയിലെ ഏറ്റവും ശ്രേഷ്ഠമായ ദിനവൃത്താന്തങ്ങളിൽ ഒരുവന് തന്റെ പേര് ഉൾക്കൊള്ളിക്കുവാൻ കഴിഞ്ഞേക്കാം. ആ രേഖ നഷ്ട പ്പെട്ടുപോകാം. ആളിന്റെ പേരു മാർബിളിൽ കൊത്തിവച്ചേക്കാം. അതും തകർന്നുപോകും. ഏതെങ്കിലും ഒരു ദിവ്യകാരുണ്യ സ്ഥാപനം ആ ആളിന്റെ സ്മാരകമായി പ്രവർത്തിച്ചേക്കാം. എങ്കിലും അവൻ എളുപ്പം വിസ്മൃതനാകും. എന്നാൽ ഉയരങ്ങളിലെ ചുരുളിൽ രേഖ പ്പെടുത്തിയിട്ടുള്ളതിൽ നിന്ന് അവന്റെ പേർ ഒരിക്കലും മായപ്പെടുക യില്ല. ഭൂമിയിൽ ഒരുവന്റെ പേർ നിലനിർത്തുവാൻ അവൻ ശ്രമിക്കുന്നു എങ്കിൽ അതു കടൽപുറത്തെ മണലിൽ സ്വന്തം പേർ എഴുതുന്നതു പോലെയുള്ളു.

കർത്താവായ യേശുക്രിസ്തുതന്നെ പറയുന്നു താൻ അബ്രഹാ മിന്റെ ദൈവവും യിസഹാക്കിന്റെ ദൈവവും യാക്കോബിന്റെ

ദൈവവും ആണെന്ന്. തന്നെക്കാൾ അനേക വർഷങ്ങൾക്കു മുൻപ് ജീവിച്ചിരുന്ന ഈ പിതാക്കൻമാരെ യേശു പേരു ചൊല്ലി യിസ്രായേൽ മക്കൾക്കും ജാതികൾക്കും പറഞ്ഞുകൊടുക്കുകയാണ്. ഇവർ ജഡ സംബന്ധമായി കടന്നുപോയെങ്കിലും ആത്മീയമായി ഇന്നും ജീവിക്കുന്നു. ഞാൻ മരിച്ചവരുടെ ദൈവമല്ല ജീവനുള്ളവരുടെ ദൈവമാണ് എന്ന് യേശു പറയുന്നു (മത്തായി 22:31, 32). ഈ ഭാഗം മരിച്ചവരുടെ പുനരുത്ഥാനത്തെപ്പറ്റി പറയുമ്പോൾ കർത്താവ് പ്രഖ്യാപിക്കുന്നതാണ്. ഈ പറഞ്ഞവർ മൂന്നു പേരും അവരവരുടെ പേരിൽ തന്നെ അറിയപ്പെടുന്നു. വിശ്വാസികൾ സ്വർഗത്തിൽ പരസ്പരം തിരിച്ചറിയും എന്നതിന് സംശയം ഇല്ല.

കർത്താവായ യേശുക്രിസ്തു കല്ലറയിൽനിന്നും ഉയിർത്തെഴുന്നേറ്റു കഴിഞ്ഞ് ശിഷ്യൻമാർക്കും വിശ്വാസികൾക്കും പ്രത്യക്ഷനായപ്പോൾ തന്റെ രൂപത്തിനു യാതൊരു വ്യത്യാസവും സംഭവിച്ചിരുന്നില്ല. അവന്റെ പേര്, അവന്റെ മുഖരൂപം, അവന്റെ ശബ്ദം, ആണിപ്പഴുതുകളുള്ള കൈകൾ എല്ലാം അതേ നിലയിൽ ഉണ്ടായിരുന്നു. സകല വിശ്വാസികളും രക്ഷകൻ ഉയിർത്തെഴുന്നേറ്റതുപോലെ ഉയിർത്തെഴുന്നേൽക്കും. “അവനെ കൈക്കൊണ്ട് അവന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവർക്കും ദൈവമക്കൾ ആകുവാൻ അവൻ അധികാരം കൊടുത്തു” (യോഹന്നാൻ 11:12). പിതാവാം ദൈവത്തിന്റെ മക്കൾ ആയവർ ഒരു കുടുംബത്തിലെ അംഗങ്ങൾ ആണ്. ഒരു കുടുംബത്തിലെ അംഗങ്ങൾ പരസ്പരം സമ്പർക്കത്തിലും കൂട്ടായ്മയിലും ജീവിക്കും. മരണസമയത്തല്ല അവർ കുടുംബാംഗങ്ങൾ ആയിത്തീരുന്നത്. കർത്താവിനെ സ്വന്തം രക്ഷിതാവായി സ്വീകരിക്കുന്ന നിമിഷം മുതൽ മക്കളായി തീരും. കർത്താവിന്റെ കുടുംബാംഗങ്ങൾ ഒരു സഭയിലെ അംഗങ്ങൾ ആണ്. പരസ്പരം അതുകൊണ്ട് തിരിച്ചറിയുവാൻ സാധിക്കും.

തികച്ചും വ്യത്യസ്ത സാഹചര്യങ്ങളിൽ തങ്ങളെക്കാൾ അനേക വർഷം ജീവിച്ചിരുന്നവരായ (ജഡികമരണം സംഭവിച്ച) മോശയെയും എടുക്കപ്പെട്ട ഏലിയാവിനെയും മറുരൂപമലയിൽ പത്രോസിനും യാക്കോബിനും യോഹന്നാനും തിരിച്ചറിയുവാൻ സാധിച്ചു. എല്ലാ യുഗങ്ങളിലുമുള്ള വിശുദ്ധൻമാർ അങ്ങോട്ടും ഇങ്ങോട്ടും തിരിച്ചറിയും. വിശുദ്ധ വേദപുസ്തക വചനം പഠിക്കുന്ന ഏതു ദൈവമക്കൾക്കും വേദപുസ്തകത്തിലെ വിശുദ്ധൻമാരെ സ്വർഗത്തിൽ തിരിച്ചറിയുവാൻ യാതൊരു പ്രയാസവും ഉണ്ടാകുകയില്ല.

ഏഴു പേരുടെ ഭാര്യയായ ഒരുവൾ പുനരുത്ഥാനത്തിൽ അവൾ ആരുടെ ഭാര്യയായിരിക്കും എന്ന് സാദുക്യരുടെ ചോദ്യത്തിന് യേശു മറുപടി നൽകിയതു വേറൊരു തെളിവാണ്. പുനരുത്ഥാനത്തിൽ വിവാഹം കഴിക്കുന്നതുമില്ല വിവാഹത്തിന് കൊടുക്കപ്പെടുന്നതുമില്ല. അവർ സ്വർഗത്തിലെ ദൂതൻമാരെപ്പോലെയത്രേ ആകുന്നു. പരലോകം

ശരീരരഹിതരും ശുഷ്കിച്ച അവസ്ഥയിലുള്ള ആത്മാക്കളുടെ സ്ഥലമായല്ല, മറിച്ച് പറഞ്ഞറിയിക്കാൻ പാടില്ലാത്ത സന്തോഷാവസ്ഥയിലായിരിക്കും അവിടുത്തെ അവരുടെ ജീവിതം. കർത്താവിന്റെ പുനരുത്ഥാനത്തിൽ സർവ ബന്ധങ്ങളെയും മറികടന്നു സഞ്ചരിക്കുന്നവിധം പരലോകത്തു ദൈവമക്കൾക്കു സാധിക്കും എന്നതിനു യാതൊരു സംശയവുമില്ല.

സ്വർഗത്തിൽ വസിക്കുവാനുള്ള യോഗ്യത എന്താണെന്നു നാം മനസ്സിലാക്കണം. "കുഞ്ഞാടിന്റെ ജീവന്റെ പുസ്തകത്തിൽ പേരെഴുതിയിരിക്കുന്നവരല്ലാതെ അശുദ്ധമായതു യാതൊന്നും, മ്ലേച്ഛതയും, ഭോഷ്കും പ്രവർത്തിക്കുന്നവർ ആരും അതിൽ കടക്കുകയില്ല" (വെളി. 21:7). ഇത്രയും ഭാഗ്യകരമായ പ്രത്യേക സ്ഥലത്തേക്ക് നിശ്ചിത യോഗ്യത ഇല്ലാത്തവർക്ക് പ്രവേശനം അനുവദനീയമല്ല. സ്വർഗത്തിൽ എത്തുന്നത് ഒരു ദീർഘകാല പരിപാടിയല്ല. തന്റെ ക്രൂശിന്റെ അരികിൽ കിടന്ന് അനുതപിച്ച കള്ളനോട് "നീ ഇന്ന് എന്നോടുകൂടി പറുദീസയിൽ ഇരിക്കും" എന്നരുൾ ചെയ്തു. ഈ കള്ളന്റെ പ്രവൃത്തിയോ, പ്രായമോ ഒന്നും കണക്കിൽ എടുത്തില്ല. അവന്റെ പാപത്തിൽ അവൻ അനുതപിച്ചു. യേശു രക്ഷകനാണെന്ന് അവൻ വിശ്വസിച്ചു. അവൻ രക്ഷയ്ക്ക് അപേക്ഷിച്ചു. നിമിഷനേരത്തിനുള്ളിൽ അവന് കർത്താവായ യേശുക്രിസ്തു രക്ഷ നൽകി. സ്വർഗത്തിന് അവകാശിയായിത്തീർന്നു. അതുകൊണ്ട് വചനം നിന്റെ വായിലും ഹൃദയത്തിലും ഇരിക്കുന്നു. ഇതാകുന്നു സുപ്രധാനകാലം. ഇതാകുന്നു സുപ്രധാന നിമിഷം.

പുനരുത്ഥാനശരീരം എങ്ങനെയുള്ളതാണെന്നതിന് വചനം താഴെ പറയുന്ന വിധം മറുപടി നൽകിയിട്ടുണ്ട്. (1) തേജസ്സുള്ള ശരീരം (1 കൊരി. 15:41, 42, 49) (2) മഹത്വമുള്ള ശരീരം (ഫിലി. 3:20, 21) (3) ശക്തിയുള്ള ശരീരം (1 കൊരി. 15:43) (4) സ്വർഗീയ ശരീരം (1 കൊരി.15:47) (5) അദ്രവത്വവും അമർത്യവുമായ ശരീരം (1 കൊരി. 15:53–54) (6) വിശപ്പിനും ദാഹത്തിനും അടിമയല്ലാത്ത ശരീരം (ലൂക്കോ. 24:39, 42, 43) (7) സഞ്ചാരയോഗ്യമായ ശരീരം (യോഹ. 20:19, 26) (8) ലൈംഗിക വികാരങ്ങൾക്ക് അതീതമായ ശരീരം (മത്തായി 22:30). അതുകൊണ്ട് അവനെ കൈക്കൊണ്ട് അവന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവർക്കും ദൈവമക്കൾ ആകുവാൻ അവൻ അധികാരം കൊടുത്തു. അങ്ങനെ പുത്രനിൽ വിശ്വസിക്കുന്നവനു നിത്യജീവൻ ഉണ്ട്. ഇതു പ്രാപിക്കുവാൻ ദൈവം എല്ലാവർക്കും ഇട നൽകുമാറാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

ഇപ്പോൾ ചില സത്യങ്ങൾ ഞാൻ തിരിച്ചറിയുന്നു. വേർപാട് എന്നെന്നേക്കുമുള്ള വേർപാടല്ല. സ്വർഗം യഥാർത്ഥമാണെന്നും അതു നമ്മുടെ അവകാശമാണെന്നും ഞാൻ മനസ്സിലാക്കി. നമ്മെ ഏറ്റവും അധികം സ്നേഹിക്കുന്ന കർത്താവ് ഗേളിയെ വിളിച്ചിരിക്കുന്നു.

സ്വർഗത്തിൽ എത്തിയ അവൾ കരയുന്നില്ല. അവിടെ ആശ്വസിക്കുകയാണ്. അവൾ ഏറ്റവും സുരക്ഷിതമായ ഭവനത്തിലാണ് എത്തിയത്. ഏറ്റവും ആനന്ദകരമായ സ്ഥലത്ത് അവൾ വസിക്കുന്നു. വീണ്ടും വിശുദ്ധൻമാരോടൊത്തു ഗേളിയെ കാണുവാൻ ദൈവം എന്നെ അനുവദിക്കും. തന്റെ ഭക്തൻമാരുടെ മരണം യഹോവയ്ക്ക് വലുതാണ്. എന്റെ ആത്മാവേ, നിന്നോട് ചേരാൻ കാംക്ഷിക്കുന്നു. എന്റെ ആത്മാവ് ദൈവത്തിനായി, ജീവനുള്ള ദൈവത്തിനായി ദാഹിക്കുന്നു എന്നു വചനം പറഞ്ഞിരിക്കുന്നതുകൊണ്ട് എത്ര ശ്രമിച്ചിരുന്നെങ്കിലും അവളെ എനിക്ക് ഇവിടെ പിടിച്ചുവയ്ക്കുവാൻ സാധിക്കുകയില്ലായിരുന്നു

കവിയായ ഖലീൽ ജിബ്രാൻ ഇപ്രകാരം പറഞ്ഞു. ‘‘A funeral among men is wedding feast among the angels.’’ ഈ പ്രത്യാശ വിശ്വാസിക്ക് ആശ്വാസം ഏകും. ഏതോ ഒരു തത്വജ്ഞാനിയുടെ വാക്കുകൾ എന്റെ മനസ്സിൽ തങ്ങിനിൽക്കുന്നു, Life is a brilliant moment between womb and tomb. യഥാർത്ഥത്തിൽ ഇതല്ലേ ജീവിതം? അതിനാൽ സ്വർഗ്ഗീയ വിവാഹ വിരുന്നിനായി കർത്താവിന്റെ മണവാട്ടിയായ സഭയോടു നമുക്കും പറ്റിച്ചേരാം.

ഇപ്പോൾ ഇവിടെ നിർത്തട്ടെ! ഞാൻ സുവിശേഷം അറിയിക്കുന്നു എങ്കിൽ എനിക്കു പ്രശംസിപ്പാൻ ഒന്നുമില്ല. നിർബന്ധം എന്റെമേൽ കിടക്കുന്നു. ഞാൻ സുവിശേഷം അറിയിക്കുന്നില്ല എങ്കിൽ എനിക്ക് അയ്യോ കഷ്ടം! ഞാൻ അതു മനഃപൂർവം നടത്തുന്നു എങ്കിൽ എനിക്കു പ്രതിഫലം ഉണ്ട്; മനഃപൂർവമല്ലെങ്കിലും കാര്യം എന്നിൽ ഭരമേൽപ്പിച്ചിരിക്കുന്നു. (1 കൊരി. 9:16, 17). ദൈവം നിങ്ങളെ എല്ലാവരെയും അനുഗ്രഹിക്കുമാറാകട്ടെ.

28

# സാന്ത്വനം നൽകുന്ന സാരോപദേശങ്ങൾ

**ഗേ**ളിയുടെ മരണശേഷം മിക്കവാറും സമയങ്ങളിൽ അവളെ ഓർത്തു ഞാൻ വിങ്ങി കരയാറുണ്ട്. പള്ളിയുമായി ബന്ധപ്പെട്ട് ഏതു ചടങ്ങുകൾക്കു പോയാലും പ്രത്യേകിച്ച് ആരാധനയ്ക്കു പോകുമ്പോൾ അവൾ കൂടെ ഇല്ലാത്തത് എന്നെ ഏറെ വേദനിപ്പിക്കുന്നു. ഞങ്ങൾ ഒരുമിച്ചു കുടുംബമായിട്ടാണ് ആരാധനയിലും മറ്റു ചടങ്ങുകളിലും പങ്കുകൊണ്ടിരുന്നത്. 1978 ൽ ഞങ്ങളുടെ വിവാഹം നടത്തിതന്നിരുന്ന മാങ്കോയിക്കൽ അച്ചൻ (ഗേളിയുടെ വല്യമ്മാച്ചൻ) വിവാഹ ശുശ്രൂഷാസമയം ഇപ്രകാരം ഉപദേശിക്കുകയുണ്ടായി. "ദൈവം നിങ്ങൾക്കു മക്കളെ ദാനമായി നൽകുമ്പോൾ ദൈവത്തെ വാഴ്ത്തുവാനും പുകഴ്ത്തുവാനും സ്തുതിക്കുവാനും വന്ദിക്കുവാനും ദേവാലയത്തിൽ (ദൈവസന്നിധിയിൽ) കൊണ്ടുവരണം." മക്കളുടെ ജനനശേഷം ഞങ്ങൾ അവരെ പള്ളിയിൽ കൊണ്ടുചെന്ന് ആരാധനയ്ക്കു മുൻപിൽ നിർത്തി തിരുഹിതംപോലെ വളർത്തേണമേയെന്നു പ്രാർത്ഥിക്കുമായിരുന്നു. ഗേളിയുടെ മരണം വരെയും ഇപ്രകാരം നടന്നിരുന്നതു തിരുഹിതം കൊണ്ടാണ്.

അങ്ങനെയിരിക്കെ വന്ദ്യ ടി.ജെ. ജോഷ്വാ അച്ചൻ സെന്റ് തോമസ് ദിനത്തിൽ പാലാരിവട്ടം പള്ളിയിൽ നടത്തിയ വിശുദ്ധ കുർബാനയിൽ ഞാൻ പങ്കുകൊണ്ടു. കുർബാനമധ്യേ അതീവ ദുഃഖത്തിലായിരുന്ന എന്നിൽ രണ്ടു ചോദ്യങ്ങൾ നിഴലിട്ടു. ഗേളിയെ എനിക്കു സ്വർഗത്തിൽ ചെന്നാൽ കാണുവാൻ സാധിക്കുമോ. അതുപോലെ തന്നെ അവൾ എന്നെ തിരിച്ചറിയുമോ എന്നിവയായിരുന്നു. ആരാധന കഴിഞ്ഞു ഞാൻ അച്ചനെ നേരിൽ കാണുവാൻ വിശ്രമമുറിയിൽ ചെന്നു. അച്ചനോട് അനുവാദം വാങ്ങി ഒരു കുസൃതി ചോദ്യം ചോദിച്ചു. അച്ചനു സ്വർഗത്തിൽ പോയി കൊച്ചമ്മയെക്കാണാൻ അതിയായ ആഗ്രഹം ഇല്ലേ? എന്നായിരുന്നു എന്റെ ചോദ്യം. അച്ചൻ കുഞ്ഞുമറിയാമ്മ എന്നു വിളിക്കുന്ന, ഡോ. മറിയാമ്മ ജോഷ്വാ 2007 ഡിസംബർ മാസം ഒന്നാം തീയതി ഒരു വാഹനാപകടത്തിൽ മരണപ്പെട്ടു ദൈവസന്നിധിയിലേക്കു കടന്നുപോയി. അച്ചന്റെ കൊച്ചമ്മ,

അച്ചന്റെ ജീവിതയാത്രയിൽ തക്ക സഖിയായി, സാന്ത്വനമായി, പ്രത്യാശയായി ജീവിതം പങ്കുവച്ച ഒരു മഹതിയാണ്.

അച്ചനും കൊച്ചമ്മയും തമ്മിലുള്ള ബന്ധം ആഴമേറിയതും ശക്തവും ഉറ്റതുമായിരുന്നു എന്നു ലോകർക്ക് അറിയാം. കൊച്ചമ്മയുടെ ദേഹവിയോഗത്തെത്തുടർന്ന് എഴുതിയ "കൂടണഞ്ഞ ഇണക്കിളി" എന്ന പുസ്തകത്തിൽ നിന്നും ഈ ഗാഢമായ ബന്ധം മനസ്സിലാകും. അതുകൊണ്ടാണ് മുൻപു സൂചിപ്പിച്ച ചോദ്യം ഞാൻ ചോദിക്കുവാൻ ഇടവന്നത്. ഞാൻ തുടരട്ടെ. എന്റെ ചോദ്യത്തിന് അച്ചൻ തമാശരൂപേണ എന്റെ മനസ്സു വായിച്ച് ഇപ്രകാരം മറുപടി തന്നു. "പൊന്നച്ചന് ഗേളിയെ സ്വർഗത്തിൽ ചെന്നു കാണുവാൻ സാധിക്കും. തന്റെ ഭക്തൻമാരുടെ ആഗ്രഹം അവൻ അനുവദിക്കും" എന്നാൽ സ്വർഗത്തിൽ വിവാഹമോ, കൊടുക്കൽ വാങ്ങലോ ഇല്ലെന്നും കൂട്ടിച്ചേർത്ത് ആശ്വസിപ്പിച്ചു. തിരിച്ചു മുറിയിൽ നിന്നു പുറത്തു വന്നപ്പോൾ എന്നെപ്പോലെ വൈധവ്യം വന്ന എന്റെ ഒരു സ്നേഹിത അച്ചനെ സന്ദർശിക്കുവാൻ ദുഃഖത്തോടെ വാതിൽക്കൽ നിന്നിരുന്നു. ആ മഹതിയോട് കരയരുത്; ഭർത്താവിനെ സ്വർഗത്തിൽ ചെന്നു കാണുവാൻ ദൈവം അനുവദിക്കും എന്നു ഞാനും പറഞ്ഞു ആശ്വസിപ്പിച്ചു.

എല്ലാ ക്രിസ്തുമസിനും ഓശാനാ പെരുനാളിനും ഈസ്റ്ററിനും ഇടവകദിനത്തിനും പുതുവൽസര ദിനത്തിനും കൺവെൻഷനുകൾക്കും സ്ത്രീ സമാജത്തിനും ധ്യാനയോഗങ്ങൾക്കും വിവാഹ കൂദാശകൾക്കും സൺഡേസ്കൂൾ വാർഷികത്തിനും ഒ.വി.ബി.എസ്. പഠനത്തിനും പള്ളിപ്പെരുനാളിനും ഗായകാംഗങ്ങളുടെ കൂട്ടായ്മയ്ക്കും ഗേളിയുടെ സാമീപ്യം ഉണ്ടായിരുന്നതു പൊടുന്നനെ ഇല്ലാതെ വന്നപ്പോൾ ദുഃഖവും പ്രയാസവും ഏറി. അവളുടെ വിയോഗത്തിനു ശേഷം ആദ്യമായി ഞാൻ പങ്കുകൊണ്ട ക്രിസ്തുമസും, പുതുവൽസരദിനവും, ഓശാനപ്പെരുനാളും, ഈസ്റ്ററും സ്വർഗ്ഗാരോഹണ പെരുനാളും, പെന്തക്കോസ്തി പെരുനാളും എന്നെ കൂടുതൽ ദുഃഖത്തിലാഴ്ത്തി. ഈ ഓശാനപെരുനാളിൽ പ്രദക്ഷിണത്തിനു പങ്കുകൊണ്ടപ്പോൾ അവളെ ഓർത്തു രണ്ടു കുരുത്തോല വാങ്ങി ഞാൻ പിടിച്ചു. രണ്ടു കുരുത്തോലയിൽ ഒരെണ്ണം വലുതും മറ്റൊരെണ്ണം ചെറുതും ആയിരുന്നതിനാൽ, ചെറിയതു വലുതിൽ തിരുകിവയ്ക്കുന്നത് എന്റെ സ്നേഹിതനായ ജോസ് കണ്ടു. എന്നെ നോക്കി അദ്ദേഹം ചിരിച്ചുകൊണ്ട്, ഗേളി കൂടെ ഉണ്ടല്ലോ എന്നു പറഞ്ഞു.

നമ്മുടെ വാങ്ങിപ്പോയവർ എവിടെ ആയിരുന്നാലും അവരുടെ ആത്മാവ് സമാധാനത്തിലും സന്തോഷത്തിലും ആയിരിക്കണം എന്നു നാം പ്രത്യാശിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യും. നമ്മുടെ ആത്മാവും ദൈവത്തിന്റെ പരിശുദ്ധാത്മാവും ഐക്യതപ്പെട്ടിരിക്കുമ്പോൾ ആത്മാവിനു ജീവനും ആശ്വാസവും ഉണ്ടാകും. അബ്രഹാം

ധനവാന്റെ അപേക്ഷയിൽ ഇങ്ങനെ പറയുന്നു "ഇപ്പോൾ ലാസർ ഇവിടെ ആശ്വസിക്കുന്നു" ദാവീദ് പറയുന്നു "നീ എന്റെ പ്രാണനെ പാതാളത്തിൽ വിടുകയില്ല. നിന്റെ പരിശുദ്ധനെ ദ്രവത്വം കാണുവാൻ അനുവദിക്കുകയില്ല." ദൈവം സ്നേഹമാണ്, ആ സ്നേഹത്തിന് അതിരുകളില്ല. ആ സ്നേഹത്തിൽ വേരൂന്നിയ പ്രാർത്ഥനയ്ക്ക് അതിരുകളില്ല. അരിഷ്ടയും പാപിയുമായ അവൾക്ക് രക്ഷ ലഭിക്കുന്നതിന് ഞാൻ പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു.

രക്ഷ ദൈവത്തിന്റെ ദാനമാണ്. തിരുസന്നിധിയിൽ ആരും നീതിമാനല്ലല്ലോ. സർവലോകത്തിന്റെയും പാപപരിഹാര ബലിയായി കാൽവരിയിൽ തൂക്കപ്പെട്ട മശിഹാ തമ്പുരാനേ! നിന്റെ തിരുമുറിവുകൾ പിതൃസന്നിധിയിൽ കാണിച്ചുകൊണ്ട്, മനുഷ്യവർഗത്തിൽപെട്ട സകലർക്കും വേണ്ടി രക്ഷയ്ക്കും വീണ്ടെടുപ്പിനുമായി മധ്യസ്ഥത അർപ്പിച്ചുകൊണ്ടിരിക്കുന്നുവല്ലോ. (റോമർ 8:16, 27, 34. എബ്രായർ. 7:25) പൊതുവായ ന്യായവിധി ദിവസം വരെ കൃപാകാലമായി അവിടുന്നു നിശ്ചയിച്ചിരിക്കുകയുമാണ്. അവളോടു കരുണ കാണിക്കണമെന്നു ഞാനും എന്റെ മക്കളും ഞങ്ങളെ സ്നേഹിക്കുന്നവരും, ആകാംക്ഷയോടെയും ഉത്കണ്ഠയോടെയും പ്രാർത്ഥിക്കുന്നു. അങ്ങു നീതിയേക്കാൾ അപരിമേയമായ സ്നേഹവും വാൽസല്യവും ഉള്ളവൻ ആണ്. യഹോവേ! അവിടുത്തെ അധികാര സീമയെപ്പറ്റി തികച്ചും പരിമിതമായിപ്പോലും അറിവില്ലാത്ത കൃമിയാണ് ഞാൻ. അങ്ങയുടെ മഹാകരുണയിലും ദീർഘക്ഷമയിലും ആശ്രയിച്ച്, എന്റെ ഗേളിക്കു രക്ഷ ദാനമായി നൽകണമെന്ന് അപേക്ഷിക്കുകയാണ്. എന്റെ ഇഷ്ടമല്ല അവിടുത്തെ ഇഷ്ടമാണു നടക്കേണ്ടത്.

ഇപ്പോൾ അവളില്ലാതെയാണ് ഞാൻ ആരാധനയിൽ പങ്കുകൊള്ളുന്നത്. അതെന്നെ വല്ലാതെ വിഷമിപ്പിക്കുന്നു. അവളെ എത്രയും പെട്ടെന്നു കാണണമെന്ന് എനിക്ക് ആഗ്രഹം ഉണ്ട്. ഈ ഭൂമിയിൽ അങ്ങ് എനിക്കനുവദിച്ചിരിക്കുന്ന ശിഷ്ടായുസ്സ് ഇനി എത്ര കാലമുണ്ടെന്ന് അറിയില്ല. എന്നാൽ അതിശീഘ്രം കഴിഞ്ഞുപോകണമെന്നു പ്രത്യാശിച്ചു പ്രാർത്ഥിക്കുകയാണ്. ഗേളി ഇല്ലാത്തതുകൊണ്ട് മക്കൾ രണ്ടു പേരും അതീവ ദുഃഖിതരാണ്. മകൾ ഓരോ കാര്യം പറഞ്ഞും ഓർത്തും കരയുന്നു. ദുഃഖം പുറത്തു കാണിക്കാറില്ലെങ്കിലും മകന്റെ ഹൃദയവേദന അവിടുന്ന് കാണുന്നുണ്ടല്ലോ. അവന്റെ വഴികാട്ടിയും സംഗീത ജീവിതത്തിന്റെ ഉപദേശകയും നിരൂപകയും കൂട്ടുകാരിയുമായിരുന്ന അമ്മയുടെ വിയോഗം അവനു താങ്ങാവുന്നതിലും അധികമാണ്. എറണാകുളത്തുനിന്ന് തിരുവല്ല മേപ്രായിലുള്ള അവളുടെ കല്ലറയിൽ പോയി മിക്കപ്പോഴും ഞാൻ വിലാപം കഴിക്കുന്നു. ഓർമ പ്രാർത്ഥനയ്ക്കു പലപ്പോഴും അവളുടെ പേർ എഴുതി കൊടുക്കുമ്പോൾ അറിയാതെ പല ആവർത്തി എഴുതുന്നു. എന്റെ കിടക്കയിൽ ഞാൻ ദൈവസന്നിധിയിൽ അവളെ ഓർത്തു കണ്ണുനീർ ഒഴുക്കുന്നു. രാവിലെ ഉണരുമ്പോൾ അവളെ ദൈവസന്നിധിയിൽ സമർപ്പിക്കുന്നു.

അബ്രഹാമിന്റെയും, യിസഹാക്കിന്റെയും യാക്കോബിന്റെയും മടിയിൽ അവളെ വസിപ്പിക്കണമെ എന്നു യാചിച്ചു പ്രാർത്ഥിക്കുന്നു.

എന്റെ കണ്ണുനീർ പ്രവാഹം ഇപ്പോഴും നിലയ്ക്കുന്നില്ല. അവൾ എന്റെ ഞരക്കത്തിന്റെ ശബ്ദം കേൾക്കുന്നുണ്ടോ? അറിയുന്നുണ്ടോ? നീ എന്നെ ഒറ്റയ്ക്കാക്കിയിട്ട് എന്തിനു പോയി എന്നു വ്യാകുലപ്പെട്ടു ചോദിക്കാറുണ്ട്. ഇന്നു ഞാൻ ഏകനാണോ എന്നു സന്ദേഹിക്കുന്നു. വിശ്വാസവും പ്രത്യാശയും എന്നിൽ നിന്നും അകലുന്നുവോ; പരിശുദ്ധാത്മാവിനെ എന്നിൽ നിന്നും എടുത്തോ? ഞാൻ വെറുമൊരു സാധാരണക്കാരൻ. ദൈവമേ! എന്നെ ശക്തിപ്പെടുത്തേണമേ.

സങ്കീർത്തനക്കാരൻ കരഞ്ഞ് അപേക്ഷിച്ചു പ്രാർത്ഥിച്ചതുപോലെ അരിഷ്ടനായ എന്റെ നിലവിളി തിരുസന്നിധിയിൽ വരുമാറാകട്ടേ; കഷ്ടദിവസത്തിൽ നിന്റെ തിരുമുഖം എനിക്കു മറയ്ക്കരുതേ; നിന്റെ ചെവി എങ്കലേക്ക് ചായിക്കേണമേ; ഞാൻ വിളിക്കുന്ന നാളിൽ വേഗത്തിൽ എനിക്ക് ഉത്തരം അരുളേണമേ; എന്റെ നാളുകൾ പുകപോലെ കഴിഞ്ഞുപോകുന്നു; എന്റെ അസ്ഥികൾ വെന്തിരിക്കുന്നു; എന്റെ ഹൃദയം അരിഞ്ഞ പുല്ലുപോലെയിരിക്കുന്നു; ഞാൻ ഭക്ഷണം കഴിപ്പാൻ മറന്നുപോകുന്നു; എന്റെ ഞരക്കത്തിന്റെ ഒച്ച നിമിത്തം എന്റെ അസ്ഥി മാംസത്തോടു പറ്റിയിരിക്കുന്നു; ഞാൻ മരുഭൂമിയിലെ വേഴാമ്പൽ പോലെ ആകുന്നു; ശൂന്യസ്ഥലത്തെ മൂങ്ങാപോലെ തന്നെ; ഞാൻ ഉറക്കമിളച്ചിരിക്കുന്നു; വീട്ടിനു മുകളിൽ തനിച്ചിരിക്കുന്ന കുരുകിൽപോലെയാകുന്നു. എന്റെ പാനീയത്തിൽ കണ്ണുനീർ വീഴുന്നു. കർത്താവെ നിന്റെ വിശുദ്ധ ഉയരത്തിൽനിന്നു നോക്കി, സ്വർഗത്തിൽ നിന്നു തൃക്കൺ പാർത്ത് എന്നെ കാക്കണമേ എന്നു ഞാൻ പ്രാർത്ഥിക്കുകയാണ്. എന്റെ പ്രാർത്ഥനയുടെയും കണ്ണുനീരിന്റെയും വേളകൾക്കനുപല്ലവിയായി സ്വർഗത്തിൽ നിന്നും അവളുടെ മധുരമുള്ള സ്വരം വരുന്നോ എന്ന് എപ്പോഴും കാതോർത്ത് പ്രതീക്ഷയോടെ ഞാൻ ഇരിക്കുന്നു. ഗേളീ നീ, എവിടെയിരുന്ന് പാടി പ്രാർത്ഥിക്കുന്നു?

